## എം. മുകുന്ദൻ

1942-ൽ ഫ്രഞ്ചധീനപ്രദേശമായ മയ്യഴിയിൽ ജനിച്ചു. 1961-ൽ ആദ്യകഥ വെളിച്ചം കണ്ടു. *ഈ ലോകം, അതിലൊരു മനുഷ്യൻ* കേരള സാഹിത്യ അക്കാദമി അവാർഡും *മയ്യഴിപ്പുഴയുടെ തീരങ്ങളിൽ* എം.പി. പോൾ അവാർഡും മുട്ടത്തുവർക്കി അവാർഡും *ദൈവത്തിന്റെ വികൃതികൾ* സാഹിത്യ അക്കാദമി അവാർഡും എൻ.വി. പുരസ്കാരവും നേടി. സാഹിത്യരംഗത്തെ സംഭാവനകളെ മുൻനിർത്തി ഫ്രഞ്ച് ഗവൺമെന്റിന്റെ ഷെവലിയർ അവാർഡ് (1998). ദൽഹിയിൽ ഫ്രഞ്ച് എംബസ്സിയിൽ ഉദ്യോഗസ്ഥനായിരുന്നു. *കേശവന്റെ വിലാപങ്ങൾ* എന്ന നോവൽ 2003-ലെ വയലാർ അവാർഡിന് അർഹമായി. കേരള സാഹിത്യ അക്കാദമി പ്രസിഡന്റായി സേവനമനുഷ്ഠിച്ചിട്ടുണ്ട്.

## എം. മുകുന്ദന്റെ ഞങ്ങൾ പ്രസിദ്ധീകരിച്ച കൃതികൾ

*നോവൽ*

ആകാശത്തിനു ചുവട്ടിൽ
ആദിത്യനും രാധയും മറ്റു ചിലരും
ആവിലായിലെ സൂര്യോദയം
ഒരു ദളിത് യുവതിയുടെ കദനകഥ
കിളി വന്നു വിളിച്ചപ്പോൾ
കേശവന്റെ വിലാപങ്ങൾ
ദൽഹി
ദൈവത്തിന്റെ വികൃതികൾ
നഗ്നനായ തമ്പുരാൻ
നൃത്തം
പ്രവാസം
മയ്യഴിപ്പുഴയുടെ തീരങ്ങളിൽ
രാവും പകലും
സാവിത്രിയുടെ അരഞ്ഞാണം
സീത
ഹരിദ്വാരിൽ മണികൾ മുഴങ്ങുന്നു
റഷ്യ
ദൽഹി ഗാഥകൾ

*കഥകൾ*

മുകുന്ദന്റെ കഥകൾ
തേവിടിശ്ശിക്കിളി
തട്ടാത്തിപ്പെണ്ണിന്റെ കല്യാണം
കണ്ണാടിയുടെ കാഴ്ച
കൈക്കുമ്പിളിലെ വെള്ളം
ശൂന്യതാകാണ്ഡം
പാവാടയും ബിക്കിനിയും
കള്ളനും പോലീസും
എന്റെ പ്രിയപ്പെട്ട കഥകൾ
മുകുന്ദന്റെ കഥകൾ സമ്പൂർണം
ദിനോസറുകളുടെ കാലം

*നാടകം*

ഇരുട്ട്

എം. മുകുന്ദൻ

# നൃത്തം



ഡി സി ബുക്സ്

# കുറിപ്പ്

സാങ്കേതികവിദ്യയെ പ്രമേയമാക്കി മലയാളത്തിൽ ആദ്യമായി പുറത്തിറങ്ങിയ നോവലാണ് നൃത്തം. സാങ്കേതികവിദ്യയുടെ വരവോടെയാണ് കത്തുകൾക്കും കമ്പികൾക്കുമപ്പുറം മറ്റൊരു ആശയവിനിമയ ലോകത്തെക്കുറിച്ച് നാമറിയുന്നത്. ഓരോ സെക്കന്റിലും ഇതിന്റെ സാധ്യതകൾ വിപുലപ്പെട്ടുകൊണ്ടിരിക്കുന്നു. ഇന്ന് ഇ-മെയിൽ വിലാസമില്ലാത്തവരായി ആരുമുണ്ടായിരിക്കില്ല. സ്ഥലകാലബോധത്തെ മായ്ച്ചുകളയുകയും എന്നാൽ ലോകത്തിന്റെ ഏതു കോണിലും സ്വന്തം വിലാസം സ്ഥാപിക്കുകയുമാണ് ഒറ്റവരിയിലുള്ള ഓരോ ഇ-മെയിൽ വിലാസവും ചെയ്തുകൊണ്ടിരിക്കുന്നത്. വ്യത്യസ്ത സാംസ്കാരിക-സാമൂഹ്യ-സാമ്പത്തിക ഘടകങ്ങളെ സമന്വയിപ്പിച്ച് പുതിയ ഇടങ്ങളെ നിർമിക്കുകയാണ് അഗ്നിയും ശ്രീധരനും തങ്ങളുടെ ഇ-മെയിൽ വിനിമയത്തിലൂടെ ചെയ്തുകൊണ്ടിരിക്കുന്നത്. ഇതിലൂടെ സ്വത്വത്തെക്കുറിച്ചും ദേശത്തെക്കുറിച്ചുമുള്ള പുതിയൊരു വ്യാഖ്യാനമാണ് മുകുന്ദൻ നിർവഹിക്കുന്നത്. സാങ്കേതികവിദ്യ ഉപയോഗിച്ചുള്ള ശില്പസങ്കേതംവഴി മലയാള നോവൽ ഭാവുകത്വത്തിന് പുതിയൊരു തുടക്കവും.

# 1

നാല്പത്തിയെട്ടാമത്തെ വയസ്സിൽ അയാൾക്ക് ഒരു പുതിയ മേൽവിലാസമുണ്ടായി.

sreedhartp@hotmail.com

ഈ അരനൂറ്റാണ്ടോളം പോന്ന ജീവിതത്തിൽ അയാൾക്ക് ധാരാളം മേൽവിലാസങ്ങൾ ഉണ്ടായിട്ടുണ്ട്. ജനിച്ചു വളർന്ന സ്വന്തം വീടിൻെറ വിലാസത്തിനു പുറമേ പഠിക്കുന്ന കാലം ഹോസ്റ്റലിൻേറതും നാടുവിട്ടപ്പോൾ നഗരത്തിലെ ബന്ധുവിൻെറ മുറിയുടേതും ജോലി കിട്ടിയപ്പോൾ ആപ്പീസിൻേറതും—വ്യത്യസ്തമായ മേൽവിലാസങ്ങൾ. നഗരത്തിലെ വാടകവീടുകൾ ഒഴിയേണ്ടിവരുമ്പോൾ ഓരോരിക്കലും പുതിയ മേൽവിലാസങ്ങളുണ്ടായി. മുകളിലെ വരിയിലെ പേരൊഴികെ ബാക്കിയെല്ലാം മാറിക്കൊണ്ടിരുന്നു. താഴത്തെ വരിയിലെ നഗരത്തിൻെറ പേരും പിൻ കോഡും മാറിക്കൊണ്ടിരുന്നു. ഒരിടത്ത് വേരുപിടിക്കുമ്പോഴാണ് ട്രാൻസ്ഫർ വരുക. പിന്നെ എല്ലാം കെട്ടിപ്പെറുക്കി ഒരു പുതിയ ദേശത്തേക്ക്. മേൽവിലാസത്തിൽ മുകളിലത്തെ വരിയിലെ പേരൊഴികെ ബാക്കിയെല്ലാം ഒരു കലണ്ടറിൻെറ താൾ മറിച്ചിടുന്നതുപോലെ മാറുന്നു.

അങ്ങനെയിരിക്കവെ ഇപ്പോഴിതാ ഒറ്റ വരിയിൽ ഒരു പുതിയ മേൽവിലാസം.

sreedhartp@hotmail.com

വീട്ടുടമസ്ഥൻെറ സമ്മർദ്ദത്തിനു വഴങ്ങി വാടകവീട് ഒഴിയേണ്ടിവന്നാലോ എത്രതന്നെ ട്രാൻസ്ഫറുകൾ എവിടെയെല്ലാം ഉണ്ടായാലോ ഈ വിലാസത്തിനു മാറ്റമുണ്ടാകില്ല. ഈ വിലാസത്തിൽ വീടിൻെറ പേരോ ഫ്ലാറ്റിൻെറ നമ്പറോ നിരത്തിൻെറ പേരോ എന്നല്ല നാടിൻെറ പേരുപോലുമില്ല. നാടിൻെറ പേരില്ലാത്ത ഒരു മേൽവിലാസം.

അയാൾ ഭൂമിയിൽ എവിടെ പോയാലും ഈ മേൽവിലാസത്തിന് മാറ്റമില്ല. അതിൽ അയയ്ക്കുന്ന സന്ദേശങ്ങൾ അയാൾക്ക് കിട്ടും. ഇനി ഭൂമിയാണ് ടി.പി. ശ്രീധരൻെറ മേൽവിലാസം.

നാട്ടിലും വിദേശത്തുമുള്ള ബന്ധുക്കൾക്കും പരിചയക്കാർക്കുമെല്ലാം അയാൾ തൻെറ പുതിയ മേൽവിലാസം കൊടുത്ത് അവരുടെ സന്ദേശങ്ങൾ കാത്തിരുന്നു. വളരെ വിരളമായേ അയാൾ മറ്റുള്ളവർക്ക് കത്തുകൾ അയയ്ക്കാറുള്ളൂ. അതുകൊണ്ട് അയാൾക്ക് കത്തുകൾ കിട്ടുന്നതും വിരളമായിരുന്നു. പലപ്പോഴും കിട്ടുന്ന എഴുത്തുകൾക്ക് അയാൾ മറുപടി അയയ്ക്കാറുമില്ല. മറുപടി അയയ്ക്കാത്ത കത്തുകൾ അയാളുടെ മേശവലിപ്പിൽ കിടന്ന് നിശ്ശബ്ദമായി തേങ്ങും. ഇനി അങ്ങനെ സംഭവിക്കാൻ പാടില്ല എന്ന് അയാൾ നിശ്ചയിച്ചു. വാർത്താവിനിമയം

എളുപ്പമാക്കുന്ന ഒരു ഹോട്ട്മെയിൽ മേൽവിലാസം ഇപ്പോൾ തനിക്കുണ്ടല്ലോ. പണ്ട് വൈറ്റ്ഹൗസിനെയും ക്രെംലിനെയും ബന്ധിപ്പിക്കുന്നതായിരുന്നു ഹോട്ട്മെയിൽ. ക്യൂബയെ ആക്രമിച്ചു കീഴടക്കുവാൻ അമേരിക്കൻ പടക്കപ്പലുകൾ പുറപ്പെട്ടപ്പോൾ തൻെറ ഹോട്ട്മെയിൽ ഉപയോഗിച്ചാണ് നികിതാ ക്രൂഷ്ചേവ് ആ കപ്പലുകളെ നിശ്ചലമാക്കിയത്. ഇപ്പോൾ സബീർ ഭാട്ടിയ ലോകത്തെ മുഴുവൻ തൻെറ കണ്ടുപിടിത്തത്തിലൂടെ വയർ ചെയ്ത് ബന്ധപ്പെടുത്തിയിരിക്കുന്നു. അയാൾ സബീർ ഭാട്ടിയയോടുള്ള ആദരവ് പ്രദർശിപ്പിക്കുവാനായി തൻെറ തലയിലെ ഇല്ലാത്ത തൊപ്പി യൂരി തല കുനിച്ചു കാണിച്ചു.

ഇൻബോക്സിൽ ഒരു പുതിയ സന്ദേശമുണ്ടെന്ന സൂചന.

അയാളുടെ നെഞ്ച് മിടിച്ചു. ഹോട്ട്മെയിലിലൂടെ തന്നെ തേടിവന്ന ഈ ആദ്യസന്ദേശം ആരുടേത്? എവിടെനിന്നായിരിക്കുമത്? ഇങ്ങനെ ഒരാൾ ഇവിടെ ഉണ്ടെന്നും അയാൾക്ക് ഒരു ഹോട്ട്മെയിൽ മേൽവിലാസം ഉണ്ടെന്നും ലോകത്തിലെ വിടെയോ ഇരുന്ന് മറ്റൊരാൾ ആലോചിച്ചല്ലോ. മതി. അയാൾക്ക് വളരെ സന്തോഷം തോന്നി.

പക്ഷേ, അത് അയാൾക്ക് ആവശ്യമില്ലാത്ത ഒരുത്പന്നം അയാളുടെമേൽ അടിച്ചേല്പിക്കുവാൻ ശ്രമിക്കുന്ന ഒരു സൈബർ കച്ചവടക്കാരൻ അയച്ച ഒരു ജങ്ക്മെയിലായിരുന്നു. തൻെറ ക്രെഡിറ്റ്കാർഡ് നമ്പർ ആവശ്യപ്പെടുന്ന കള്ളിയിൽ കർസർ കൊണ്ടുവന്നു നിർത്തി അയാൾ വിഷമിച്ചിരുന്നു. പിന്നീട് അയാൾ തൻെറ ആലോചന മറ്റൊരു വഴിയിലേക്കു തിരിച്ച് ഒരു കച്ചവടക്കാരനെങ്കിലും തന്നെ ഓർത്തല്ലോ എന്നാലോചിച്ചു സന്തോഷിക്കുവാൻ ശ്രമിച്ചു.

കുറെ നാളുകൾ അയാൾക്ക് കിട്ടിയത് അങ്ങനെ വെറും ചില ജങ്ക്മെയിൽ മാത്രമായിരുന്നു. ഇൻബോക്സിൽ അത്തരം സന്ദേശങ്ങളുടെ പട്ടിക നീണ്ടുവന്നു. മൗസ് ഒന്ന് ക്ലിക് ചെയ്ത് ആ സന്ദേശങ്ങൾ മുഴുവനും വേണമെങ്കിൽ അയാൾക്ക് മായ്ച്ചുകളയാമായിരുന്നു. പക്ഷേ, അയാൾ അതിനു തുനിഞ്ഞില്ല. മറിച്ച് നാടും വീടുമില്ലാത്ത കച്ചവടക്കാർ അയയ്ക്കുന്ന ആ സന്ദേശങ്ങളിലൂടെ വീണ്ടും വീണ്ടും കണ്ണോടിച്ച് അയാൾ തൻെറ കംപ്യൂട്ടറിനു മുമ്പിൽ ഇരുന്ന് സമയം ചെലവഴിച്ചു...

അങ്ങനെ മൂന്നു മാസം കഴിഞ്ഞു.

# 2

ഇത് ഒരു ടെസ്റ്റ് മെസ്സേജാണ്.
എൻെറ പേര് അഗ്നി. വളരെ പ്രധാനപ്പെട്ട ചില കാര്യങ്ങൾ എനിക്ക് താങ്കളോടു പറയുവാനുണ്ട്. അതിനുമുമ്പ് ഈ സന്ദേശം താങ്കൾക്ക് കിട്ടിയോ എന്ന് അറിയിക്കുക.

നന്ദി.

അന്ന് മറ്റൊരു വസ്തുതകൂടി അയാൾ മനസ്സിലാക്കി. കംപ്യൂട്ടറിലൂടെ വരുന്ന സന്ദേശങ്ങളിൽ കൈയൊപ്പുണ്ടാകില്ല. നാടിൻെറയും വീടിൻെറയും പേരില്ലാത്ത മേൽവിലാസങ്ങളും കൈയൊപ്പില്ലാത്ത സന്ദേശങ്ങളും.

agni@a01.com

ആരാണ് അഗ്നി? അരനൂറ്റാണ്ടു കാലമായി സംഭരിച്ചിട്ടുള്ള ഓർമ്മകളിൽ ഇരുകൈകൾകൊണ്ടും ചികഞ്ഞുനോക്കിയിട്ടും അങ്ങനെ ഒരാളെ അയാൾക്ക് തിരിച്ചറിയുവാൻ കഴിഞ്ഞില്ല. ഈയിടെയായി ആളുകളുടെ പേരുകൾ ഓർമ്മവെക്കുന്നതിലും അവരെ തിരിച്ചറിയുന്നതിലും അയാൾക്ക് പ്രയാസം തോന്നുന്നു. മദ്ധ്യവയസ്സ് പിന്നിട്ടതിൻെറ ലക്ഷണങ്ങളാവാം അതെല്ലാം. ഉപയോഗിച്ചു പഴകിയ ചെമ്പുകലംപോലെ തൻെറ തലച്ചോറിന് തേയ്മാനം വന്നതാവാം. ഇനി അങ്ങനെ എന്തെല്ലാം കുഴപ്പങ്ങൾ വരാനിരിക്കുന്നു. നെഞ്ചിലേക്കുള്ള ചോരക്കുഴലുകൾക്ക് ക്ലാവു പിടിക്കുകയും ചോരയിൽ പഞ്ചസാര അലിയുകയും...അങ്ങനെ എന്തൊക്കെ.

തനിക്ക് അയാളെ അറിയുകയില്ലെങ്കിലും അഗ്നിക്ക് തന്നെ അറിയാമായിരിക്കാം. അല്ലെങ്കിൽ അയാൾ എന്തിനാണ് തനിക്ക് അടിയന്തരമായി ഒരു സന്ദേശം അയച്ചത്? വളരെ പ്രധാനപ്പെട്ട ചില കാര്യങ്ങൾ തന്നോട് പറയുവാനുണ്ട് എന്ന് അറിയിച്ചത്? പരിചയമില്ലാത്ത ഒരാളോട് ആരെങ്കിലും പ്രധാനപ്പെട്ട കാര്യങ്ങൾ പറയുമോ? അഗ്നിക്ക് തീർച്ചയായും തന്നെ അറിയാം. കുട്ടിക്കാലം ഒരേ ക്ലാസ്സിലിരുന്നു പഠിച്ചവനോ ഏതെങ്കിലും ഒരു നീണ്ട തീവണ്ടിയാത്രയിൽ കൂടെ സഞ്ചരിച്ചവനോ ആകാം. തലച്ചോറിനു തുരുമ്പുപിടിച്ചതുകൊണ്ടുമാത്രമാണ് തനിക്ക് അഗ്നിയെ തിരിച്ചറിയുവാൻ കഴിയാത്തത്. ചെമ്പുപാത്രം ഈയം പൂശുന്നതുപോലെ മാനസമിത്രം ഗുളിക വാങ്ങിക്കഴിച്ച് തൻെറ തല ച്ചോറിനെ വൃത്തിയാക്കിയെടുക്കണം എന്ന് അയാൾ തീരുമാനിച്ചു. ഓർമ്മശക്തിയെ പുഷ്ടിപ്പെടുത്തുവാൻ ഈ മരുന്നിനുള്ള കഴിവിനെക്കുറിച്ച് അയാൾ ആരോഗ്യം മാസികയിൽ വായിക്കുകയുണ്ടായി. കാഴ്ചശക്തി നിലനിർത്താൻവേണ്ടി വിറ്റാമിൻ എ, കഷണ്ടി വരാതിരിക്കാൻവേണ്ടി വിറ്റാമിൻ ഇ, ഉത്തേജനം നിലനിർത്താൻവേണ്ടി ജിൻ സംഗ്, എല്ലിൻെറയും പല്ലുകളുടെയും ബലത്തിനുവേണ്ടി കാൽസ്യം, അർബ്ബുദം തടയാൻ

വേണ്ടി ബീറ്റാകാരോട്ടീൻ, രക്തത്തിൻെറ സാന്ദ്രത കുറയ്ക്കാൻവേണ്ടി ആസ്പിരിൻ —ഇങ്ങനെ ഇപ്പോൾതന്നെ പലതരം ഗുളികകൾ അയാൾ പതിവായി കഴിക്കുന്നുണ്ട്. ആ കൂട്ടത്തിൽ ഇനി മാനസമിത്രംകൂടി...

അയാൾ കർസർ കംപോസ് എന്ന കള്ളിക്കു മുകളിൽ കൊണ്ടുവന്നു നിർത്തി. മൗസിൻെറ ഇടതുവശം ക്ലിക് ചെയ്യുന്നതിനു പകരം വലതുവശത്താണ് വിരലമർത്തിയത്. അയാളുടെ കൈവിരലുകൾക്ക് എപ്പോഴും താത്പര്യം വലതുവശത്തോടാണ്. അയാൾ അഗ്നിക്ക് ഒരു മറുപടി ടൈപ്പ് ചെയ്തു.

സന്ദേശം കിട്ടി. നന്ദി. കൂടുതൽ വിവരങ്ങൾക്കുവേണ്ടി കാത്തിരിക്കുന്നു.

സ്വന്തം ടി.പി. ശ്രീധരൻ.

ക്ലിക്.

ഏതാനും സെക്കൻഡുകൾക്കുള്ളിൽ അയാളുടെ മറുപടി അഗ്നിയുടെ വശം എത്തിക്കഴിഞ്ഞിരിക്കും. അഗ്നി ലോകത്തിൽ എവിടെയായാലും...

എവിടെനിന്നാണ് അഗ്നി തനിക്ക് സന്ദേശം അയച്ചത്? ഭൂമിയുടെ മറുവശം കാലിഫോർണിയയിലെ സിലിക്കൺവാലിയിൽനിന്നാവാം. അല്ലെങ്കിൽ തൊട്ടടുത്ത വീട്ടിൽനിന്നാവാം.

അടുത്ത നിമിഷം അയാൾ സ്വയം തിരുത്തി. ഇത്തരം ഊഹങ്ങൾക്ക് എന്തു പ്രസക്തി? നാടും വീടുമെല്ലാം മേൽവിലാസങ്ങളിൽനിന്നു മാഞ്ഞുപോകുമ്പോൾ...

ഇപ്പോൾ അയാൾ അഗ്നിയുടെ മറുപടിക്കായി കാത്തുനില്ക്കുകയാണ്. പക്ഷേ, ഇൻബോക്സിൽ പുതിയ സന്ദേശം വന്നതിൻേറതായ സൂചന കണ്ടില്ല.

അയാൾക്ക് പലതരം ജങ്ക്മെയിൽ കിട്ടാറുണ്ടല്ലോ. ആദ്യം അയാൾ അതെല്ലാം ശ്രദ്ധാപൂർവ്വം വായിച്ചുനോക്കുമായിരുന്നു. ഒരിക്കൽ ഒരു സ്വവർഗ്ഗരതിക്കാരൻ മറ്റാർക്കോ അയച്ച ഒരു പ്രേമലേഖനത്തിൻെറ പകർപ്പ്. ഒരിക്കൽ ഒരു സൈബർ സന്യാസിയുടെ ശിഷ്യൻ അയച്ച സന്ദേശം. ആ സന്ദേശത്തിൻെറ കോപ്പി നൂറു പേർക്ക് ഇ–മെയിൽ ചെയ്താൽ ഓഹരിവിപണിയിലൂടെ തനിക്ക് ഒരു നിധി ലഭിക്കും എന്ന് അയാൾ ആണയിട്ടു പറയുന്നു. ഒട്ടുമുക്കാലും സന്ദേശങ്ങൾ സൈബർ കച്ചവടക്കാരുടേതായിരുന്നു.

ഇപ്പോൾ അയാൾ അത്തരം സന്ദേശങ്ങൾ പൂർണ്ണമായി വായിക്കുകപോലും ചെയ്യാറില്ല. ഡോളർ അക്കൗണ്ടോ ക്രെഡിറ്റ് കാർഡുകളോ ഇല്ലാത്ത അയാൾക്ക് ഈ സന്ദേശങ്ങൾകൊണ്ട് എന്തുപയോഗം?

ഹോട്ട്മെയിൽ മേൽവിലാസം. ഉണ്ടായതോടെ അയാളുടെ ദിനചര്യയിൽ ചില മാറ്റങ്ങൾ സംഭവിച്ചു. രാവിലെ ഉണർന്ന് പല്ലുതേച്ച് ചായ കുടിച്ച് പത്രവുമായി ഇരിക്കുന്നതിനു പകരം ഉണർന്ന ഉടനെ നേരെ കംപ്യൂട്ടറിനുമുന്നിൽ ചെന്നിരിക്കുന്ന സ്വഭാവം വന്നു. ആദ്യം തനിക്ക് എന്തെങ്കിലും സന്ദേശങ്ങൾ ഉണ്ടോയെന്നു തിരക്കിയശേഷം, യാഹൂവിലെ ഒരു സൈറ്റിൽ പ്രവേശിച്ച് അന്നത്തെ വാർത്തകൾ വായിച്ചറിയും. അതിനുശേഷം ചായ. പല്ലുതേപ്പ് അവസാനമായി.

കുട്ടിക്കാലംമുതലേ പല്ലുതേക്കാതെയും കുളിക്കാതെയും ഒരുതുള്ളി വെള്ളം കുടിക്കുകയില്ല എന്ന ശീലത്തോടെ വളർന്ന അയാൾ ഇപ്പോൾ പ്രാതൽ കഴിഞ്ഞാണ് പല്ലുതേക്കുന്നത്. കുളിര് തുടങ്ങിയാൽ കുളിക്കാതെ ഇരു കക്ഷങ്ങളിലും

ഡിഅഡറൻറ് സ്പ്രേ ചെയ്ത് ഷർട്ടെടുത്തിട്ട് ആപ്പീസിലേക്കു പോകുകയും ചെയ്യുന്നു. കുളി ഒരാവശ്യമല്ലെന്നും ശരീരം വൃത്തിയായി സൂക്ഷിച്ചാൽ മാത്രം മതിയെന്നു മാണ് ഇപ്പോൾ അയാളുടെ വാദം.

കംപ്യൂട്ടർ വാങ്ങുകയും ഇൻറർനെറ്റ് കണക്ഷൻ എടുക്കുകയും ചെയ്തശേഷ മാണ് അയാളുടെ വിശ്വാസങ്ങളിൽ ഇങ്ങനെ ചില മാറ്റങ്ങൾ വന്നുതുടങ്ങിയത്.

ഇൻബോക്സ്.

പുതിയ സന്ദേശം-O.

ജങ്ക് സന്ദേശങ്ങളല്ലാതെ പുതുതായി അയാൾക്ക് മറ്റൊന്നും കിട്ടുന്നില്ല. അഗ്നിയിൽനിന്നു വിവരങ്ങളൊന്നും ലഭിക്കാത്തതിൽ അയാൾക്ക് നിരാശ തോന്നി. പിന്നീട് താൻ എന്തിനാണ് നിരാശപ്പെടുന്നത് എന്ന് അയാൾ സ്വയം ചോദിച്ചു. ഒരിക്കലും തമ്മിൽ കണ്ടിട്ടില്ലാത്ത, യാതൊരു ബന്ധവുമില്ലാത്ത തന്നോട് അഗ്നിക്ക് എന്താണ് പറയുവാനുള്ളത്? മാത്രമല്ല, വളരെ പ്രധാനപ്പെട്ട ചില കാര്യങ്ങൾ തന്നെ അറിയിക്കുവാനുണ്ട് എന്നാണ് അഗ്നി പറഞ്ഞത്. ആരും ഒരപരിചിതനെ അങ്ങനെ യുള്ള കാര്യങ്ങൾ അറിയിക്കുകയില്ല എന്ന് സാമാന്യബുദ്ധിയുള്ളവർ കരുതുക യില്ല. തന്നെ ആരോ ഒരു വിഡ്ഢിയാക്കുവാൻ ശ്രമിക്കുന്നതായി അയാൾക്ക് തോന്നി.

അഗ്നിയുടെ സന്ദേശത്തിനായി കാത്തിരിക്കാതിരിക്കുക.

അഗ്നിയെ മറക്കുക.

അങ്ങനെ ഒരാഴ്ച കഴിഞ്ഞു.

ഇൻബോക്സ്.

പഴയ സന്ദേശങ്ങൾ 16.

പുതിയ സന്ദേശം 1.

തികഞ്ഞ താത്പര്യക്കുറവോടെ വെളുത്ത മൗസിനു മുകളിൽ ക്ലിക് ചെയ്യുവാ നായി കാത്തിരിക്കുന്ന ചൂണ്ടുവിരലുമായി അയാൾ സ്ക്രീനിൽ നോക്കിയിരുന്നു. ഇൻബോക്സിലേക്കു പോകുന്നതിനു പകരം അയാൾ ഫോൾഡറിലേക്കു പോയി ക്ലിക് ചെയ്തു. അവിടെനിന്ന് അയാൾ പിറകോട്ട് പോയി യാഹൂവിലെത്തുകയും അവിടെനിന്ന് ഒരു സെർച്ച്എഞ്ചിനിലൂടെ കടന്ന് എന്തോ തിരയുന്ന ഒരു വാൽനക്ഷത്ര ത്തെപ്പോലെ സൈബർ സ്പെയിസിലൂടെ അലഞ്ഞുതിരിയുകയും ചെയ്തു.

ഫ്യൂർവെർണിനെപ്പോലെ കപ്പലിലോ അല്ലെങ്കിൽ കാൽനടയായോ ഒരാൾക്ക് ലോകം ചുറ്റി വരാൻ കഴിയും. എന്നാൽ, തൻെറ ജീവിതകാലം മുഴുവൻ ചെലവഴി ച്ചാലും സൈബർസ്പെയിസിൻെറ ഒരംശംപോലും തനിക്ക് ചുറ്റിക്കാണുവാൻ കഴിയുകയില്ല, അയാൾ വിചാരിച്ചു. അടുത്തനിമിഷം കംപ്യൂട്ടറിനു മുമ്പിൽ ഇരിക്കു മ്പോൾ ഇത്തരം ആലോചനകൾക്ക് സ്ഥാനമില്ലെന്ന് അയാൾ സ്വയം ഓർമ്മി പ്പിച്ചു. കംപ്യൂട്ടർ തത്ത്വവിചാരങ്ങളുടെ ഘാതകനാണ്.

ഒഴിവുദിവസമായതുകൊണ്ട് അയാൾ കുറച്ചുനേരംകൂടി കംപ്യൂട്ടറിനു മുമ്പിൽ ഇരുന്നു. ലക്ഷ്യമില്ലാതെ അലഞ്ഞുനടക്കുന്നതുപോലെ ലക്ഷ്യമില്ലാതെ കംപ്യൂട്ടറിനു മുമ്പിൽ വെറുതെയിരിക്കുവാനും കഴിയും. അയാൾ പല സൈറ്റു കളിൽ വീണ്ടും കയറിയിറങ്ങി. ലസ്റ്റ്‌വിഷൻ എന്ന സൈറ്റിൽ ബോംബെ സിനിമാ

താരങ്ങളുടെ നഗ്നചിത്രങ്ങൾ കണ്ടിരുന്നു. ജൂഹിചവ്‌ളയും, മനീഷാകൊയ്‌രാളയും, കരിഷ്മ കപൂറും... അത്രയുമായപ്പോൾ കുറച്ചുകൂടി ലഹരി ആവശ്യമാണ് എന്നു തോന്നിയ അയാൾ ecstacy2000-2000@yahoo.com ൽ പ്രവേശിച്ച് നീല രംഗങ്ങൾ ആസ്വദിച്ചിരുന്നു. അതു മടുത്തപ്പോൾ പുതുതായി തുടങ്ങിയ ഒരു സെർച്ച്എഞ്ചിനിൽ കയറി. പോസ്റ്റ്മോഡേണിസം. ക്ലിക്. ഉത്തരാധുനികതയെക്കുറിച്ച് നാല് പേജ് വിവരങ്ങൾ പ്രിൻററിലൂടെ പുറത്തു വന്നു. തനിക്ക് ഒട്ടും ആവശ്യമില്ലാത്ത ആ വിവരങ്ങളിലൂടെ ഒന്നു കണ്ണോടിച്ചശേഷം അയാൾ ആ കടലാസു ചുരുട്ടി മേശയുടെ ചുവട്ടിലെ ചവറ്റുകൊട്ടയിലിട്ടു. അയാൾക്ക് ആവശ്യമില്ലാത്ത വിവരങ്ങളും ഇ-മെയിലുകളുമാണ് നെറ്റിൽനിന്ന് അയാൾക്ക് എല്ലായ്പോഴും കിട്ടുന്നത്. ലസ്റ്റ്വിഷൻ എന്ന സൈറ്റ് നല്കുന്ന ബോളിവുഡ്ഡ് നടികളുടെ ഉടുതുണിയില്ലാത്ത ഫോട്ടോകൾ ആവശ്യമില്ലാത്തതാണോ? തൻെറ ഹിപ്പോക്രസിയിൽ അയാൾ സ്വയം സഹതപിച്ചു.

തിരികെ ഇൻബോക്സിലേക്ക്.

ക്ലിക്.

ഒരിക്കൽക്കൂടി agni@a01.com

# 3

എൻെറ ടെസ്റ്റ് മെസ്സേജ് കൈപ്പറ്റിയതിനും മറുപടി തന്നതിനും നന്ദി. എനിക്ക് ഒരു നീണ്ട കഥ പറയുവാനുണ്ട്. എവിടെ തുടങ്ങണം എന്നറിയില്ല. കഥയുടെ അവസാനം മാത്രം എനിക്കു വ്യക്തമാണ്. വേണമെങ്കിൽ അത് ഇപ്പോഴെ താങ്കളെ അറിയിക്കാം. എന്നാൽ, ഞാനതിന് തുനിയുന്നില്ല. അങ്ങനെ ചെയ്താൽ ഒരുപക്ഷേ, ഈ കഥയിൽതാങ്കൾക്കുള്ള താത്പര്യം ചോർന്നു പോയെന്നു വരാം. ആഴ്ചപ്പതിപ്പുകളിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചാലും ഹോട്ട് മെയിലിൽ ഖണ്ഡശഃ സന്ദേശങ്ങളായി അയച്ചാലും എല്ലാ തുടർക്കഥകളും ഒരുപോലെയായി രിക്കും.

എൻെറ പേര് അഗ്നി. അതു താങ്കൾക്ക് അറിയാമല്ലോ. എൻെറ ശരിയായ പേരാണോ ഇത്? എങ്കിൽപോലും അപൂർണ്ണമല്ലേ ഈ പേര്? അഥവാ എൻെറ ഓമനപ്പേരായിരിക്കുമോ അഗ്നി എന്നത്? ഇങ്ങനെ ചില സംശയങ്ങൾ താങ്കളിൽ ഉയരുന്നുണ്ടാകും. നമ്മൾ പരസ്പരം അറിയുന്നതും ബന്ധപ്പെടുന്നതും ഇൻറർനെറ്റിൽകൂടിയാണ്. സംശയങ്ങൾക്ക് നെറ്റിൽ സ്ഥാനമില്ല. തീർപ്പുകൾക്കും സൂക്ഷ്മതകൾക്കും മാത്രമേ ഇവിടെ സ്ഥാനമുള്ളു. ഒരക്ഷരം മാറിപ്പോകുകയോ ചെറുതാകുകയോ വലുതാകുകയോ ചെയ്താലോ ഒരു വിരാമചിഹ്നം അധികമാകുകയോ കുറയുകയോ ചെയ്താലോ നെറ്റിൻെറ വാതിൽ നിങ്ങളുടെ മുൻപിൽ തുറക്കുകയില്ല. അതുകൊണ്ട് സന്ദേഹങ്ങളെ ദൂരീകരിക്കുക. കാണുന്നതിനെ വിശ്വസിക്കുക. എന്നെ, അഗ്നിയെ വിശ്വസിക്കുക. നെറ്റിലെ സത്യമാണ് ഞാൻ.

എൻെറ തൊഴിൽ നൃത്തമാണ്. ഞാൻ ഒരു നർത്തകനാണ്.

മറ്റാരുമില്ലാത്ത ഒരു മുറിയിൽ മടിയിൽ ഒരു ലാപ്പ്ടോപ്പ് കംപ്യൂട്ടറുമായി ഇരിക്കുന്ന എനിക്ക് ആരോടെങ്കിലും എൻെറ കഥ പറയണം. അതിനുവേണ്ടി താങ്കളെ സമീപിക്കുമ്പോൾ താങ്കൾ അതിനു തയ്യാറാകുമോ എന്നു ഞാൻ സംശയിച്ചിരുന്നു. താങ്കൾക്കയച്ചതുപോലുള്ള ടെസ്റ്റ് മെസ്സേജുകൾ പല മേൽവിലാസങ്ങളിലുമായി പലർക്കും ഞാൻ അയച്ചിരുന്നുവെങ്കിലും താങ്കൾ മാത്രമാണ് പ്രതികരിച്ചത്. താങ്കൾ ഏത് രാജ്യത്താണെന്ന് എനിക്കറിയില്ല. അതുപോലെ ഞാൻ എവിടെയാണ് എന്ന് താങ്കൾക്കും അറിയില്ലല്ലോ. നമ്മൾ നെറ്റിലെ പൗരന്മാരാണ്. നമുക്ക് നാടും വീടുമില്ല. എന്തുതന്നെയായാലും എൻെറ മെസ്സേജിന് മറുപടിയയയ്ക്കുകയും എന്നിൽ താത്പര്യം കാണിക്കുകയും ചെയ്തതിന് ഞാൻ താങ്കൾക്ക് ഒരിക്കൽക്കൂടി പ്രത്യേകം നന്ദി പറയുന്നു.

സ്ക്രീനിൽ അക്ഷരങ്ങൾ നിശ്ചലമായി.

ക്ലിക് ക്ലിക്.

സെർവറുമായുള്ള ബന്ധം വിട്ടുപോയിരുന്നു. അഗ്നിയുടെ സന്ദേശത്തിന്റെ ബാക്കി ഭാഗം ഇനി വായിക്കണമെങ്കിൽ വീണ്ടും കണക്ട് ചെയ്യണം. അയാൾക്ക് ശുണ്ഠി വന്നു. വീണ്ടും കണക്ട് ചെയ്യുവാനുള്ള അയാളുടെ ശ്രമം വിജയിച്ചതുമില്ല.

അടിയന്തരമായി ഒരു സന്ദേശം അയയ്ക്കുവാനായി ഇരിക്കുമ്പോഴും രസകരമായ ഒരു സൈറ്റിൽ കയറിച്ചെല്ലുമ്പോഴും ഇങ്ങനെ സംഭവിക്കുന്നത് ഒരു പതിവാണ്.

കംപ്യൂട്ടറിനു മുൻപിൽനിന്ന് നിരാശയോടെ എഴുന്നേറ്റുപോയ അയാൾ കുളിമുറിയിൽ കയറി വാഷ്ബേസിനു മുകളിലെ കണ്ണാടിയുടെ മുൻപിൽ നിന്നു മുഖം നനച്ച്, ക്രീം പുരട്ടി ക്ഷൗരം ചെയ്യുവാൻ തുടങ്ങി. ഇതുവരെ റേസർ മുഖത്തുനിന്ന് താഴോട്ട് ഇറക്കിയാണ് അയാൾ താടിവടിച്ചതെങ്കിൽ ഇപ്പോൾ അയാൾ അങ്ങനെ ചെയ്യുമ്പോൾ അങ്ങിങ്ങ് നരവീണ രോമങ്ങൾ ചെറുത്തു നിൽക്കുന്നു. ആയതിനാൽ ഇപ്പോൾ അയാൾ താഴെനിന്ന് മുകളിലേക്കാണ് ക്ഷൗരംചെയ്യുന്നത്. മൂന്ന് പതിറ്റാണ്ടുകാലത്തെ ബ്ലെയിഡുമായുള്ള നിത്യസമ്പർക്കം കാരണം അയാളുടെ തൊലി താടിക്കു ചുവട്ടിൽ മണ്ണുപോലെ വരണ്ടിരുന്നു. ഇടതുവശം കണ്ണിനു കീഴെ തൊലിയിൽ കറുപ്പും വീണിരിക്കുന്നു. മുഖത്തെ രോമ ത്തുണ്ടുകൾ വരണ്ടിക്കൊണ്ട് കണ്ണാടിയുടെ മുൻപിൽ നിൽക്കുമ്പോൾ അയാളുടെ ചിന്ത അഗ്നിയിൽ ഉടക്കിക്കിടന്നു. ക്ഷൗരം ചെയ്തതിനു ശേഷം പൈപ്പിൽനിന്ന് ഒഴുകുന്ന വെള്ളം മുഖത്തേക്കു തെറിപ്പിച്ച് നുരയും രോമവും നീക്കം ചെയ്ത് റേസർ വൃത്തിയാക്കി കൈകൾ തുടച്ച് ഉണക്കി അയാൾ വീണ്ടും കംപ്യൂട്ടറിനു മുൻപിൽ വന്നിരുന്നു.

ആദ്യത്തെ ക്ലിക്കിനുതന്നെ ഡയൽ ടോൺ കിട്ടിയ സന്തോഷത്തിൽ അയാൾ ധൃതിയിൽ യൂസർ നെയിം ടൈപ്പ് ചെയ്ത് ക്ലിക് ക്ലിക് ശബ്ദത്തോടെ തന്റെ ഹോട്ട്മെയിൽ പേയ്ജിലെത്തി.

നേരത്തേ വായിച്ചു മുഴുമിക്കുന്നതിനു മുൻപ് കണക്ഷൻ വിട്ടുപോയ സന്ദേശത്തിനു പുറമേ അഗ്നിയുടെ ഒരു പുതിയ സന്ദേശംകൂടി അയാളെ കാത്തിരിക്കുന്നു. കുഞ്ഞിന്റെ കരച്ചിൽ കേട്ട് തുടർക്കഥ വായന നിർത്തി അകത്തേക്കു പോയ അമ്മ കുഞ്ഞിന് മുല കൊടുത്തു തിരികെ വന്ന് വായന തുടരുന്നതു പോലെ അയാൾ വീണ്ടും അഗ്നിയുടെ സന്ദേശം വായിക്കുവാൻ തുടങ്ങി.

ഞാൻ ഒരു നർത്തകനാണ് എന്ന് നേരത്തേ പറഞ്ഞുവല്ലൊ. ഇനി ഞാൻ എങ്ങനെ ഒരു നർത്തകനായി എന്നു പറയാം. എല്ലായ്പോഴും എല്ലാവരും എന്തെങ്കിലും ആയിക്കൊണ്ടേയിരിക്കുന്നു. ഈ ആയിത്തീരലുകൾതന്നെയാണ് നമ്മുടെ ജീവിതം. എന്നെ സംബന്ധിച്ചിടത്തോളം ആകാതിരിക്കുവാനുള്ള സമയം വൈകാതെ വരും. ഞാൻ ഒരു എയ്ഡ്സ് രോഗിയാണ്.

ഞാൻ ഒരു മോശം കഥപറച്ചിലുകാരനാണ് എന്ന് താങ്കൾക്ക് ഇപ്പോൾ മനസ്സിലായിക്കാണും. എന്റെ രോഗത്തെക്കുറിച്ചുള്ള വിവരം കഥയുടെ ക്ലൈമാക്സിനുവേണ്ടി സൂക്ഷിക്കുകയും കഥയുടെ അന്ത്യത്തിൽ മാത്രം വെളിപ്പെടുത്തുകയും ചെയ്യേണ്ടതായിരുന്നു. പക്ഷേ, അവസാനം പറയേണ്ടത് ആദ്യംതന്നെ പറഞ്ഞ് ഞാൻ എന്റെ കഥ തകിടംമറിച്ചിരിക്കുകയാണ്.

ഇനി എന്റെ കഥ തുടർന്നു കേട്ടാലും.

# 4

ഒരു പുഴയുടെ കരയിലാണ് ഞാൻ ജനിച്ചുവളർന്നത്. അതുകൊണ്ടായിരിക്കണം ഞാൻ എല്ലായ്പോഴും സഞ്ചരിച്ചുകൊണ്ടിരിക്കുന്നത്. ഒരു സ്ഥലത്ത് തുടർച്ചയായി അധികനേരം ചെന്നുനിൽക്കുവാൻ എനിക്കു പ്രയാസമായിരുന്നു.

കുട്ടിക്കാലം അമ്മ എന്നെയും കൂട്ടി സിനിമയ്ക്കു പോകുമായിരുന്നു. വളരെ ദൂരം നടന്നുപോയാണ് ഞങ്ങൾ സിനിമ കണ്ടത്. തലേദിവസം മുതൽ അമ്മ അതിനുള്ള ഒരുക്കങ്ങൾ തുടങ്ങും. എൻെറ ഷർട്ടും ട്രൗസറും തിരുമ്പി തേച്ചു വയ്ക്കും. നേരത്തേ ഉണ്ട് മൂന്നരയ്ക്കു തുടങ്ങുന്ന മേറ്റിനി കാണുവാനായി പന്ത്രണ്ടുമണിക്കുതന്നെ ഞങ്ങൾ വീട്ടിൽനിന്നു പുറപ്പെടും. വയൽവരമ്പിലൂടെയും പുഴക്കരയിലൂടെയും നടന്ന് അവസാനം മൈതാനത്തെ തമ്പിൽ എത്തും. പുറത്തു കത്തുന്ന വെയിലാണെങ്കിലും ഉള്ളിൽ ഇരുട്ടായിരിക്കും. ജനറേറ്റർ ശബ്ദത്തോടെ പ്രവർത്തിച്ചുതുടങ്ങുമ്പോൾ ഇരുട്ടിൽ ഇലക്ട്രിക് വിളക്കുകൾ കത്തി പ്രകാശിച്ചുനിൽക്കും. "ഏഴൈ പെടും പാട്" എന്ന തമിഴ് ചിത്രമാണ് ഞാൻ ആദ്യമായി കണ്ട സിനിമ.

സിനിമ പകുതിയാകുന്നതിനുമുൻപ് ഞാൻ പറയും: "മ്മേ, എനിക്ക് വീട്ടീ പോകണം."

അമ്മ ഒച്ചതാഴ്ത്തി ചെവിയിൽ ഉപദേശിക്കുകയും ഭീഷണിപ്പെടുത്തുകയും തുടയിൽ നുള്ളുകയും ഒക്കെ ചെയ്യുമെങ്കിലും ഞാൻ എൻെറ ശാഠ്യം തുടർന്നുകൊണ്ടിരിക്കും.

എനിക്ക് അധികനേരം വീട്ടിലിരിക്കുവാനും വയ്യായിരുന്നു. പരീക്ഷാകാലം പഠിക്കുന്നതിനിടയിൽപോലും ഞാൻ ആരോടും പറയാതെ പുറത്തിറങ്ങി പറമ്പിൽ ചുറ്റിനടക്കും.

പരീക്ഷ കഴിഞ്ഞ് സ്കൂൾ അടച്ചപ്പോൾ അച്ഛൻ എന്നെ വീടിനടുത്തുള്ള കളരിയിൽ ചേർത്തു.

"ഇൻെറ പൊണ്ണത്തടി പോട്ടെ. മെയ്യൊന്ന് ഉറയ്ക്കട്ടെ."

"പക്ഷേങ്കില് ഞാൻ ട്രൗസറ് ഊരില്ല."

കളരിയുടെ പരിസരത്തിലൂടെ നടക്കുമ്പോൾ എന്നെക്കാൾ വലിയ ആൺകുട്ടികൾ ലങ്കോട്ടി മാത്രം ധരിച്ചു നടക്കുന്നതും ഞാൻ കണ്ടിട്ടുണ്ട്. ഒരിക്കൽ കുട്ടികൾ മാത്രമല്ല ഗുരുക്കളും. അങ്ങനെ നടക്കുന്നതു കണ്ട് ഞാൻ ഞെട്ടിപ്പോകുകയുണ്ടായി. അച്ഛൻെറ കൂടെ എണ്ണ പുരട്ടിയ ആൺശരീരങ്ങൾക്കിടയിൽ കയറിച്ചെല്ലുമ്പോൾ കൊന്നാലും ട്രൗസർ ഊരില്ലെന്ന് ഞാൻ തീരുമാനിച്ചിരുന്നു.

"കുട്ട്യച്ചൻെറ എളേ മോനാ?"

"ഇവന്റെ താഴെ ഒരു പെണ്ണുംണ്ട്."

"ന്താടോ മോന്റെ പേര്?"

"ബാലേഷ്ണൻ."

"പേരിനു പറ്റ്യ നെറാ. ഐശ്വര്യംള്ള കറുപ്പാ. കൃഷ്ണവർണ്ണംതന്നെ."

അച്ഛൻ പറഞ്ഞതുപോലെ ഞാൻ ഗുരുക്കളുടെ കാലുതൊട്ടു തൊഴുത് കാഴ്ചവെച്ചു. ഗുരുക്കളുടെ കാൽവിരലുകളിൽനിന്നു തടിച്ച ഞരമ്പുകൾ മുകളിലേക്കു കയറിപ്പോകുന്നതു കണ്ടു. ഗുരുക്കൾ വെറ്റിലയിൽ ചുരുട്ടിവെച്ച നോട്ടുകൾ എടുത്ത് ശ്രദ്ധയോടെ മടിക്കുത്തിൽ വെച്ചു.

"പയറ്റും തട്ടും പഠിക്കാൻ ഇപ്പോ കുട്ട്യോൾക്ക് താത്പര്യംല്ല കുട്ട്യച്ചാ. മ്മളെ ജീവിതരീതിതന്നെ മാറിപ്പോയില്ലേ?"

ഒരു നല്ല കഥകളിയാട്ടക്കാരൻകൂടിയായതുകൊണ്ടായിരിക്കാം, മെയ്യ് സാധകത്തിനൊപ്പം കാൽസാധകവും ചുഴിപ്പുംകൂടി ഗുരുക്കൾ എന്നെ പഠിപ്പിച്ചത്. കാലത്ത് കിഴക്കുനിന്നു ചരിഞ്ഞെത്തുന്ന സൂര്യവെളിച്ചത്തിൽ കളരിയിൽ പയറ്റു പഠിപ്പിക്കുന്ന ഗുരുക്കളുടെ മുഖത്ത് ചിലപ്പോൾ നവരസങ്ങൾ തെളിഞ്ഞു വരും. ശിഷ്യന്മാർ അടിയും തടവും ശീലിക്കുമ്പോൾ അവരറിയാതെ ഗുരുക്കളിൽനിന്നു കഥകളിമുദ്രകൾ അവരിലേക്ക് പ്രവേശിച്ചുപോന്നു. ഞങ്ങൾ ശിഷ്യന്മാർ പലപ്പോഴും ഞങ്ങളുടെ ശരീരത്തിൽ നൃത്തത്തിന്റെ താളം തിരിച്ചറിയുവാൻ തുടങ്ങി.

സ്വന്തം ദേഹത്തെക്കുറിച്ച് ഒരിക്കലും ആലോചിച്ചിട്ടില്ലാത്ത ഞാൻ എന്റെ മുഴുത്ത കാൽവണ്ണകളിലും പേശികൾ തുടിച്ചുനിൽക്കുന്ന തുടകളിലും ചുമലുകളിലും പുതിയ ഒരു താത്പര്യത്തോടെ നോക്കിനിൽക്കുന്നത് ഒരു പതിവായി ത്തീർന്നു. ക്രമേണ എന്റെ സ്വന്തം ദേഹം എനിക്ക് ഒരത്ഭുതവസ്തുവായി മാറി.

"ബാലേഷ്ണാ, ഈ ദേഹാ മ്മളെ ഏറ്റം വല്യ സൊത്ത്. അതിനെ നല്ലോണം സൂക്ഷിച്ചോളണം."

തിന്നു നിറയ്ക്കുകയും തുണികൊണ്ടു മറച്ചു നടക്കുകയുംചെയ്യാനുള്ള സ്വന്തം ശരീരത്തെ ആരാധിക്കുവാൻ എന്നെ പഠിപ്പിച്ചത് ഗുരുക്കൾതന്നെ.

കളരിയിൽ ആടുകയും ചാടുകയും കെട്ടുപിണയുകയും ചെയ്യുന്ന വടിവൊത്ത എണ്ണമയമുള്ള നഗ്നമായ ആൺശരീരങ്ങൾ ഞാൻ ആഹ്ലാദം നിറഞ്ഞ കൗതുകത്തോടെ നോക്കിനിന്നു. പിന്നീട് ആ ശരീരങ്ങളുടെ ഇടയിലേക്കു കടന്നു ചെന്ന് അവ ജനിപ്പിക്കുന്ന ഊർജ്ജത്തിന്റെ ഭാഗമായി ഞാൻ വാളും പരിചയുമേന്തി ഉയരത്തിലേക്കു ചാടി. വാളുകൊണ്ട് ഞാൻ ആകാശത്തെ വെട്ടിമുറിക്കുകയും പരിചകൊണ്ട് ഇടിമിന്നലുകളെ തടയുകയും ചെയ്തു.

"സബ്ബാഷ്."

ഗുരുക്കൾ എന്നെ അനുമോദിച്ചു.

"ഒരീസം നിയ്യ് ആകാശത്തോളം വലുതാകും ബാലേഷ്ണാ, കണ്ടോ?"

(അറ്റ്ലാൻറിക് സമുദ്രത്തിനു മുകളിലൂടെ പറക്കുന്ന പാൻ അമേരിക്കൻ കമ്പനിയുടെ വിമാനത്തിൽ ഇരുന്ന് ലോപ്പ് ടോപ്പിലാണ് ഞാൻ ഈ സന്ദേശം ടൈപ്പ് ചെയ്യുന്നത്. നാല് മണിക്കൂറുകൾക്കുശേഷം ന്യൂയോർക്കിൽ ഇറങ്ങിയാൽ

ഹോട്ടൽമുറിയിലെ ഇൻറർനെറ്റ് സംവിധാനം ഉപയോഗിച്ച് ഈ മെസ്സേജ് പെയ്സ്റ്റ് ചെയ്ത് ഹോട്ട്മെയിലിലൂടെ ഞാൻ താങ്കൾക്ക് അയയ്ക്കും.)

അനുഗ്രഹത്തിനായി ഞാൻ ഗുരുക്കളുടെ മുൻപിൽ തലകുനിച്ചു നിന്ന പ്പോൾ എൻെറ തലയ്ക്കു മുകളിലൂടെ കിഴക്കൻകാറ്റ് കടന്നുപോയി.

"ഈ തല ആരുടെ മുൻപിലും കുനിയാതെ നോക്കണം."

"ഗുരുക്കളുടെ മുൻപിൽ മാത്രമേ എൻെറ തല കുനിയുകയുള്ളൂ."

"ശരി പോകാ."

ഗുരുക്കൾ മുണ്ടെടുത്തു കുടഞ്ഞ് അരയിൽ ചുറ്റി. ഞങ്ങൾ ചൂടുതട്ടി വിണ്ട മണ്ണിലൂടെ വെയിലേറ്റു കടവിലേക്കു നടന്നു. കടവിനടുത്ത് എത്തിയപ്പോൾ പുഴ യുടെ നനവുള്ള കാറ്റ് ഞങ്ങളെ തഴുകി കടന്നുപോയി. ഒരിടത്തും നിൽക്കാത്ത താണ് കാറ്റ്. ഒരു ദിവസം ഞാനും അങ്ങനെയാകും. എങ്ങും തങ്ങാതെ എപ്പോ ഴും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന കാറ്റിനെപ്പോലെ.

വെയിലും വെള്ളവുമായി എല്ലായ്പോഴും ശരീരം ബന്ധം പുലർത്തണം എന്നു ഗുരുക്കൾ എനിക്കു പറഞ്ഞുതന്നു. തോണിയിൽ നിവർന്നു നിന്ന് യാത്ര ചെയ്യുന്ന ഗുരുക്കളെ ഞാൻ കടവിൽ നിന്നുകൊണ്ടു ശ്രദ്ധിച്ചു. അദ്ദേഹം മേൽ ക്കുപ്പായം ഊരി കൈയിൽ പിടിച്ചിരുന്നു. പുഴയുടെ ചർമ്മം എള്ളെണ്ണ തേച്ചതു പോലെ മിനുങ്ങിയിരുന്നു.

അന്ന് എൻെറ ശരീരത്തെ മറ്റെന്തിനെക്കാളും മറ്റാരെക്കാളും ഏറെ സ്നേഹി ക്കുവാനും അതിനെ എന്തു വിലകൊടുത്തു സംരക്ഷിക്കുവാനും ഞാൻ തീരുമാന മെടുത്തു. ഞാൻ ഒരു പുതിയ താത്പര്യത്തോടെ എൻെറ കാൽവണ്ണകളിലും തുടകളിലും തൊട്ടുനോക്കി. കളരിയിൽ ചേർന്നതിൽ പിന്നെയാണ് എൻെറ കൈ കാലുകളിൽ പേശികൾ മുഴച്ചുവളരുവാൻ തുടങ്ങിയത്. എന്നും എള്ളെണ്ണ തേച്ച് തടവിയും തഴുകിയും ഞാൻ എൻെറ ദേഹത്തിന് പുഴയുടെ കാന്തി വരുത്തി.

നല്ല വെയിലുള്ള ഒരു ദിവസം ഞാൻ തനിയെ കളരിയിൽ അഭ്യാസങ്ങൾ കാണിക്കുകയായിരുന്നു. ശരീരത്തിൻെറ എല്ലാ കെട്ടുകളുമഴിഞ്ഞ ഒരു മുഹൂർ ത്തമായിരുന്നു അത്. സ്വതന്ത്രമായ ദേഹം ചലനങ്ങളുടെ നിരവധി സാധ്യതകളി ലൂടെ സഞ്ചരിക്കുവാൻ തുടങ്ങി. വൃത്തവും ചതുരവും ദീർഘചതുരവും സമ കോണും എൻെറ ഉടലിൻെറ കുതിപ്പുകളിൽ വിലയിച്ചു. ഒരു കർണ്ണരേഖയിലൂ ടെ കുതിച്ച എൻെറ ശരീരം പെട്ടെന്ന് ഒരു ലംബത്തിലൂടെ മുകളിലേക്കു പറക്കു കയും കളരിയുടെ മേൽപ്പുരയിൽ തലകൊണ്ട് ഞാൻ താഴെ വീഴുകയും ചെയ്തു. എൻെറ കറുത്ത ദേഹമാകെ വിയർപ്പിൻെറ നനവുമായി ഞാൻ കളരിയുടെ നടു വിൽ തളർന്നുകിടന്നു...

അപ്പോൾ ഞാൻ എൻെറ മുൻപിൽ നിന്നുകൊണ്ട് എന്നെ ശ്രദ്ധിക്കുന്ന ഒരു വിദേശിയെ കണ്ടു. മൈക്കലാഞ്ചലോയുടെ ആൺനഗ്ന ശില്പങ്ങളുടെ ആകാ രഭംഗിയുള്ള ദേഹവും നീലക്കണ്ണുകളുമുണ്ടായിരുന്നു അയാൾക്ക്. അയാൾ തല മുണ്ഡനം ചെയ്തിരുന്നു.

അത് കേരളം കാണുവാനായി യൂറോപ്പിൽനിന്നു വന്ന പ്രശസ്ത നർത്തകൻ പാട്രിക് റോഡോൾഫ് ആയിരുന്നു.

# 5

ഏതാനും നാളുകൾ കഴിഞ്ഞു. അതിനിടയിൽ ശ്രീധരന് agni@a01. com-ൽ നിന്നു പുതിയ സന്ദേശങ്ങൾ ഒന്നും ലഭിച്ചില്ല. അയാൾ യാഹൂവിലെ ഒരു സെർച്ച് എഞ്ചിനിൽ പ്രവേശിച്ച് പാട്രിക് റോഡോൾഫിനെക്കുറിച്ച് കൂടുതൽ വിവരങ്ങൾ സംഭരിക്കുവാൻ ശ്രമിച്ചു. ആധുനിക നർത്തന കലയിലെ അഗ്നി ജ്വാല എന്ന വിശേഷണത്തോടെയാണ് റോഡോൾഫിനെക്കുറിച്ചുള്ള വിവരം ആരംഭിക്കുന്നത്. ഒരു ജർമ്മൻ പിതാവിനും ഓസ്ട്രിയൻ മാതാവിനും പിറന്ന ഏകമകനായ പാട്രിക് നൃത്തങ്ങളുടെ നഗരമായ മോംപെല്ലിയേയിലാണ് വളർന്നത്. കെന്നഡി സെൻററിൽ നൃത്തം ചെയ്ത ആദ്യത്തെ യൂറോപ്പിയൻ നർത്തകനാണ് പാട്രിക് റോഡോൾഫ്...

കൂടുതൽ വിവരങ്ങൾക്ക് http//www. rodolf. com സന്ദർശിക്കുക.

അയാൾ ആ സൈറ്റിൽ പ്രവേശിച്ച് പതിനഞ്ച് നിമിഷങ്ങളോളം അവിടെ ചെലവഴിച്ചു. പാട്രിക് റോഡോൾഫിൻെറ ഒട്ടേറെ ചിത്രങ്ങൾ അയാൾക്ക് അവിടെ കാണുവാൻ കഴിഞ്ഞു. പാട്രിക് റോഡോൾഫ് ഡാൻസ് കമ്പനി ലോകത്തിലെങ്ങുമായി ഇരുന്നൂറോളം വേദികളിൽ നൃത്തം അവതരിപ്പിച്ചിട്ടുണ്ടെന്നും സമകാലീന ബാലേ നൃത്തത്തിനു പുറമേ ചില ഓപ്പറകളും കമ്പനി അവതരിപ്പിച്ചിട്ടുണ്ടെന്നും അയാൾക്കു മനസ്സിലായി. ഡാൻസ് കമ്പനിയിലെ നർത്തകരുടെയും സംഗീതജ്ഞരുടെയും സാങ്കേതിക വിദഗ്ദ്ധരുടെയും പേരുകൾ സൈറ്റിൽ ഉണ്ടായിരുന്നു. പക്ഷേ, അഗ്നിയെന്ന ഒരു പേര് മാത്രം കണ്ടില്ല. ബാലകൃഷ്ണൻ എന്ന പേരും.

അയാൾ ഇടയ്ക്കിടെ കണക്ട് ചെയ്ത് ഇൻബോക്സിൽ നോക്കിയെങ്കിലും അഗ്നിയുടെ പുതിയ സന്ദേശങ്ങൾ ഒന്നും കണ്ടില്ല. അതിൽ അയാൾ നിരാശപ്പെട്ടു. മുൻപ് രാവിലെ പത്രം വൈകുമ്പോൾ തോന്നിയ അതേ അസ്വാസ്ഥ്യമാണ് അപ്പോൾ അഗ്നിയുടെ സന്ദേശം കിട്ടാതിരിക്കുമ്പോൾ അയാൾക്ക് അനുഭവപ്പെടുന്നത്.

പക്ഷേ, എല്ലാ കാത്തിരിപ്പിനും ഒരവസാനം ഉണ്ടല്ലോ. അങ്ങനെ ഒരു പാതിരാവിൽ മോണിട്ടറിൻെറ നീല സ്ക്രീനിൽ അഗ്നിയുടെ സന്ദേശം പ്രകാശിക്കുന്നതു കണ്ട് അയാൾ വളരെ സന്തോഷിച്ചു.

ഞാൻ അയയ്ക്കുന്ന സന്ദേശങ്ങൾ താങ്കൾ കാണാറുണ്ടെന്നോ എൻെറ കഥയിൽ താങ്കൾക്ക് താത്പര്യം ഉണ്ടെന്നോ എനിക്കു നിശ്ചയമില്ലെങ്കിലും ഞാൻ എൻെറ ആഖ്യാനം തുടരട്ടെ.

ആ കാലം എല്ലാ യുവാക്കൾക്കും സംഭവിച്ചതുതന്നെ ക്രമേണ എനിക്കും സംഭവിച്ചു.

“ന്നാല് കളരീല് തന്നെ അങ്ങട്ട് താമസിച്ചൂടെ നിനക്ക് കുരുത്തംകെട്ടവനെ? തിന്നു മുടിക്കാൻ വേണ്ടി മാത്രം ന്തിനാ നിയ്യ് വീട്ടില് വരുന്നത്? നാലാള് തിന്നുന്ന ചോറ്‌വേണംല്ലോ നിൻെറ കുടല് നെറയാൻ? വയസ്സ് പത്തിരുപത്തിയഞ്ചായിട്ടും നാല് കാശ് സമ്പാദിക്കാൻ നിന്നെക്കൊണ്ട് കഴിഞ്ഞോ ഇതുവരെ? മേത്ത് എണ്ണേം തേച്ച് കളരീല് കെടന്ന് കസർത്ത് കളിച്ചാല് ഉടപ്രന്ന കുട്ട്യോള്‌ടെ വയറ് നിറയ്യോ? നിയ്യ് നന്നാകില്ലെടാ. ദൈവം വിചാരിച്ചാലും...”

അച്ഛൻെറ വാക്കുകൾ. ഞാൻ വീട്ടിൽ അന്യനായിത്തീർന്നു. സ്വന്തം പോരായ്മകളെ സ്വയം ശപിച്ചുനടക്കുന്ന എന്നെ വീട്ടുകാരും നാട്ടുകാരുംകൂടി ശപിച്ചുതുടങ്ങിയപ്പോൾ എനിക്ക് എങ്ങോട്ടെങ്കിലും ഓടിപ്പോകുവാൻ തോന്നി. ഒരിക്കൽ അച്ഛൻ എൻെറ ലങ്കോട്ടിയെടുത്ത് അടുപ്പിലിടുകയും എൻെറ എണ്ണക്കിണ്ടിയിൽ തുപ്പിവയ്ക്കുകയുംചെയ്തു. തപ്പാലാപ്പീസിനു മുൻപിൽവെച്ച് ഗുരുക്കളെ കാണുവാനിടയായപ്പോൾ അച്ഛൻ അദ്ദേഹത്തിൻെറ മേൽ തട്ടിക്കയറുകയുംചെയ്തു. പുഴയുടെ ശരീരത്തിലൂടെ ഇഴയുന്ന തോണിയിൽ കയറി നാടുവിടുവാൻതന്നെ ഞാൻ തീരുമാനിച്ചു. പക്ഷേ, ഒരു നൂറുറുപ്പികയെങ്കിലും കീശയിലില്ലാതെ ഞാൻ എങ്ങോട്ടു പോകുവാനാണ്? വണ്ടിക്കൂലി പോയിട്ട് തോണിക്കാരനു കൊടുക്കുവാൻ അൻപത് പൈസപോലും അന്ന് എൻെറ കൈവശമില്ലായിരുന്നു. എങ്കിലും ഒരുനാൾ ഞാൻ പോകും. ഒരിക്കലും തിരിച്ചു വരാതിരിക്കുവാനായി....

അങ്ങനെയിരിക്കവെ എനിക്ക് ഒരു കത്തു വന്നു. അസാധാരണ വലിപ്പത്തിലുള്ള തപ്പാൽ മുദ്രയൊട്ടിച്ച അറ്റങ്ങളിൽ നീലയും ചുവപ്പും വരകളുള്ള ഒരു വെളുത്ത കവർ. കവറിൻെറ ഉൾവശത്തെ നിറം നീലയായിരുന്നു. പരിചയമില്ലാത്ത കൈപ്പടയിലുള്ള അഞ്ചാറ് വാചകങ്ങൾ മാത്രമുള്ള ഒരു ചെറിയ കത്ത്.

ടെലിവിഷൻകാർ എന്നെ നവനൃത്തത്തിൻെറ തീജ്വാലയെന്നാണ് വിളിക്കുന്നത്. നീ എൻെറ അരികിൽ വരുന്നോ? ഞാൻ നിന്നെ നൃത്തത്തിൻെറ മിന്നൽപ്പിണരായി മാറ്റാം... പാട്രിക് റോഡോൾഫ്.

അയാൾ എന്നെ കളിയാക്കുകയാണോ എന്നു ഞാൻ സംശയിച്ചു. കഥകളിയുടെ നാടു കാണുവാനായി ഏതാനും മാസങ്ങൾക്കുമുൻപു വന്ന തല മുണ്ഡനം ചെയ്ത ആ നർത്തകനെ കളരിയുടെ മുൻപിൽ വെച്ച് കണ്ടതായ ഓർമ്മ മാത്രമേ എനിക്കുള്ളു. ഇത്രയും ചെറിയ ഒരു പരിചയത്തിൻെറ പേരിൽ ആരെങ്കിലും ഒരാളെ സ്വന്തം ചെലവിൽ തൻെറ നാട്ടിലേക്കു ക്ഷണിക്കുമോ? പാസ്പോർട്ടിനും വിസയ്ക്കും വേണ്ടി ഇത്രയും വലിയ ഒരു തുകയ്ക്ക് ചെക്ക് അയയ്ക്കുമോ? കത്തിനോടൊപ്പമുള്ള ചെക്ക് വ്യാജമാണെന്നും എന്നെ കളിയാക്കുവാൻവേണ്ടി ആരോ കാണിക്കുന്ന ഒരു തമാശയാണ് ഇതെന്നും ഞാൻ വിചാരിച്ചു. വീട്ടുകാരും നാട്ടുകാരും എന്നെ എല്ലായ്പോഴും പരിഹസിക്കുന്നുണ്ട്. ഇനി അന്യനാട്ടുകാരും അങ്ങനെ ചെയ്യട്ടെ. എനിക്ക് ഒരു ചുക്കും സംഭവിക്കുവാൻ പോകുന്നില്ല. ഞാൻ വിചാരിച്ചു.

രാജിയെയല്ലാതെ മറ്റാരെയും ഞാൻ ആ കത്തും ചെക്കും കാണിച്ചില്ല. ആരോടും ഒന്നും പറഞ്ഞതുമില്ല.

ഞാൻ കളരിയിലേക്കു ചെന്നപ്പോൾ ഒരു ചിരട്ടയിൽ എള്ളെണ്ണയുമായി രാജി അവിടെ നില്പുണ്ടായിരുന്നു. വീട്ടിൽനിന്ന് എണ്ണ കിട്ടാതെയായപ്പോൾ അവളാണ് അത് കൊണ്ടുവന്നു തരുന്നത്.

"ന്നെക്കൊണ്ട് ങ്ങനേയെങ്കിലും ഒരുപകാരം ബാലേട്ടന് ണ്ടായല്ലോ."

"ന്ത് ഉപകാരം?"

"പകല് എണ്ണ തരും. രാത്രീല് ശരീരത്തിന് സുഖോം."

കളരിയിൽ അഭ്യാസങ്ങൾ കാണിക്കുമ്പോൾ തോന്നാറുള്ള അതേ ആഹ്ലാദമാണ് അവളുടെ ഉടൽ കൈയിലെടുക്കുമ്പോൾ എനിക്കുതോന്നുക. മണ്ണിലും വെള്ളത്തിലും തീയിലും പെണ്ണിലും ചെറുപ്പകാലം മുതലേ എനിക്ക് അഭിനിവേശം തോന്നിയിരുന്നു. കളരി അതിനെ തീവ്രമാക്കി.

"രാജീ, ഞാൻ പോക്വാ. ദൂരേ യൂറോപ്പിലേക്ക്..."

അവളുടെ മുഖം വാടുമെന്നാണ് ഞാൻ കരുതിയത്. പക്ഷേ, മറിച്ചാണുണ്ടായത്. പ്രകാശിക്കുന്ന കണ്ണുകളോടെ അവൾ പറഞ്ഞു:

"നശിച്ച ഈ നാട്ടീന്ന് രക്ഷപ്പെടാലോ. പോയിക്കോളൂ..."

ഞാൻ വിശ്വസിക്കുവാൻ കഴിയാതെ അവളുടെ മുഖത്തു നോക്കിനിന്നു.

"പോയാല് ഉടനെയൊന്നും തിരിച്ചുവരില്ല..."

"വരണ്ട. ന്നെക്കുറിച്ച്, നിരീച്ച്, വെഷമിക്കുകേം വേണ്ട. ബാലേട്ടനേക്കാളും നിറവും പണവുമുള്ള ആരെയെങ്കിലും കല്യാണം കഴിച്ച് ഞാനിവിടെ സുഖമായി കഴിഞ്ഞോളാം."

ഏതാനും നാളുകൾ കഴിഞ്ഞു.

സൂര്യോദയത്തിനുമുൻപ് കളരിയിലെ അരണ്ട വെളിച്ചത്തിൽ നിൽക്കുന്ന അവളോട് അവസാനമായി യാത്ര പറയുമ്പോൾ അവളുടെ കണ്ണുകളിൽ ഒരു കടുകുമണിയോളം കണ്ണീർ ഞാൻ പ്രതീക്ഷിച്ചിരുന്നു. എന്നാൽ അതുണ്ടായില്ല. ഉടുതുണിയിലെ മണ്ണ് തട്ടി, തലമുടി കുടഞ്ഞു കെട്ടി അവൾ പറഞ്ഞു:

"ബാലേട്ടനോളം സുഖം മറ്റാരും ഒരിക്കലും എനിക്ക് തരില്ല. തീർച്ച. കറുമ്പനാന്ന്ച്ചാല്ന്താ? കരുത്തനല്ലേ?"

അങ്ങനെയാണ് ഞങ്ങൾ യാത്ര പറഞ്ഞു പിരിഞ്ഞത്. അവൾ വീട്ടിലേക്കു പോയി. ഞാൻ യൂറോപ്പിലേക്കും.

# 6

ശ്രീധരന് വീണ്ടും ഒരു ടൂറിന് പോകേണ്ടിവന്നു. അയാൾ തൻെറ ബ്രീഫ് കെയ്സിൽ ഒരു പാൻറും രണ്ടു ഷർട്ടുകളും രണ്ടു ഷഡ്ഡികളും രണ്ടു ബനിയനും കുറെ തോർത്തുകളും കുത്തിനിറച്ചുവെച്ചു. അയാൾ ഒരു പാൻറ് ഒരാഴ്ചയിലേറെ ഉപയോഗിച്ചെന്നു വരാം. പക്ഷേ, ഒരു തോർത്ത് ഒരുനേരം മാത്രമേ ഉപയോഗിക്കുകയുള്ളു. നീണ്ട യാത്രയ്ക്കായി ഇറങ്ങിത്തിരിക്കുമ്പോൾ പെട്ടിയുടെ പകുതി തോർത്തുകളായിരിക്കും. ഒരിക്കൽ വിമാനത്താവളത്തിലെ സെക്യൂരിറ്റി ചെക്കിൽവെച്ച് അയാളുടെ പെട്ടി തുറന്നു പരിശോധിച്ച ഉദ്യോഗസ്ഥൻ അയാളെ നോക്കി പുഞ്ചിരി തൂകി.

അഗ്നിയുടെ കഥയിൽ മുഴുകിയിരിക്കുന്ന അയാൾക്ക് ഇപ്പോൾ ഒരു യാത്രയിൽ ഒട്ടും താത്പര്യമില്ലായിരുന്നു. ഒരു തുടർക്കഥ വായിക്കുവാൻ കാത്തിരിക്കുന്നതുപോലെയാണ് അയാൾ ഇപ്പോൾ അഗ്നിയുടെ സന്ദേശത്തിനുവേണ്ടി കണ്ണുംനട്ടിരിക്കുന്നത്. വളരെ സമർത്ഥനായ ഒരു പത്രാധിപരെപ്പോലെയോ തുടർക്കഥയെഴുത്തുകാരനെപ്പോലെയോ ആണ് അഗ്നി പലപ്പോഴും പെരുമാറുന്നത്. കഥ രസംപിടിച്ചുവരുമ്പോൾ അയാൾ പെട്ടെന്നു നിർത്തും.

ബാക്കി അടുത്ത സന്ദേശത്തിൽ.

അഗ്നി.

ടൂറിന് പുറപ്പെടുകയാണല്ലൊ. അടുത്ത സന്ദേശത്തിനുവേണ്ടി രണ്ടുമൂന്നു ദിവസങ്ങൾ കാത്തിരിക്കേണ്ടിവരും. തീവണ്ടിയിലെ ശീതീകരിച്ച കംപാർട്ടുമെൻറിൽ ഇരുന്ന് അയാൾ അഗ്നിയുടെ ബാക്കി കഥ ആലോചിച്ച് ഉണ്ടാക്കുവാൻ ശ്രമിച്ചു. സ്വന്തമായി ഒരു കഥയില്ലാത്ത അയാൾക്ക് ആരാൻെറ കഥകേൾക്കുന്നതിൽ എന്നും വലിയ താത്പര്യമാണ്.

പകൽ മുഴുവൻ പണിയെടുത്തു ക്ഷീണിച്ചുവെങ്കിലും വൈകുന്നേരം അയാൾ ഒരു ടാക്സി പിടിച്ച് മാളിലേക്കു പോയി. വെയിലാറിയതോടെ മാൾ സജീവമായിത്തുടങ്ങിയിരുന്നു. ഒരുവശം നിരയായുള്ള ഷോപ്പുകളും മറുഭാഗം കുന്നിൻെറ ചരിവുമാണ്. കുന്നിൻെറ മൂർദ്ധാവിൽ കാവിക്കൊടി പറപ്പിച്ചുകൊണ്ടു നിൽക്കുന്ന ഒരു ക്ഷേത്രം കാണാം. ടാക്സിയിൽനിന്നു പുറത്തിറങ്ങിയ അയാളെ കാൽക്കുലേറ്ററുകളും ടേപ്പ് റിക്കാർഡറുകളും വിൽക്കുന്ന ഒരു വഴിയോരക്കച്ചവടക്കാരൻ പിന്തുടർന്ന് ശല്യം ചെയ്തു. പണ്ട് അയാൾ ഇവിടെ വന്നപ്പോൾ മധുരനാരങ്ങയും ആപ്പിളും വിൽക്കുന്നവരായിരുന്നു കൂടെ നടന്ന് ശല്യം ചെയ്തത്.

“ഇവിടെ എവിടെയെങ്കിലും ഒരു സൈബർ കഫേയുണ്ടോ?”

ഒരു പോലീസുകാരനെ കണ്ടപ്പോൾ അയാൾ തിരക്കി.

പോലീസുകാരൻെറ മുഖഭാവത്തിൽനിന്ന് അയാൾക്ക് തൻെറ ചോദ്യം മനസ്സിലായില്ലെന്ന് ശ്രീധരനു തോന്നി. ഇൻറർനെറ്റ് സൗകര്യമുള്ള ഷോപ്പ് എന്നു വിശ ദീകരിച്ചിട്ടും പോലീസുകാരന് മനസ്സിലായില്ല. അതുകൊണ്ട് കൂടുതൽ ഒന്നും ചോദിക്കാതെ അയാൾ മുന്നോട്ടു നടന്നു.

നാരങ്ങയുടെ തോലുകളും സിഗരറ്റ് പേക്കറ്റുകളും പ്ലാസ്റ്റിക് ഉറകളും മറ്റും ചിതറിക്കിടക്കുന്ന ചെറിയ റോഡ് കയറ്റങ്ങളും ഇറക്കങ്ങളും ഉള്ളതാണ്. ധാരാ ളമായി ടൂറിസ്റ്റുകൾ വരുന്ന സ്ഥലമായതുകൊണ്ട് വഴിയോരക്കച്ചവടക്കാരും പാർപ്പിടങ്ങളുടെയും ടാക്സികളുടെയും ദല്ലാളന്മാരും ഫോട്ടോഗ്രാഫർമാരും എല്ലായിടത്തുമുണ്ടായിരുന്നു. അയാൾ ഒരു ടൂറിസ്റ്റല്ലെങ്കിലും അങ്ങനെ കരു തി അവർ അയാളെ പൊറുതിമുട്ടിച്ചു. കുറച്ചകലെ മറ്റൊരു പോലീസുകാരനെ കണ്ടെങ്കിലും അയാൾ ഒന്നും ചോദിച്ചില്ല. നൈരാശ്യം തോന്നിയ ആ നിമിഷ ത്തിൽ ഇനിയൊരിക്കലും ഒരു പോലീസിനോടും താൻ ഒന്നും ചോദിക്കുകയി ല്ലെന്ന് അയാൾ തീരുമാനിച്ചിരുന്നു.

ഒരു ഇറക്കം ഇറങ്ങി വളവു തിരിഞ്ഞപ്പോൾ റെഡിമെയിഡ് ഷർട്ടുകളും ഷാളുകളും വിൽക്കുന്ന ഒരു വഴിയോരക്കടയുടെ മറവിൽ അയാൾ കാണാൻ കൊതിച്ച കാഴ്ച കണ്ടു. ഫാക്സ് ഫോട്ടോ കോപ്പി, എസ്.ടി.ഡി., ഐ.എസ്.ഡി. എന്നീ പേരുകൾ എഴുതിവെച്ച കറുത്ത ബോർഡിൻെറ കീഴെ ചെറിയ അക്ഷര ങ്ങളിൽ ഇൻറർനെറ്റ് കഫേ എന്നും ഉണ്ടായിരുന്നു.

വട്ടക്കണ്ണടവെച്ച കഷണ്ടിക്കാരനായ ഉടമസ്ഥൻ കണക്ട് ചെയ്തശേഷം തൻെറ കസേര ശ്രീധരന് ഒഴിഞ്ഞുകൊടുത്തു. അയാൾ തൻെറ ഹോട്ട്മെയിൽ വിലാസവും പാസ്സ്‌വേർഡും കീ ഇൻ ചെയ്തശേഷം കാത്തിരുന്നു.

ഇൻബോക്സ്. പുതിയ സന്ദേശം ശൂന്യം.

അയാൾക്ക് കഠിനമായ നിരാശ തോന്നി.

അഗ്നിക്ക് അങ്ങോട്ട് ഒരു സന്ദേശം അയച്ചാലോ?

താങ്കളുടെ കഥ അതീവ താത്പര്യത്തോടെയാണ് ഞാൻ വായിക്കുന്നത്. ദയവുചെയ്ത് കഥ മുടക്കരുത്. രാജിക്ക് പിന്നീട് എന്തു സംഭവിച്ചു? ഉടനെ അറി യിക്കുക.

പക്ഷേ, കീബോർഡിന്മേലെ വിരലുകൾ ചലിച്ചില്ല. എന്തിന് ഞാൻ അയാ ളുടെ കഥയിൽ താത്പര്യം കാണിക്കണം? ഒരിക്കലും തമ്മിൽ കണ്ടിട്ടില്ലാത്ത, ഒരു പരിചയവുമില്ലാത്ത ഒരാളുടെ കഥ...

കഫേ ഉടമസ്ഥൻ കഴുത്തറക്കുന്നവനായിരുന്നു. അഞ്ച് മിനിറ്റായാലും അര മണിക്കൂറായാലും അൻപത് ഉറുപ്പിക.

ഒരു ദിവസംകൂടിയുണ്ട് അയാളുടെ ജോലി. നാളെ വൈകുന്നേരം ഏഴ് ഇരു പതിനുള്ള തീവണ്ടിയിൽ കയറി അയാൾക്കു മടങ്ങാം. പിന്നെ സൈബർ കഫേ തിരഞ്ഞ് നടക്കേണ്ടതില്ലല്ലോ. എപ്പോൾ വേണമെങ്കിലും തൻെറ കംപ്യൂട്ടറിനു മുൻപിൽ ചെന്നിരുന്ന് അയാൾക്ക് അഗ്നിയുമായി ബന്ധപ്പെടാം.

ഈയിടെ മോണിട്ടറിനെ എന്തോ രോഗം ബാധിച്ചതായി തോന്നുന്നു. ചില പ്പോൾ അപ്രതീക്ഷിതമായി സ്ക്രീൻ ശൂന്യമാകുന്നു. അത് അയാളെ അലട്ടുന്നു ണ്ടായിരുന്നു. അഗ്നിയുടെ തുടർക്കഥ വായിക്കുവാൻ വേണ്ടി മാത്രമല്ല, ആപ്പീസ് ജോലിചെയ്യുവാനും സൈബർ ബഹിരാകാശത്തിലൂടെ സഞ്ചരിക്കുവാനും നീലച്ചിത്രങ്ങൾ കാണുവാനും മാത്രമല്ല, സംഗീതം കേൾക്കുവാനും അയാൾക്ക് തൻെറ കംപ്യൂട്ടർ ആവശ്യമാണ്. തൻെറ മനസ്സിന് പ്രഭാതശാന്തി നൽകുന്ന സം ഗീതത്തിൻെറ ചില സി.ഡി. റോമുകൾ അയാൾ സമ്പാദിച്ചിരുന്നു.

# 7

ഒരു ചെറിയ ഇടവേളയ്ക്കു ശേഷം ഞാൻ വീണ്ടും എൻെറ തുടർക്കഥ ഇ-മെയിൽ ചെയ്യുകയാണ്. താങ്കൾ യൂറോപ്പ് കണ്ടിട്ടുണ്ടോ എന്ന് എനിക്കു നിശ്ചയമില്ല. ഒക്ടോബറിലെ യൂറോപ്പ് അതിൻെറ സൂര്യനില്ലാത്ത ആകാശം കൊണ്ടും ചാറ്റൽമഴകൊണ്ടും എടുപ്പുകളുടെ ഇടയിലൂടെ ഓടിവരുന്ന ശീതക്കാറ്റു കൊണ്ടും നമ്മുടെ ഉന്മേഷം കെടുത്തുകയും നമ്മിൽ മ്ലാനത നിറയ്ക്കുകയും ചെയ്യുന്നു.

അങ്ങനെയുള്ള ഒരു ഒക്ടോബർ മാസത്തിലാണ് ഞാൻ ഈ രാജ്യത്ത് ആദ്യമായി കാൽകുത്തിയത്. കൃത്യമായി പറഞ്ഞാൽ പതിനാറു വർഷങ്ങൾക്കും നാലു മാസങ്ങൾക്കും ഇരുപത്തിയൊന്നു ദിവസങ്ങൾക്കും മുമ്പ്. എല്ലാ കാര്യങ്ങളെക്കുറിച്ചും കൃത്യമായും സ്പഷ്ടമായും സംസാരിക്കുന്നത് ഈ രാജ്യക്കാരുടെ ഒരു സ്വഭാവമാണ്. നമ്മുടെ നാട്ടുകാർ സംസാരിക്കുന്നത് താങ്കൾ ശ്രദ്ധിച്ചിട്ടുണ്ടോ? നാം ഉച്ചരിക്കുന്ന ഓരോ വാചകവും അതിൻെറ ഘടനയിൽ അപൂർണ്ണമായിരിക്കും. ഒരു കിഴവൻെറ വായിലെ പല്ലിൻനിരപോലെയാണ് നമ്മുടെ സംസാരഭാഷ. വാചകങ്ങൾക്കിടയിൽ വാക്കുകൾ ചാഞ്ഞും ചരിഞ്ഞും കിടന്ന് വിടവുകൾ ഉണ്ടാക്കും. യൂറോപ്പുകാരുടെ സംസാരഭാഷയിൽ മാത്രമല്ല അവരുടെ ഓരോ ചലനത്തിലും തീർപ്പുകളുണ്ട്. അവർക്ക് സംശയങ്ങളോ സങ്കോചങ്ങളോ ഇല്ല. അതിനുള്ള കാരണങ്ങളിൽ ഒന്ന് അവർ വർത്തമാനകാലത്തിൽ ജീവിക്കുന്നുവെന്നതും നമ്മൾ ഭൂതകാലത്തിൽ ജീവിക്കുക എന്നതുമാണ്. അവരെ ഭരിക്കുന്നത് യുക്തിയാണ്. നമ്മെ ഭരിക്കുന്നത് ഫാൻറസികളും.

അന്താരാഷ്ട്ര വിമാനത്താവളത്തിൽ ഒരു വലിയ പെട്ടിയുമായി തനിയെ നിൽക്കുന്ന എന്നെ അത് മറ്റാരോ ആണെന്നപോലെ എനിക്ക് ഇപ്പോഴും വ്യക്തമായി കാണുവാൻ കഴിയും. എൻെറ കൈയിൽ മാത്രമേ ഇത്ര വലിയ ഒരു പെട്ടിയുണ്ടായിരുന്നുള്ളു. ആൾക്കൂട്ടത്തിനിടയിൽ പകച്ചുനിൽക്കുന്ന എന്നെ കെണിയിൽ നിന്ന് വെളിച്ചത്തിലേക്ക് തുറന്നുവിട്ട ഒരു എലിയുമായി താരതമ്യപ്പെടുത്തി ഞാൻ ചിരിക്കുവാൻ ശ്രമിച്ചു. എല്ലാവരും തിരക്കിട്ടു നടന്നുപോകുകയാണ്. തിരക്കില്ലാത്തവൻ ഞാൻ മാത്രമായിരുന്നു. നമ്മുടെ നടത്തത്തിൽ ആലസ്യവും സന്ദേഹവുമുണ്ട്. പക്ഷേ, അവരുടെ ഓരോ കാൽവെപ്പിലും ലക്ഷ്യബോധം കാണാം. അത് അവരുടെ കാലുകൾക്ക് വേഗത നൽകുന്നു.

എൻെറ കാലിൽ മാത്രമേ റബ്ബർ ചെരിപ്പുണ്ടായിരുന്നുള്ളു. അതിൻെറ കണ്ണികൾ ചേറുപിടിച്ചതായിരുന്നു.

വിമാനത്താവളത്തിൻെറ ഉൾവശം വൃത്തിയുള്ളതും തിളങ്ങുന്നതുമായിരുന്നു. ഒരിടത്തും മരത്തിൻെറ ഉപയോഗം കണ്ടില്ല. മരത്തിനും കല്ലിനും പകരം അലൂമിനിയവും കണ്ണാടിയുമാണ് ഉപയോഗിച്ചിരിക്കുന്നത്. ആ തിളങ്ങുന്ന നിലത്ത് എൻെറ വൃത്തിയില്ലാത്ത ഹവായ്ചെരിപ്പിട്ട കാലുകൾ വെച്ച് നടക്കുവാൻ എനിക്കു മടി തോന്നി. അതേ സമയം അറിയപ്പെടാത്ത ഭാഷകൾ സംസാരിക്കുന്ന തികച്ചും അപരിചിതമായ ആ ചുറ്റുപാടിൽ തനിയെ നിൽക്കുന്നതിൽ എനിക്ക് ഒട്ടും ഭയം തോന്നിയതുമില്ല. ഇതിനെക്കാൾ ഏറെ ഞാൻ ഭയപ്പെട്ടത് എൻെറ സ്വന്തം നാടിനെയും വീടിനെയുമായിരുന്നു. ഈ പരിഷ്കൃതമായ വിമാനത്താവളത്തിൽ വേഷംകൊണ്ടും പെരുമാറ്റംകൊണ്ടും മറ്റുള്ളവർക്ക് ഞാൻ ഒരു കോമാളിയെപ്പോലെ തോന്നിയേക്കാമെങ്കിലും ആരും എന്നെ ശ്രദ്ധിച്ചില്ല. ആരും എൻെറ നേരെ ഒന്നു നോക്കുകപോലുംചെയ്തില്ല. മറ്റുള്ളവരെ അവരുടെ പാട്ടിനു വിടുന്നവരാണ് യൂറോപ്യന്മാർ എന്ന് ആദ്യദിവസംതന്നെ എനിക്കു മനസ്സിലായി. ഒന്നു തുമ്മിപ്പോയാൽ നൂറു ചോദ്യങ്ങൾ ചോദിക്കുന്ന എൻെറ നാട്ടുമ്പുറത്തുകാരുടെ ഇടയിൽ ഇത്രയും കാലം ഞാൻ എങ്ങനെ ജീവിച്ചു എന്ന് ഞാൻ അത്ഭുതത്തോടെ സ്വയം ചോദിച്ചു.

വിശാലമായ കടൽത്തീരത്തെയും ബിക്കിനി ധരിച്ച പെൺകുട്ടികളെയും പ്രദർശിപ്പിക്കുന്ന എയർ മോറീഷിയസ്സിൻെറ പ്രകാശിക്കുന്ന വലിയ വർണ്ണപ്പരസ്യത്തിനു ചുവട്ടിൽ പുകവലിച്ചുകൊണ്ടു നിൽക്കുന്ന ഒരു ചെറുപ്പക്കാരൻ എന്നെക്കണ്ട് ധൃതിയിൽ എൻെറ അരികിൽ നടന്നുവന്നു.

"അലക്സിസ്." അയാൾ എനിക്ക് കൈ തന്ന് സ്വയം പരിചയപ്പെടുത്തി: "യാത്ര സുഖമായിരുന്നോ?"

അയാൾ ഒരു അയഞ്ഞ വൂളൻകുപ്പായം ധരിക്കുകയും കഴുത്തിൽനിന്നു നെഞ്ചിലൂടെ താഴേക്ക് ഒരു നീണ്ട മഫ്ളർ ചുറ്റിയിടുകയുംചെയ്തിരുന്നു. അയാൾക്ക് എരിയുന്ന സിഗരറ്റിൻെറയും ഓ ദ് കൊളോണിൻെറയും മണമുണ്ടായിരുന്നു.

"മുന്നൂറിലധികം കിലോമീറ്റർ ദൂരെയാണ് ഞങ്ങൾ താമസിക്കുന്നത്. പക്ഷേ, ഒന്നര മണിക്കൂർകൊണ്ട് നമ്മൾ അവിടെ എത്തും. ഗാർ ദ് നോറിൽനിന്നു നമ്മൾ ബുള്ളറ്റ് ട്രെയിൻ പിടിക്കും."

പുറത്തേക്കിറങ്ങിയ ഞാൻ ശീതക്കാറ്റ് തട്ടി കിടുകിടുത്തു. ഞാൻ ഏറ്റുവാങ്ങുന്ന ആദ്യത്തെ യൂറോപ്യൻകാറ്റ്.

പക്ഷേ, എയർലൈൻസിൻെറ ബസ്സിനുള്ളിൽ ചൂടുണ്ടായിരുന്നു. ആ വരണ്ട ചൂടിൻെറ സുഖത്തിൽ ഞാൻ അലക്സിൻെറ അരികിൽ ഇരുന്നു. ബസ്സിനു വെളിയിൽ ഞാൻ കണ്ട കാഴ്ച ചാരനിറമുള്ള ആകാശവും നിറമില്ലാത്ത എടുപ്പുകളും ഇലകൊഴിഞ്ഞ മരങ്ങളുമായിരുന്നു.

ഗാർ ദ് നോറിലും ആളുകൾ തിരക്കിട്ട് അങ്ങോട്ടും ഇങ്ങോട്ടും വേഗം നടന്നുപോയിക്കൊണ്ടിരുന്നു. അങ്ങു ദൂരെ കണ്ട ഒരു ചെറിയ നിഴൽ നിമിഷങ്ങൾക്കകം ഒരു വലിയ വണ്ടിയായി ഇരമ്പി വന്നു പ്ലാറ്റ് ഫോമിൽ നിന്നു. അത്തരം വണ്ടികൾ തലങ്ങും വിലങ്ങും അതിവേഗം സഞ്ചരിച്ചുകൊണ്ടിരുന്നു. യൂറോപ്പിൻെറ അടിസ്ഥാനസ്വഭാവങ്ങളിൽ ഒന്ന് വേഗമാണെന്ന് ആദ്യദിവസംതന്നെ എനിക്കു മനസ്സിലാക്കുവാൻ കഴിഞ്ഞു.

പരസ്പരം ആലിംഗനം ചെയ്യുകയും ചുംബിക്കുകയും ചെയ്യുന്ന ഒരു ചെറുപ്പക്കാരൻെറയും ചെറുപ്പക്കാരിയുടെയും മുമ്പിൽ ഞാൻ അലക്സിസിൻെറ അരികിൽ ഇരുന്നു. ഒരു വലിയ മത്സ്യത്തെപ്പോലെ അയാളുടെ വായ അവളുടെ ചുണ്ടുകൾ വിഴുങ്ങിക്കൊണ്ടിരുന്നു.

"നീ എന്താണ് ഒന്നും മിണ്ടാത്തത്?"

അലക്സിസ് എൻെറ നേരെ ഒരു സിഗരറ്റ് നീട്ടി. ഞങ്ങൾ കണ്ടുമുട്ടിയശേഷം അയാൾ വലിക്കുന്ന അഞ്ചാമത്തേതോ ആറാമത്തേതോ ആയ സിഗരറ്റാണ് ഇപ്പോൾ അയാളുടെ ചുണ്ടുകൾക്കിടയിലുള്ളത്. ഞാൻ ഇതുവരെ പുകവലിച്ചിട്ടില്ലെങ്കിലും ഒട്ടും സങ്കോചംകൂടാതെ അലക്സിസ് നീട്ടിയ സിഗരറ്റ് ഞാൻ കൈപ്പറ്റി. അയാൾതന്നെ അത് കൊളുത്തിത്തന്നു. തൊണ്ട എരിയുകയും ചുമ വരുകയും ചെയ്തെങ്കിലും അതൊന്നും വകവയ്ക്കാതെ പുകവലിച്ചു ശീലമുള്ള ഒരാളെപ്പോലെ ഞാൻ ആദ്യം വായിലൂടെയും പിന്നെ മൂക്കിലൂടെയും പുക പുറത്തേക്കു വിട്ടു.

"എനിക്ക് ഇംഗ്ലീഷ് പറഞ്ഞു ശീലമില്ല."

"ഞങ്ങളുടെ ഭാഷ ഇംഗ്ലീഷല്ല." അയാൾ ചിരിച്ചു: "കുറച്ചു കഴിയട്ടെ. നീ ഞങ്ങളുടെ ഭാഷ സംസാരിച്ചുതുടങ്ങും. അതുവരെ നമുക്ക് നമ്മുടെ മുറിയൻ ഇംഗ്ലീഷിൽ സംസാരിക്കാം."

ഞാൻ ഒരു സോഫയുടെ സൗകര്യവും സുഖവും തരുന്ന സീറ്റിൽ ഇരുന്ന് വലിയ കണ്ണാടിജാലകത്തിലൂടെ പുറത്തെ നാട്ടുമ്പുറക്കാഴ്ചകൾ കാണുവാൻ ശ്രമിച്ചു. പക്ഷേ, വണ്ടിയുടെ വേഗം കാരണം പിറകിലേക്കു പറന്നകലുന്ന വെളിച്ചവും നിഴലുകളും മാത്രമാണ് കാണുവാൻ കഴിഞ്ഞത്. അതുകൊണ്ട് കണ്ണുകൊണ്ടു കാണുവാൻ കഴിയാത്തത് ഞാൻ മനസ്സുകൊണ്ട് കാണുവാൻ ശ്രമിച്ചു. പാടങ്ങളിൽ ട്രാക്ടറുകളും കൊയ്ത്തുയന്ത്രങ്ങളും ഉണ്ടാകും. അവിടെ മേഞ്ഞു നടക്കുന്ന പശുക്കൾക്ക് അസാധാരണമായ വലിപ്പവുമുണ്ടാകും... എനിക്കറിയാം.

"പാട്രിക്കിന് ഇന്ന് സൂറിക്കിൽ കളിയുണ്ട്." അലക്സിസ് പറഞ്ഞു: "നാളെ ജനീവയിലും. അതു കഴിഞ്ഞ് മറ്റന്നാൾ തിരിച്ചുവരും."

വണ്ടിയിറങ്ങാൻ വേണ്ടി എൻെറ ഇരുമ്പുപെട്ടിയുമെടുത്ത് അലക്സിസിൻെറ കൂടെ നടന്നപ്പോൾ പുറത്തേക്കുള്ള വഴിയുടെ വശത്തെ കണ്ണാടിച്ചുമരിൽ ഒരു നിമിഷം എൻെറയും അലക്സിസിൻെറയും പ്രതിഫലനം കണ്ടു. ഞങ്ങളെ കണ്ടാൽ ഒരു അടിമയും യജമാനനും ആണെന്ന് തോന്നുമായിരുന്നു. വെള്ളക്കാരൻെറ പിറകെ കാലിൽ ഹവായ് ചെരിപ്പിട്ട് പെട്ടിയും തൂക്കിപ്പിടിച്ചു നടക്കുന്ന കറുത്തവനായ എനിക്ക് യഥാർത്ഥത്തിൽ ഒരു അടിമയുടെ രൂപംതന്നെയാണ് ഉണ്ടായിരുന്നത്.

"ഞാൻ പാട്രിക്കിൻെറ ഡാൻസ് കമ്പനിയുടെ മാനേജരാണ്. നീ വരുന്നതുകൊണ്ടാണ് ഞാൻ സൂറിക്കിൽ പോകാതിരുന്നത്. സൂറിക്കും ജനീവയും എനിക്ക് ഇഷ്ടപ്പെട്ട നഗരങ്ങളാണ്. ഇതുപോലെ ശാന്തമായ നഗരങ്ങൾ യൂറോപ്പിൽ കുറവാണ്." ഒന്ന് നിർത്തി വായ നിറയെ ഒരു പുകയെടുത്ത് അലക്സിസ് തുടർന്നു: "നിന്നെക്കുറിച്ച് പാട്രിക് ഞങ്ങളോടു പറഞ്ഞിട്ടുണ്ട്. നിൻെറ അഭ്യാസ

ങ്ങൾ കാണുവാൻവേണ്ടി കമ്പനിയിലെ എല്ലാവരും കാത്തിരിക്കുകയാണ്. പ്രത്യേകിച്ച് നർത്തകികൾ."

വണ്ടിയിൽനിന്നിറങ്ങിയ ഞങ്ങൾ ഒരു ബസ്സിൽ യാത്ര തുടർന്നു. പരിഷ്കാരം കുറഞ്ഞ ചുവന്ന വീർത്ത മുഖങ്ങളുള്ളവരാണ് ബസ്സിൽ ഏറെയും. ഞങ്ങളുടെ മുൻപിൽ ഇരിക്കുന്ന നീണ്ട കോട്ടു ധരിച്ച ചെറിയ കണ്ണുകളുള്ള ഒരു വൃദ്ധൻ ഇടയ്ക്കിടെ കോട്ടിൻെറ കീശയിൽനിന്നു വൈൻകുപ്പിയെടുത്ത് കോർക്ക് ഊരി വായിൽ ഒഴിച്ചുകൊണ്ടിരുന്നു.

ആ യാത്ര അരമണിക്കൂറിനുള്ളിൽ അവസാനിച്ചു.

"നമുക്ക് ഒരു ടാക്സി പിടിക്കാം. അല്ലെങ്കിൽ കാഴ്ചകൾ കണ്ട് നടക്കേണമെങ്കിൽ അങ്ങനെയുമാകാം."

ഒരു ചെറിയ പട്ടണമായിരുന്നു അത്. ഓടുപാകിയ ചുവന്ന മേൽക്കൂരകളും ഇഷ്ടികകൊണ്ടുള്ള നടപ്പാതകളും കറുത്ത ചായം തേച്ച വിളക്കുകാലുകളുമുള്ള പട്ടണം. പ്രധാന സ്ക്വയറിനു നടുവിൽ ഒരു ഫൗണ്ടനു മുൻപിൽ നിന്നുകൊണ്ട് ഒരു സംഘം ഗായകർ ബാഗ്പൈപ്പുകൾ വായിച്ച് സംഗീതമാലപിച്ചുകൊണ്ടിരുന്നു. കഫേകളിലെ നടപ്പാതകളിൽ ഇറക്കിയിട്ട കമ്പിക്കസാരകളിൽ ഇരുന്ന് പുരുഷന്മാർ വീഞ്ഞു കുടിക്കുന്നുണ്ടായിരുന്നു. പലരുടെയും മുൻപിൽ മേശമേൽ അവരുടെ തൊപ്പികൾ കാണാം. അപ്പോൾ ചുട്ട അപ്പത്തിൻെറ മണം വരുന്ന ഒരു ബേക്കറിയുടെ മുൻപിൽ എത്തിയപ്പോൾ ഏപ്രൺ ധരിച്ച് അപ്പങ്ങൾ കണ്ണാടിപ്പെട്ടിയിൽ അടുക്കിവയ്ക്കുന്ന ഒരു വൃദ്ധനോട് അലക്സിസ് കുശലം പറഞ്ഞു. ഒരു കൈയോളം നീളം വരുന്ന റൊട്ടികളായിരുന്നു അവ.

"ബാഗ് പൈപ്പുകൾക്ക് പ്രശസ്തമാണ് ഈ ദേശം." അലക്സിസ് പറഞ്ഞു: "യൂറോപ്പിൽ ഏറ്റവും നല്ല ബാഗ്പൈപ്പുകൾ നിർമ്മിക്കുന്നതും ഇവിടെയാണ്."

ഞങ്ങൾ നടന്ന് ഇഷ്ടിക പാകിയ മറ്റൊരു നിരത്തിലേക്കു തിരിഞ്ഞു. നിരത്തിൻെറ വലതുവശം ഒരിഞ്ച് സ്ഥലം ഒഴിച്ചുവിടാതെ കാറുകൾ പാർക്ക് ചെയ്തുവെച്ചിരുന്നു. വലിയ മതിലിനപ്പുറം ഒരു ജൂതപ്പള്ളി കാണാമായിരുന്നു. ഈ നിരത്തിൽ ജൂതന്മാർ താമസിക്കുന്നുണ്ടെന്ന് അലക്സിസ് പറഞ്ഞു. ഒരു പത്തു മിനിറ്റുകൂടി നടന്നപ്പോൾ രണ്ടു ദിവസം മുൻപ് ആരംഭിച്ച എൻെറ യാത്ര അവസാനിച്ചു...

ഒരു വലിയ ഇരുമ്പുവാതിൽ തള്ളിത്തുറന്ന് ഞങ്ങൾ ഒരു വിശാലമായ മുറ്റത്ത് പ്രവേശിച്ചു. മരത്തിൻെറ കൈപ്പിടിയിൽ പിടിച്ച് കോണിപ്പടി കയറി ഞങ്ങൾ ഒരു വലിയ സാക്സോഫോണിൻെറ ചിത്രം വെട്ടിയെടുത്ത് ഒട്ടിച്ച വാതിലിനു മുൻപിൽ നിന്നു. ജാസ് സംഗീതത്തിൻെറ ഇതിഹാസമായ ലൂയിസ് ആംസ്ട്രോങ് ഉപയോഗിച്ച സാക് സോഫോണാണ് അത് എന്ന് പിന്നീടു ഞാൻ അറിഞ്ഞു. വാതിലിനു മുകളിൽ തൂക്കിയിട്ടിരുന്ന ഒരു ഓട്ടുമണിയിൽ പിടിച്ചു കുലുക്കിയപ്പോൾ ചെറുപ്പക്കാരിയാണോ വൃദ്ധയാണോ എന്നു തിരിച്ചറിയുവാൻ കഴിയാത്ത ഒരു സ്ത്രീ വന്ന് വാതിൽ തുറന്നു തന്നു....

അജ്ഞാതനായ സുഹൃത്തേ, ഞാൻ തത്കാലം ഇവിടെ നിർത്തുന്നു. ബാക്കി പിന്നീട്.

അഗ്നി

ശ്രീധരൻ പാഡിലൂടെ മൗസ് നീക്കി അഗ്നിയുടെ കഥ സ്ക്രീനിലൂടെ വെറുതെ താഴോട്ടും മുകളിലോട്ടും ചലിപ്പിച്ച് അതിൽ നോക്കിയിരുന്നു. വളരെ കൈത്തഴക്കം വന്ന ഒരു തുടർക്കഥയെഴുത്തുകാരനെപ്പോലെ അഗ്നി നിർത്തേണ്ടയിടത്ത് തൻെറ കഥ നിർത്തിയിരിക്കുന്നു. ബാക്കി ഭാഗം അടുത്തയാഴ്ച എന്നു പറയുന്നതിനു പകരം പിന്നീട് എന്നു പറഞ്ഞത് തൻെറ കഥ ഖണ്ഡശയായി വരുന്നത് ആഴ്ചപ്പതിപ്പിൽ അല്ലാത്തതുകൊണ്ടും ഇൻറർനെറ്റിൽ ആയതുകൊണ്ടുമായിരിക്കാം. ശ്രീധരൻ വിചാരിച്ചു.

അന്ന് അയാൾ ഇതുവരെ അഗ്നി അയച്ച എല്ലാ സന്ദേശങ്ങളും ഒരു ഫ്ലോപ്പിയിൽ പകർത്തി ഒരു ബാക്കപ്പ് ഫയലുണ്ടാക്കി തൻെറ മേശവലിപ്പിൽ സൂക്ഷിച്ചുവെച്ചു.

# 8

ഹോൾ പോലെയുള്ള ഒരു വലിയ ഇരിപ്പുമുറിയും ഉറക്കറയും കുളിമുറിയുമുള്ള ഈ ഫ്ലാറ്റിലാണ് ഡാൻസ് കമ്പനിയിലെ അംഗങ്ങൾ അവരുടെ ദിവസം മുഴുവൻ ചെലവഴിച്ചത്. അവർ ഇടയ്ക്കിടെ വരുകയും പോകുകയും ചെയ്യുന്നതും പരിശീലനം നടത്തുന്നതും തിന്നുകയും കുടിക്കുകയും ചെയ്യുന്നതും സംവാദങ്ങൾ നടത്തുന്നതും സംഗീതം കേൾക്കുന്നതും അവിടെവെച്ചു തന്നെ. യൂറോപ്പിലെ പഴയകാലകെട്ടിടങ്ങളിൽ കാണുന്നതുപോലെ അതിൻെറ തറ മരംകൊണ്ടുള്ളതായിരുന്നു. നർത്തകർ പരിശീലിക്കുമ്പോൾ മാത്രമല്ല നടക്കുമ്പോഴും അവരുടെ കാലടികൾക്കു കീഴെ വാർണീഷിട്ട മരപ്പലകകൾ ശബ്ദിച്ചുകൊണ്ടിരിക്കും. ഇരിപ്പുമുറിയിലെ ചുമരിൽ ഒരു വലിയ നിറംമങ്ങിയ ചിത്രം ചില്ലിട്ടു തൂക്കിയിരുന്നു. അത് വോൾഫ്ഗാങ് അമാഡ്യൂസ് മോസാർട്ടിൻേറതായിരുന്നു.

ഡാൻസ് കമ്പനിയിൽ പല രാജ്യക്കാരുമുണ്ടായിരുന്നു. കോറിയോഗ്രാഫർ ഡ്യൂറാസ്സോ ഇറ്റലിക്കാരനാണ്. മെലിഞ്ഞ ശരീരവും നീണ്ട തലമുടിയുമുള്ള അയാൾ പാകമാകാത്ത ഒരു വലിയ കോട്ടിട്ട് വളരെവേഗത്തിലാണ് നടക്കുക. അലക്സിസിനെപ്പോലെ അയാളും എല്ലായ്പോഴും സിഗരറ്റ് വലിച്ചുകൊണ്ടിരുന്നു. പല നാടുകളിലെ നർത്തകർക്കുവേണ്ടി നൃത്തങ്ങൾ കോറിയോഗ്രാഫ് ചെയ്തിട്ടുള്ള ഡ്യൂറാസ്സോ ജോലിചെയ്യുന്ന പന്ത്രണ്ടാമത്തെ കമ്പനിയാണ് പാട്രിക് റോഡോൾഫിൻേറത്. കോറിയോഗ്രാഫി ഒരു മുഴുസമയ പ്രവൃത്തി അല്ലാത്തതുകൊണ്ട് ഒഴിവുസമയം നർത്തകരെ പരിശീലിപ്പിക്കുവാനും പാചകംചെയ്യുവാനും ഉപയോഗിച്ചുപോന്നു. പാസ്ത പാചകംചെയ്യുന്നതിൽ അയാൾക്ക് ഒരു പ്രത്യേക വൈദഗ്ദ്ധ്യം ഉണ്ടായിരുന്നു.

ഡ്യൂറാസ്സോ പോകുന്നയിടത്തെല്ലാം മോസാർട്ടിൻെറ ആ വലിയ ചിത്രം കൊണ്ടുപോകുമായിരുന്നു.

“സമകാലീന നൃത്തത്തിൽ ഈയിടെ മാത്രമാണ് ഞാൻ കടന്നുവന്നത്. അതുവരെയും എനിക്ക് താത്പര്യം ക്ലാസിക് ബല്ലേയിലും ഓപ്പരയിലുമായിരുന്നു. സത്യം പറഞ്ഞാൽ ഇപ്പോഴും എൻെറ മനസ്സ് ബല്ലേകളിലും ഓപ്പരകളിലും അലയുകയാണ്. ഇന്നും ഞാൻ എൻെറ ഏറ്റവും വലിയ നേട്ടമായി കരുതുന്നത് മോസാർട്ടിൻെറ “ബസ്റ്റിയൻ” ഡയറക്ട് ചെയ്തതാണ്.

ഡ്യൂറാസ്സോവിൻെറ കൈ സിഗരറ്റിനുവേണ്ടി അയാളുടെ കോട്ടിൻെറ പല കീശകളിൽ കയറിയിറങ്ങി.

"ഒരു മോഡേൺ ഡാൻസ് കോറിയോഗ്രാഫർ എന്ന നിലയിലുള്ള നിൻെറ വിജയവും അതാണ്. നിന്നിലെ ക്ലാസ്സിസിസ്റ്റാണ് നിന്നെ ആധുനികനാക്കുന്നത്. നീ കോറിയോഗ്രാഫി ചെയ്ത ഒരു നൃത്തം ഞാൻ ആദ്യം കണ്ടത് എഡിൻബറോ ഫെസ്റ്റിവെലിൽ വെച്ചാണ്. എൻെറ ഓർമ്മ ശരിയാണെങ്കിൽ 'ഫാൻറ സിയോ' എന്നായിരുന്നു അതിൻെറ പേര്.''

കമ്പനിക്കു വേണ്ടി സംഗീതം എഴുതുന്ന അലക്സാൻഡ്രിപ്പൂസ് ഗ്രീസുകാരനാണ്. അയാൾ തുടർന്നു:

"ഫാൻറസിയോവിൻെറ ഒരു പ്രത്യേകത സ്പെയിസിൻെറ തിരസ്കാരമായിരുന്നു, അല്ലേ? മറ്റ് കോറിയോഗ്രാഫർമാർ സ്പെയിസിൻെറ മേക്സിമം ഉപയോഗം ഒരു നേട്ടമായി കരുതുമ്പോൾ നീ സ്പെയിസിനെത്തന്നെ നിരസിച്ചു..."

ഡ്യൂറാസ്സോ ഒരു സിഗരറ്റ് വായിൽ വെച്ച് അലക്സിസിൻെറ കൈയിൽ നിന്നു ലൈറ്റർ വാങ്ങി കൊളുത്തി പുകവിട്ടു. അയാൾ പറഞ്ഞു:

"എഡിൻബറോവിൽ അന്ന് അവതരിപ്പിച്ച എല്ലാ നൃത്തങ്ങളിലും വേഗമുണ്ടായിരുന്നു. അതിവേഗത്തോടുകൂടിയ ചലനങ്ങൾ സമകാലീനനൃത്തത്തിൻെറ അടിസ്ഥാന സ്വഭാവം അതിവേഗമാണ് എന്ന് എല്ലാ രാജ്യങ്ങളിലെയും കോറിയോഗ്രാഫർമാർ ഏകസ്വരത്തിൽ പ്രഖ്യാപിച്ച ഒരു ഫെസ്റ്റിവെലായിരുന്നു അത്."

അലക്സാൻഡ്രിപ്പൂസ് ഡ്യൂറാസ്സോവിൻെറ വായിൽനിന്ന് സിഗരറ്റ് എടുത്ത് ഒരു പുകയെടുത്ത് അത് അയാൾക്കുതന്നെ തിരിച്ചുകൊടുത്തു. അലക്സാൻഡ്രിപ്പൂസ് പറഞ്ഞു:

"ഈ അതിവേഗം നൃത്തത്തിൽ മാത്രം ഒതുങ്ങുന്നതല്ല. സംഗീതത്തിൽ അത് നേരത്തേ സംഭവിച്ചുകഴിഞ്ഞിരുന്നു.''

"നൃത്തത്തിലെ അതിവേഗം ഭാവനയുടെ സൃഷ്ടിയാണ്. പക്ഷേ, പെയിൻറിങ്ങിലെ അതിവേഗം പുതുതായി കണ്ടുപിടിക്കപ്പെട്ട സിന്തറ്റിക് വർണ്ണങ്ങളുടെ ഒരു ഉത്പന്നമാണ്. നവസാങ്കേതിക വിദ്യ സംഗീതത്തെയും പെയിൻറിങ്ങിനെയും സിനിമയെയും പാടേ മാറ്റിമറിക്കുകയാണ്. ടെക്നോളജിയെ ഒരു പരിധിവരെയെങ്കിലും ചെറുത്തുനിൽക്കുന്നത് നൃത്തമാണ്.

"ഫാൻറസിയോവിൽ വേഗത്തെ തടഞ്ഞുനിർത്തുവാനുള്ള ബോധപൂർവ്വമായ ഒരു ശ്രമം നീ നടത്തിയതായി എനിക്കു തോന്നി. ശരിയല്ലേ?"

"ശരി. പക്ഷേ, അതിനുവേണ്ടി ഞാൻ എന്തുമാത്രം ബുദ്ധിമുട്ടിയെന്ന് നിനക്കറിയാമോ? നർത്തകർ എന്നോട് സഹകരിച്ചില്ല. സ്റ്റേജിൽ വരുമ്പോൾ കെട്ടഴിഞ്ഞു പറക്കുന്നതാണ് അവരുടെ ശരീരങ്ങൾ. പ്രത്യേകിച്ച് ഇമേൽഡയുടെ ശരീരം. ഫാൻറസിയോവിൽ ഏക സോളോവിൽ നൃത്തം ചെയ്ത ഇമേൽഡയെ നീ ഓർക്കുന്നുണ്ടോ?"

"അവളുടെ മുഖം ഞാൻ മറന്നുപോയിരിക്കുന്നു. പക്ഷേ, അവളുടെ ശരീരം ഇപ്പോഴും ഞാൻ ഓർക്കുന്നു."

"ചിറകുകളിലാണ് അവൾ നൃത്തം ചെയ്യുന്നത്. സ്റ്റേജിൽ അവളുടെ വേഗം നിയന്ത്രിക്കുക അസാദ്ധ്യമായിരുന്നു. ഫാൻറസിയോവിൽനിന്ന് അവളെ മാറ്റി നിർത്തുന്ന കാര്യം ഞാൻ ആലോചിച്ചതാണ്. പക്ഷേ, ഞങ്ങളുടെ കമ്പനിയുടമ

അതിനു സമ്മതിച്ചില്ല. ഇമേൽഡയെ ഒഴിവാക്കുന്ന പ്രശ്നമില്ല, വേണമെങ്കിൽ നിനക്കു പോകാം എന്നാണ് അയാൾ എന്നോടു പറഞ്ഞത്. രണ്ടു ദിവസം മുമ്പ് ഡസ്സൽഡോഫിൽ നൃത്തം അവതരിപ്പിക്കുവാൻ പോയപ്പോൾ വണ്ടിയിൽ അയാളുടെ മടിയിൽ ഇരുന്നുകൊണ്ടാണ് അവൾ യാത്രചെയ്തത്. യഥാർത്ഥത്തിൽ വീഞ്ഞുകച്ചവടക്കാരനായ അയാൾ ഡാൻസ് കമ്പനി നടത്തുന്നതുതന്നെ ഇമേൽഡയ്ക്കുവേണ്ടിയാണ് എന്ന് എനിക്കു സംശയം തോന്നിത്തുടങ്ങിയിരുന്നു. പക്ഷേ, അതിനെക്കുറിച്ച് ഞാൻ അയാളോട് തുറന്നു ചോദിച്ചപ്പോൾ അയാൾ പറഞ്ഞത് വീഞ്ഞിൻെറ പര്യായങ്ങളിൽ ഒന്നാണ് നൃത്തം എന്നാണ്. മാത്രമല്ല, നൃത്തത്തിൻെറ പര്യായങ്ങളിൽ ഒന്നാണ് ഇമേൽഡ എന്നും അയാൾ പറയുകയുണ്ടായി. അതുകൊണ്ട് ഫാൻറസിയോവിൻെറ വിജയത്തിനുവേണ്ടി അവളുടെ ചിറകുകൾ കെട്ടിയിടുവാനുള്ള വഴികൾ ഞാൻ ചിന്തിച്ചു. ആംഫറ്റാമൈനും ബെൻസറ്റാമൈനും കലർത്തി അവൾക്കു കൊടുത്താൽ അതിനു കഴിയുമെന്ന് ഒരു സ്നേഹിതൻ പറഞ്ഞു. പക്ഷേ, അങ്ങനെ അസാന്മാർഗ്ഗികമായ ഒരു വഴി സ്വീകരിക്കുവാൻ എനിക്കു കഴിഞ്ഞില്ല. ഞാൻ ആവശ്യപ്പെടുന്നതുപോലെ അവൾക്ക് അവളുടെ ചലനങ്ങളെ നിയന്ത്രിക്കുവാൻ കഴിഞ്ഞില്ലെങ്കിൽ ഞാൻ കമ്പനി വിട്ടുപോകുമെന്ന് ഞാൻ അവളെ അറിയിച്ചു. അപ്പോൾ അവൾ ഓടിവന്ന് എൻെറ മടിയിൽ ഇരുന്ന് കരയുവാൻ തുടങ്ങി. ഇമേൽഡ ലാറ്റിനമേരിക്കക്കാരിയാണ്. അതിവേഗവും അതിഭാവനയും അവരുടെ ഒരു സ്വഭാവമാണ്."

"ഇമേൽഡയെ ഇപ്പോൾ ഒരു നൃത്തവേദിയിലും കാണാറില്ല...."

"അവൾക്ക് എന്ത് സംഭവിച്ചു എന്ന് എനിക്കറിയില്ല. വീഞ്ഞുകച്ചവടക്കാരൻെറ ഡാൻസ് കമ്പനി വിട്ടശേഷം ഞാൻ അവളെ കണ്ടിട്ടില്ല. അയാളുടെ വീഞ്ഞിൻെറ ചില പരസ്യങ്ങളിൽ അവൾ പ്രത്യക്ഷപ്പെട്ടിരുന്നു. ഒരു നീല സിനിമയിൽ അവൾ അഭിനയിച്ചതായും ഞാൻ കേട്ടിരുന്നു. എന്തോ, എനിക്കറിയില്ല...."

ഡ്യൂറാസ്സോ വലിച്ചുതീർന്നിട്ടില്ലാത്ത സിഗരറ്റ് ആഷ്ട്രേയിൽ ഞെരിച്ചിട്ടു.

നർത്തകരും കോറിയോഗ്രാഫർമാരും സംഗീതമെഴുത്തുകാരും ഒരിടത്തും സ്ഥിരമായി നിൽക്കുക പതിവില്ല. നൃത്തത്തിൻെറയും സംഗീതത്തിൻെറയും നഗരങ്ങളായ സിഡ്നിയിലോ വിയന്നയിലോ എഡിൻബർഗ്ഗിലോ മോംപെല്ലിയയിലോ സീസൺ വരുമ്പോൾ അവർ പരസ്പരം കണ്ടുമുട്ടുന്നു. അല്ലെങ്കിൽ യൂറോപ്പിലെ കൊച്ചുനഗരങ്ങളിൽ നൃത്തം അവതരിപ്പിച്ചുകൊണ്ട് അവർ യാത്ര ചെയ്യുന്നു.

ഒരിക്കൽ അവരുടെ ഇടയിലേക്ക് അവിചാരിതമായി കയറിവന്നവനാണ് ഈ അഗ്നി.

# 9

മാസങ്ങൾ കഴിഞ്ഞിട്ടും എന്തിനുവേണ്ടിയാണ് ധാരാളം പണം ചെലവഴിച്ച് പാട്രിക് റോഡോൾഫ് എന്നെ അയാളുടെ നാട്ടിലേക്കു വിളിച്ചുവരുത്തിയത് എന്ന് എനിക്ക് മനസ്സിലായില്ല. വല്ലപ്പോഴും ഡാൻസ് കമ്പനിയിലെ അംഗങ്ങൾക്കും ചില സന്ദർശകർക്കുംവേണ്ടി ഞാൻ കളരിപ്പയറ്റിന്റെ പ്രകടനങ്ങൾ കാണിക്കുകയോ ചില നർത്തകരെ പയറ്റിന്റെ ആദ്യപാഠങ്ങൾ പഠിപ്പിക്കുകയോ ചെയ്യും. അതല്ലാതെ എനിക്ക് മറ്റൊരു ജോലിയും ചെയ്യുവാനുണ്ടായിരുന്നില്ല. റോഡോൾഫ് എല്ലായ്പോഴും തിരക്കിലായിരുന്നു. അയാൾ വീഞ്ഞൊഴികെ മറ്റ് മദ്യങ്ങൾ കഴിക്കുകയോ പുക വലിക്കുകയോ അമിതമായി മാംസാഹാരം കഴിക്കുകയോ ചെയ്യാറില്ല. എല്ലാ കാര്യങ്ങളിലും അയാൾ ഒരു നിയന്ത്രണം പാലിച്ചുപോന്നു. തലയിൽ അല്പം മുടി വളരുമ്പോൾ അയാൾ ഉടനെ തല മുണ്ഡനം ചെയ്യും. ചില പഴയ പത്രമാസികകളിൽ ഞാൻ മുടിയുള്ള റോഡോൾഫിന്റെ ഫോട്ടോകൾ കണ്ടിരുന്നു. മുടിയുള്ള റോഡോൾഫ് തികച്ചും സുന്ദരനായിരുന്നു. എന്തിനുവേണ്ടിയാണ് തല ക്ഷൗരം ചെയ്യുന്നത് എന്ന് ഒരിക്കൽ ചോദിച്ചപ്പോൾ അയാൾ പറഞ്ഞത്:

"ഒരു കഥയും പറയുവാനില്ലാത്ത, ഒന്നും സംവദിക്കുവാനില്ലാത്ത നവീന നൃത്തത്തിന് ആധാരം ശരീരത്തിന്റെ സാദ്ധ്യതകൾ മാത്രമാണ്. ഒരു നർത്തകന്റെ മുടി ഈ സാദ്ധ്യതകൾക്ക് ഒരു സംഭാവനയും നൽകുന്നില്ല."

അന്ന് സ്വാഭാവികമായും നവീന നൃത്തകലയെക്കുറിച്ച് എനിക്ക് ഒരറിവും ഉണ്ടായിരുന്നില്ല. ക്രമേണ നർത്തകരുമായുള്ള നിരന്തര സമ്പർക്കങ്ങളിലൂടെയും വായനയിലൂടെയും അറിവ് നേടിത്തുടങ്ങിയപ്പോൾ റോഡോൾഫിന്റെയും ഡ്യൂറാസ്സോയുടെയും ഒന്നിച്ചുള്ള പ്രവർത്തനത്തിന്റെ പ്രസക്തി എനിക്കു മനസ്സിലായിത്തുടങ്ങി. അവർ രണ്ടുപേരും നൃത്തത്തിന്റെ ലോകത്തിൽ അറിയപ്പെടുന്ന ഒരു ജോഡിയായി വളർന്നുകഴിഞ്ഞിരുന്നു. ചലനങ്ങളുടെ വേഗം നിയന്ത്രിച്ചുകൊണ്ട് ഒരു പുതിയ ശൈലിക്ക് അവർ രൂപം നൽകുകയായിരുന്നു. അതിന് അവർക്കു പ്രചോദനം ലൂസിൻഡാ ചൈൽഡ്സായിരുന്നു. എഴുപതുകളിൽ നവീന നൃത്തകലയിൽ പൊതുവെ കണ്ടുവന്ന മിനിമലിസത്തിനു തുടക്കംകുറിച്ചവരിൽ പെടുന്നു റോഡോൾഫ്-ഡ്യൂറാസ്സോ ജോഡി. ലൂസിൻഡയെപ്പോലെ ആംഗ്യഭാഷ്യത്തിലെ മിതത്വം സൂക്ഷിക്കുക മാത്രമല്ല റോഡോൾഫ് ചെയ്യുന്നത്. ലൂസിൻഡയെപ്പോലെതന്നെ വേദിയിലെ സ്പെയിസിൽ ജ്യോമതീയമായ ഒരു ആർക്കിടെക്ചർ പണിയുവാനും ഡയഗോണലായുള്ള ചലനങ്ങൾ മെനഞ്ഞെടുക്കുവാനും അയാൾ ശ്രമിക്കുന്നതായി തോന്നി.

ദാഹിക്കുമ്പോൾ ഫ്രിഡ്ജിൽനിന്ന് അല്പം ബീയർ എടുത്തു കുടിക്കുവാനും വിശക്കുമ്പോൾ മേശപ്പുറത്തെ ചെറിയ കുട്ടയിൽ വെച്ച റൊട്ടി മുറിച്ച് ഒരു കഷ്ണം തിന്നുവാനും ഞാൻ റോഡോൾഫിനോട് അനുവാദം ചോദിക്കുമ്പോൾ അയാൾ പറയും:

"ഇങ്ങനെയാണെങ്കിൽ നീ മൂത്രമൊഴിക്കുവാനും എന്നോട് അനുവാദം ചോദിക്കുമല്ലൊ." റോഡോൾഫ് ചിരിച്ചു. പുകവലിക്കാത്തതുകൊണ്ട് അയാളുടെ പല്ലിൻെറ ഇനാമൽ കേടുവന്നിരുന്നില്ല. അയാൾ തുടർന്നു: "നീ ഇവിടെ അന്യനല്ല. ഇപ്പോൾ നീ ഞങ്ങളുടെ ഡാൻസ്കമ്പനിയിലെ ഒരംഗമാണ്. അടുത്ത മാസം തുടങ്ങി നിനക്ക് ശമ്പളം കിട്ടും."

നർത്തകർക്കും മറ്റു കലാകാരന്മാർക്കും ഒരു യൂണിയനുണ്ടായിരുന്നു. ആ യൂണിയൻ അവരുടെ മിനിമം ശമ്പളം നിശ്ചയിച്ചിരുന്നു. റോഡോൾഫിൻെറ കമ്പനിയിൽ എന്നെ അംഗമായി ചേർത്തതോടെ അങ്ങനെ എനിക്ക് ഒരു നല്ല തുക ശമ്പളമായി കിട്ടിത്തുടങ്ങി. ഒരു ജോലിയും ചെയ്യാതെ ശമ്പളം വാങ്ങുന്നതിൽ എനിക്ക് മനഃസാക്ഷിക്കുത്തുണ്ടായിരുന്നു.

"ഇത് ഒരു ചെറിയ തുകയാണ്." റോഡോൾഫ് പറഞ്ഞു: "പക്ഷേ, കമ്പനിക്ക് നൃത്തം അവതരിപ്പിക്കുമ്പോൾ കിട്ടുന്ന തുകയിൽ ഒരു ഭാഗം കലാകാരന്മാർക്കുള്ളതാണ്. നീ ഞങ്ങളെ അനുഗമിച്ചുതുടങ്ങുമ്പോൾ നിനക്കും ഒരു തുക കിട്ടും."

റോഡോൾഫിൻെറ ഡാൻസ് കമ്പനി ഏറ്റവും കൂടുതൽ പരിപാടികൾ അവതരിപ്പിച്ചത് യൂറോപ്പിലും ലാറ്റിനമേരിക്കൻ രാജ്യങ്ങളിലുമായിരുന്നു. ആ നിലയിൽ കമ്പനിക്ക് ഒരു വലിയ വരുമാനം ലഭിച്ചിരുന്നു. അതിനു പുറമേ ഗവണ്മെൻറിൻെറ സാംസ്കാരിക വകുപ്പിൽനിന്നും മുനിസിപ്പാലിറ്റിയിൽനിന്നും ഗ്രാൻറുകളും കിട്ടിയിരുന്നു. കമ്പനിയിലെ നർത്തകർ പൊതുവെ ധനികരായിരുന്നു.

പക്ഷേ, അവർ പണം സമ്പാദിക്കുകയോ ഭാവിക്കുവേണ്ടി എവിടെയെങ്കിലും നിക്ഷേപിക്കുകയോ സ്വത്ത് വാങ്ങുകയോ ചെയ്തില്ല. കൈയിൽ പണം വന്നുചേരുമ്പോൾ അവർ ഇണയോടൊന്നിച്ച് ദൂരെയുള്ള ഏതെങ്കിലും രാജ്യങ്ങളിൽ പോയി എല്ലാം ചെലവഴിച്ച് ദരിദ്രരായി തിരിച്ചുവരുമായിരുന്നു. അവർ ഒരിക്കലും ഭാവിയെക്കുറിച്ചു സംസാരിക്കുന്നതോ ആവലാതിപ്പെടുന്നതോ ഞാൻ കണ്ടിട്ടില്ല.

റോഡോൾഫ് എല്ലായ്പോഴും തിരക്കിലാണ് എന്നു പറഞ്ഞുവല്ലൊ. എങ്കിലും സന്ദർശകർക്കുവേണ്ടി ഞാൻ കളരിപ്പയറ്റ് അഭ്യസിച്ചു കാണിക്കുമ്പോൾ അയാൾ എത്ര തിരക്കുണ്ടെങ്കിലും എൻെറ മുൻപിൽ വന്നിരുന്ന് എന്നെ നിശ്ശബ്ദം നോക്കുമായിരുന്നു. അപ്പോൾ പള്ളിയിൽ കുർബ്ബാന കൊള്ളുവാൻ വന്ന ഒരാളുടെ മുഖഭാവമായിരിക്കും റോഡോൾഫിൻേറത്. അയാൾ എന്തിനാണ് എന്നെ ഇങ്ങനെ നോക്കിയിരിക്കുന്നത് എന്ന് എനിക്കു മനസ്സിലായില്ല. പണ്ട് ഗുരുക്കൾ പറഞ്ഞതുതന്നെ ഒരിക്കൽ റോഡോൾഫും എന്നോടു പറഞ്ഞു: "വിലമതിക്കുവാൻ കഴിയാത്തതാണ് നിൻെറ ഈ ഉടൽ."

“നീ ചിലപ്പോൾ അസ്വസ്ഥനാകുന്നത് ഞാൻ കാണുന്നുണ്ട്. ഒന്നും ചെയ്യാനില്ലാത്തതുകൊണ്ടാണ് അത് എന്നും എനിക്കറിയാം. പക്ഷേ, നിൻെറ നൃത്തജീവിതത്തിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു കാലഘട്ടമാണ് ഇത്.”

‘‘എൻെറ നൃത്തജീവിതമോ? അങ്ങനെ ഒരു ജീവിതം എനിക്കുണ്ടാകുമോ?’’

“ഉണ്ടാകും. അതിനുവേണ്ടിയാണ് നിന്നെ ഞാൻ വിളിച്ചുവരുത്തിയത്. ഒന്നും ചെയ്യുന്നില്ല എന്ന വിചാരം നിൻെറ തലയിൽ ഉണ്ടാകരുത്. ഒരു കംപ്യൂട്ടറിൽ എന്നപോലെ നിൻെറ തലച്ചോറിൽ കുറേശ്ശെയായി പാശ്ചാത്യനൃത്തവും സംഗീതവും ഞാൻ ഫീഡ് ചെയ്തുകൊണ്ടിരിക്കുകയാണ്. ഒരു നർത്തകനാകുന്നതിൻെറ ആദ്യഘട്ടമാണ് ഇത്. നിൻെറ തലച്ചോർ ആവശ്യത്തിന് നിറഞ്ഞുകഴിഞ്ഞാൽ നിനക്കു നൃത്തം ചെയ്യാം.”

റോഡോൾഫ് പറഞ്ഞത് വാസ്തവമാണ് എന്നു പെട്ടെന്ന് ഞാനറിഞ്ഞു. കുറെയധികം നവനർത്തകരുടെയും കോറിയോഗ്രാഫർ മാരുടെയും സംഗീതമെഴുത്തുകാരുടെയും പേരുകളെങ്കിലും ഇപ്പോൾ എനിക്കറിയാം. നൃത്തപരിപാടികൾക്കുള്ള യാത്രകൾ ഇല്ലാത്ത അവസരങ്ങളിൽ പാതിരാവുവരെ എല്ലാവരും തിന്നും കുടിച്ചും ചർച്ചകൾചെയ്യുമ്പോൾ ഞാൻ കാത് തുറന്നിരുന്നു. ലൂസിൻഡാ ചൈൽഡ്സിനെക്കുറിച്ചു മാത്രമല്ല, പീനാബോഷിനെക്കുറിച്ചും ട്രീഷാബ്രൗണിനെക്കുറിച്ചും എനിക്ക് ഇപ്പോൾ സാമാന്യ വിവരമുണ്ട്. ഊരു ചുറ്റുന്ന റോഡോൾഫിനും അയാളുടെ നർത്തകർക്കും എത്രയോ കഥകൾ പറയുവാനുണ്ടാകും എന്നും. ഇന്നലെ റോഡോൾഫും ഡ്യൂറാസ്സോവും സംസാരിച്ചത് ഉടലുകൾ കൊണ്ട് ജാലവിദ്യ കാണിക്കുന്ന ആൽവിൻ നിക്കോലായിസ് എന്ന കോറിയോഗ്രാഫറെ കുറിച്ചായിരുന്നു. റഷ്യൻ വംശജനായ നിക്കോലായിസിനെ ന്യൂയോർക്കിലെ ബേങ്ക്സ്ട്രീറ്റിലെ അയാളുടെ വസതിയിൽവെച്ചാണ് അവർ കണ്ടത്. റോഡോൾഫ് പറഞ്ഞു: “നവനൃത്തകലയിലെ റിയലിസമാണ് നിക്കോലായിസ്. അതേസമയം റിയലിസത്തിൻെറ ലളിതവത്കരണത്തെ ഏറ്റവും അധികം എതിർക്കുന്നതും അയാൾതന്നെയാണ്.”

നർത്തകർ പരിശീലിക്കുമ്പോൾ ഞാൻ ശ്രദ്ധാപൂർവം അവരുടെ ശരീരത്തിൻെറ ഭാഷ പഠിക്കുവാൻ ശ്രമിച്ചു. ചിലപ്പോൾ തനിയേയിരിക്കുമ്പോൾ അവരുടെ ശരീരങ്ങളുടെ ചലനങ്ങൾ ഓർമ്മിച്ചെടുത്ത് ഞാൻ നൃത്തം ചെയ്യുമായിരുന്നു. അങ്ങനെ ഒരിക്കൽ ഞാൻ നൃത്തം ചെയ്യുമ്പോഴാണ് ചാരിവെച്ച വാതിൽ തുറന്ന് റോഡോൾഫ് അകത്തേക്കു വന്നത്. അയാളെ കാണാത്തതുപോലെ ഞാൻ നൃത്തം തുടർന്നു. ഒരു വെളുത്ത പാൻറ് മാത്രം ധരിച്ചിരുന്ന ഞാൻ അരയ്ക്കു മുകളിൽ നഗ്നനായിരുന്നു. റോഡോൾഫ് പതുക്കെ എൻെറ അരികിൽ വന്ന് പതിവുപോലെ എൻെറ കറുത്ത ഉടലിൽ നോക്കിനിന്നു. അയാളുടെ ശ്വാസം എൻെറ മുഖത്തു വീണിരുന്നു.

“നീ കാലുകൾകൊണ്ടും കൈകൾ കൊണ്ടുമാണ് നൃത്തംചെയ്യുന്നത്. അതുപോരാ. മുഴുവൻ ശരീരംകൊണ്ടും നൃത്തം ചെയ്യാൻ നീ പഠിക്കണം.”

പെട്ടെന്ന് അപ്രതീക്ഷിതമായി റോഡോൾഫ് എന്നെ ആലിംഗനം ചെയ്ത് എൻെറ ചുണ്ടുകളിൽ ചുംബിച്ചു. ഇതുവരെ രാജിയല്ലാതെ മറ്റാരും അങ്ങനെ ചെയ്തിരുന്നില്ല. അന്നു മുഴുവനും റോഡോൾഫ് ഉപയോഗിക്കുന്ന കൊളോണിൻെറ സൗരഭ്യം എൻെറ ദേഹത്തുണ്ടായിരുന്നു.

# 10

ഈയിടെയായി റോഡോൾഫും ഡ്യൂറാസ്സോയും അലക്സാൻഡ്രിപ്പൂസും എല്ലായ്പോഴും സ്വയം മറന്നുള്ള ചർച്ചകളിലാണ്. ഒരു ദിവസം രാത്രി മൂന്നു മണിക്ക് ഞാൻ കണ്ണു തുറന്നു നോക്കുമ്പോൾ നർത്തകർ പരിശീലനം ചെയ്യുന്നതും ഞാൻ കിടക്കുന്നതുമായ വിശാലമായ മുറിയുടെ ഒരു മൂലയിൽ മേശവിളക്കിൻെറ വെളിച്ചത്തിൽ ഇരുന്ന് അവർ സംസാരിക്കുന്നതും എന്തൊക്കെയോ കുറിച്ചിടുന്നതും ഞാൻ കണ്ടു. ഞാൻ കിടക്കുന്നയിടത്ത് ഇരുട്ടുണ്ടെങ്കിലും അവരുടെ ശരീരങ്ങളിൽ വെളിച്ചം വീണിരുന്നു. സിഗരറ്റിൻെറ പുക അവരെ ചുറ്റിനിന്നിരുന്നു.

ശൈത്യം മൂർച്ഛിച്ച നാളുകളായിരുന്നു. സൂര്യനെ കാണാറില്ല. മുറിയുടെ മൂലയിൽ വെച്ച ഇലക്ട്രിക് ഹീറ്റർ നിശ്ശബ്ദം ചൂടിൻെറ ചുരുളുകൾ ചുറ്റും പരത്തും. കസേരകളിൽ എല്ലായ്പോഴും സന്ദർശകരുടെ ഓവർകോട്ടുകൾ കാണാം.

ഞാൻ ജാലകത്തിലൂടെ താഴെ മഞ്ഞിൽ നനഞ്ഞ നടപ്പാതയിൽ നോക്കി നിന്നു. ഇഷ്ടിക വിരിച്ച പാതയിലൂടെ കൈയുറകളും മഞ്ഞുതൊപ്പികളും ധരിച്ച കുട്ടികൾ സ്കൂളിലേക്കു പോകുന്നത് കാണാം. കഠിനമായ ശൈത്യം കാരണം അവരുടെ മൂക്കും കവിളുകളും വീർത്ത് ചുവന്നിരുന്നു. ഡാൻസ് കമ്പനിയിലെ അംഗങ്ങൾ വീഞ്ഞിൻെറ അളവ് കുറച്ച് കൊഞ്ഞ്യാക്കും വോഡ്കയും കഴിക്കുവാൻ തുടങ്ങിയിരുന്നു. റോഡോൾഫ് അടുത്തു വന്നുനിന്നത് ഞാൻ അറിഞ്ഞില്ല. ഈ ശൈത്യത്തിലും അയാൾ തൻെറ തല പറ്റെ മുണ്ഡനം ചെയ്തിരുന്നു.

"ഞങ്ങൾ ഒരു ഓപ്പരയ്ക്ക് രൂപം കൊടുത്തുവരുകയാണ്. ഇന്ന് കാലത്ത് ഇവിടെ വന്നുപോയ ആൽബെർട്ടോവും മെലീസയും ഓപ്പര ഗായകരാണ്." റോഡോൾഫ് പറഞ്ഞു: "എൻെറ കമ്പനി ഇതുവരെ ഒരു ഓപ്പര അവതരിപ്പിച്ചിട്ടില്ല. നവനൃത്തവും ഓപ്പരയും തമ്മിൽ ഒരു ബന്ധവുമില്ലെന്നു മാത്രമല്ല അത് രണ്ടിനും ഇടയിൽ നികത്താൻ കഴിയാത്ത ദൂരങ്ങളുണ്ടെന്നും എനിക്കറിയാം. എന്നിട്ടും ഞാൻ ഒരു വലിയ റിസ്ക് എടുക്കുകയാണ്."

"എന്തിന്?"

ഞാൻ ചോദിച്ചു. ഇപ്പോൾ സങ്കോചമില്ലാതെയും സ്വതന്ത്രമായും എനിക്ക് റോഡോൾഫിനോട് സംസാരിക്കുവാൻ പ്രയാസമില്ല.

"എത്രയോ കാലമായുള്ള എൻെറ ഒരു മോഹമാണ് പെർഗോലസിയുടെ 'സെർവാ പെഡ്രോണ' സ്റ്റേജിൽ അവതരിപ്പിക്കുക എന്നത്. എനിക്ക് ഓപ്പര

എന്ന കലാരൂപത്തോടുള്ള താത്പര്യമല്ല അതിന് കാരണം. മറിച്ച് പെർഗോലസിയിലുള്ള താത്പര്യമാണ്."

റോഡോൾഫ് പറഞ്ഞതിലെ യുക്തി എനിക്കു ബോധ്യപ്പെട്ടില്ല. ഗുരുക്കളോടുള്ള താത്പര്യംകൊണ്ടാണ് ഞാൻ കളരിപ്പയറ്റ് പഠിക്കുവാൻ പോയത് എന്നു പറയുന്നതുപോലെയല്ലേ അത്?

"നീ ഗിയോവന്നി ബറ്റിസ്റ്റ പെർഗോലസിയെക്കുറിച്ചു കേട്ടിട്ടുണ്ടോ?"

"ഇല്ല."

"പതിനെട്ടാം നൂറ്റാണ്ടിന്റെ ആദ്യം നേപ്പിൾസിൽ ജീവിച്ചിരുന്ന ഒരു സംഗീതമെഴുത്തുകാരനാണ് പെർഗോലസി. വളരെ ചെറുപ്പത്തിൽത്തന്നെ ഓപ്പറകൾ എഴുതി അയാൾ പ്രശസ്തനായിത്തീർന്നു. 'സലൂസ്റ്റിയ' എഴുതുമ്പോൾ അയാൾക്ക് പ്രായം വെറും ഇരുപത്തിരണ്ടായിരുന്നു. ഇരുപത്തിയാറ് വയസ്സു തികയുന്നതിനുമുൻപു മരിക്കുകയും ചെയ്തു. പെർഗോലസിയുടെ മാസ്റ്റർപീസായ "ദി സ്റ്റബാറ്റ് മെയിറ്റർ" മരണത്തെയും ദൈവത്തെയും കുറിച്ചുള്ള ഒരു കലാകാരന്റെ വിചാരങ്ങളാണ്...." ഒന്ന് നിർത്തിയിട്ട് റോഡോൾഫ് പറഞ്ഞു: "ഇരുപത്തിയാറ് വയസ്സ് തികയുന്നതിനു മുൻപുതന്നെ കാലത്തെ അതിജീവിക്കുന്ന സംഗീതങ്ങളും ഓപ്പറകളും എഴുതി ലോകം വിട്ടുപോയ പെർഗോലസി എന്നും എനിക്ക് ഒരു ബാധയാണ്..."

പെർഗോലസിയോടുള്ള ആദരവിന്റെ സൂചനയായിട്ടാണ് താൻ അയാളുടെ 'സെർവാ പെഡ്രോണ' അവതരിപ്പിക്കുന്നത് എന്ന് റോഡോൾഫ് തുടർന്നു പറഞ്ഞു. ഇത് വിജയിക്കുകയാണെങ്കിൽ എന്നെങ്കിലും ഒരിക്കൽ മരിക്കുന്നതിനുമുമ്പ് "ദി സ്റ്റബാറ്റ് മെയിറ്റർ" കൂടി അവതരിപ്പിക്കുവാൻ അയാൾ തീരുമാനിച്ചിരുന്നു.

ഒരു സ്റ്റ്റിങ്ക്വോർട്ടറ്റിന്റെ അനുധാവനത്തോടെയാണ് 'സെർവാ പെഡ്രോണ' അവതരിപ്പിക്കപ്പെടുക. ക്വോർട്ടറ്റിലെ നാല് സംഗീതജ്ഞരും പകൽ മുഴുവൻ അലക്സാഡ്രിപ്പൂസിന്റെ നേതൃത്വത്തിൽ പരിശീലനം ചെയ്തുകൊണ്ടിരുന്നു. ഇതുവരെ നർത്തകരുടെ പാദ പതനങ്ങൾ നിരന്തരം പതിഞ്ഞിരുന്ന ഞങ്ങളുടെ പാർപ്പിടത്തിൽ ഇപ്പോൾ ഗാനങ്ങളും സംഗീതവും നിറഞ്ഞുനിന്നു. ഡബിൾ ബെയിസ്സ് വായിക്കുന്ന മദ്ധ്യവയസ്സ് കഴിഞ്ഞ തിയോവിന്റെ കൂട്ടുകാരിയായിരുന്നു വയലിൻ വായിക്കുന്ന മയീവ എന്ന പെൺകുട്ടി. കൃത്രിമമായി മുടി ചുരുട്ടിയ ആ സുന്ദരി പെർഗോലസിയെപ്പോലെ നേപ്പിൾസിൽ ജനിച്ചവളായിരുന്നു. തിയോ അവിടെയില്ലാത്ത അവസരങ്ങളിൽ മയീവ എന്റെ അരികിൽ വന്നിരുന്ന് നേപ്പിൾസിലെ രാജകുടുംബത്തെക്കുറിച്ചും ആ നഗരത്തിന്റെ സംഗീത പാരമ്പര്യത്തെക്കുറിച്ചും എനിക്കു പറഞ്ഞുതരും. ഇറ്റാലിയൻ ചുവയുള്ള അവളുടെ ഇംഗ്ലീഷ് അവളുടെ തലമുടിപോലെ ഒടിവുകളും മടക്കുകളും ഉള്ളതായിരുന്നു. തന്റെ അച്ഛനാകുവാൻ പ്രായമുള്ള തിയോവിന്റെ കൂടെ താൻ താമസിക്കുന്നത് അയാളുടെ സംഗീതം കാരണമാണ് എന്ന് അവൾ പറഞ്ഞു. ആ നാട്ടിലെ ഏറ്റവും നല്ല ഡബ്ബിൾ ബെയിസ് വായനക്കാരനാണ് തിയോ. അവൾ പറഞ്ഞു. ഡബ്ബിൾ ബെയിസിന്റെ ആഴമുള്ളതും ദരിദ്രവുമായ നാദത്തിൽ ഒരു

നിഗൂഢതയുണ്ട്. ചെയിംബർ സംഗീതത്തിൻെറ പരന്നൊഴുകുന്ന കാല്പനികതയ്ക്ക് ബ്രെയിക്കിടുന്നത് ഡബ്ബിൾബെയിസാണ് എന്ന് അലക്സാൻഡ്രിപ്പൂസ് ഒരിക്കൽ പറയുകയുണ്ടായി. അപ്പോൾ മയീവ പറഞ്ഞു: “ഡബ്ബിൾ ബെയിസിൻെറ പരുക്കൻ സ്വരം ദൈവത്തിൻെറ സംഗീതമാണ്.”

എന്തുകൊണ്ടോ മയീവ അടുത്തുവരുമ്പോഴൊക്കെ ഞാൻ രാജിയെ ഓർത്തു. നൃത്തത്തിൻെറയും ഓപ്പരയുടെയും സംഗീതത്തിൻെറയും വീഞ്ഞിൻെറയും ലഹരിനിറഞ്ഞ പാതിരാത്രികളിൽ ഉണർവ്വിൻെറയും ഉറക്കത്തിൻെറയും ഇടയിൽ കിടക്കുമ്പോൾ ഞാൻ സ്വയം ചോദിക്കും: രാജീ, നീ എവിടെയാണ്?

# 11

ഒരു നീണ്ട ഇടവേളയ്ക്കുശേഷമാണ് അഗ്നി രാജിയെക്കുറിച്ച് എന്തെങ്കിലും പറയുന്നത്. ഇമേൽഡമാരുടെയും മെലീസമാരുടെയും മയീവമാരുടെയും ഇടയിൽ ജീവിക്കുന്ന അഗ്നി പാവം രാജിയെ മറന്നിട്ടില്ല എന്നു കണ്ട് ശ്രീധരന് സന്തോഷം തോന്നി. അഗ്നിയുടെ സന്ദേശങ്ങളിൽ ഇടയ്ക്കിടെ പ്രത്യക്ഷപ്പെടുന്ന സ്ത്രീവർണ്ണനകൾ വായിച്ചു ചിലപ്പോൾ, ശ്രീധരൻ ആശങ്കപ്പെട്ടിട്ടുണ്ട്. അയാൾ രാജിയെ ഇതിനകം മറന്നിട്ടില്ലെങ്കിൽ വൈകാതെ മറക്കുമെന്ന് അയാൾ ഭയന്നിരുന്നു.

ഒരു സന്ദേശത്തിൽ അഗ്നി എഴുതി:

ചില രാത്രികളിൽ വളരെ വൈകുന്നതുവരെ ഞങ്ങൾ റിഹേഴ്സൽ ചെയ്യുമായിരുന്നു. പരിശീലനം കഴിഞ്ഞ് അത്താഴം കഴിച്ചു കിടക്കുമ്പോൾ രാത്രി മൂന്നു മണിയോ നാലുമണിയോ ആയെന്നുവരാം. അങ്ങനെ വൈകുന്ന ദിവസങ്ങളിൽ എല്ലാവരും ഈ വലിയ മുറിയിൽ മരത്തറയിൽ കിടക്കകൾ എടുത്തിട്ടു കിടക്കുകയാണു പതിവ്. ആണും പെണ്ണും ഇടകലർന്നാണ് കിടക്കുക എന്നു പറയേണ്ടതില്ലല്ലോ. ഒരു പ്രഭാതത്തിൽ ഞാൻ കണ്ണുതുറന്നു നോക്കുമ്പോൾ എൻെറ വലതു വശത്ത് മയീവയും ഇടതുവശത്ത് സിൽവിയയും കിടക്കുന്നതാണ് ഞാൻ കണ്ടത്. അലക്സിസിൻെറ പുതിയ കൂട്ടുകാരിയായ സിൽവിയയാണ് ഇപ്പോൾ ഞങ്ങളുടെ ഡാൻസ് കമ്പനിയുടെ പരസ്യം കൈകാര്യം ചെയ്യുന്നത്. അലക്സിസിനോളംതന്നെ ഉയരമുള്ള സിൽവിയയുടെ കൈകാലുകൾക്ക് അസാധാരണമായ വടിവും നീളവുമുണ്ടായിരുന്നു. അവൾ മുടി ക്രോപ്പ് ചെയ്തിരുന്നു.

അഗ്നി ഒരിക്കലും ഒന്നും അമിതമായി ആഖ്യാനം ചെയ്യാറില്ല. അയാൾ സ്ത്രീകളെക്കുറിച്ച് എഴുതുന്നത് ഒരു സെൻസർ ബോർഡിൻെറ മുൻപിൽ ഇരുന്നിട്ടെന്നവണ്ണമാണ്. എങ്കിലും അഗ്നി കൈത്തഴക്കം വന്ന ഒരു ആഖ്യായികാകാരനാണ് എന്ന് അയാൾക്കു തോന്നി. ഇമേൽഡയെക്കുറിച്ച് അഗ്നി എഴുതിയതു വായിച്ചപ്പോൾ അവൾ എവിടെനിന്നെങ്കിലും ഓടിവന്ന് തൻെറ മടിയിൽ കയറിയിരിക്കുമെന്ന് ശ്രീധരന് തോന്നിയിരുന്നു. നിശ്ചലരായ മനുഷ്യരെയല്ല, ചലിക്കുന്ന മനുഷ്യരെ വർണ്ണിക്കുന്നതിലായിരുന്നു അഗ്നിക്ക് കൂടുതൽ വൈദഗ്ദ്ധ്യം. അയാളുടെ വർണ്ണനകളിൽ ഏറെ നിറഞ്ഞുനിന്നത് കാലുകളും കൈകളുമായിരുന്നു.

തുടർക്കഥകളുടെ വായനക്കാർ സംശയനിവാരണത്തിനു വേണ്ടിയോ അല്ലെങ്കിൽ വെറും ആരാധനയുടെ പേരിലോ നോവലിസ്റ്റിനു കത്തെഴുതുന്നതു പോലെ, ശ്രീധരൻ ഒരിക്കൽ അഗ്നിക്ക് അങ്ങോട്ട് ഒരു സന്ദേശം അയച്ചു. അതും

ഒരു സംശയനിവാരണത്തിനുവേണ്ടിയായിരുന്നു. നിങ്ങളുടെ പേര് ബാലകൃഷ്ണൻ എന്നായിരുന്നുവല്ലോ. ഗുരുക്കൾ ബാലേഷ്ണൻ എന്നും രാജി ബാലേട്ടൻ എന്നുമായിരുന്നു നിങ്ങളെ വിളിച്ചത്. എന്നിട്ട് നിങ്ങൾ എങ്ങനെ അഗ്നിയായി?

അടുത്ത സന്ദേശത്തിൽ ഇത് ഒന്നു വിശദീകരിച്ചുതന്നാൽ ഉപകാരം.

വിധേയൻ

ടി.പി. ശ്രീധരൻ

അഞ്ച് നിമിഷങ്ങൾക്കുള്ളിൽ മറുപടി വന്നു.

ഞാൻ ഇത് എഴുതുന്നത് വിയന്നയിൽനിന്നാണ്.

ബാലകൃഷ്ണൻതന്നെയാണ് അഗ്നിയെന്നതിന് എന്താണ് തെളിവ്? ബാലകൃഷ്ണനല്ല അഗ്നിയെന്നതിനും തെളിവില്ല.

മാത്രമല്ല ബാലകൃഷ്ണൻ/അഗ്നി തന്നെയാണ് നിങ്ങൾക്ക് തുടർച്ചയായി ഇങ്ങനെ സന്ദേശങ്ങൾ അയയ്ക്കുന്നത് എന്ന് നിങ്ങൾക്കു തീർച്ചയാണോ? അഗ്നിയുടെ പാസ്സ്‌വേർഡ് മോഷ്ടിച്ച് ആർക്കും നിങ്ങൾക്ക് ഇങ്ങനെ സന്ദേശങ്ങൾ അയയ്ക്കുവാൻ കഴിയും. എവിടെയിരുന്നും എപ്പോൾ വേണമെങ്കിലും...

ഞാൻ ഇത് വിയന്നയിൽനിന്നാണ് അയയ്ക്കുന്നത് എന്ന് തുടക്കത്തിൽ പറഞ്ഞു. അതിനും തെളിവില്ല. നിങ്ങളുടെ പാർപ്പിടത്തിനു തൊട്ടു മുന്നിലെ സർവീസ് ലെയിനിനപ്പുറത്തെ ഒരു ഫ്ലാറ്റിൽ സദാ കംപ്യൂട്ടറിനു മുൻപിൽ ഇരിക്കുന്ന ഒരു പയ്യനാണ് നിങ്ങൾക്ക് ഈ സന്ദേശം അയയ്ക്കുന്നത് എന്നു പറഞ്ഞാൽ? അല്ല, അങ്ങനെ സംഭവിക്കില്ല എന്നു പറയുവാനോ പറയുന്നതു തെളിയിക്കുവാനോ നിങ്ങൾക്കു കഴിയുകയില്ല...

അതുകൊണ്ട് കാണുന്നതു വിശ്വസിക്കുക. ചോദ്യങ്ങൾ ചോദിക്കരുത്.

അഗ്നി (?)

# 12

സെർവാ പെഡ്രോണ" ഒരു പരാജയമായിരുന്നു.
സിൽവിയയുടെ മിടുക്കു കാരണം ഓപ്പരയ്ക്ക് ഒരു വലിയ സ്പോൺസറെ കിട്ടി. നൂറ്റൻപത് വർഷത്തിലേറെ പഴക്കം ചെന്ന ഒരു പാൽക്കട്ടി ഫാക്ടറിയുടെ ഉടമസ്ഥൻ ഓപ്പരയുടെ മൂന്ന് പ്രദർശനങ്ങൾ സ്പോൺസർ ചെയ്തു. ഭൂഗർഭ മെട്രോ സ്റ്റേഷനുകളുടെ ചുമരുകളിൽ പ്രശസ്തമായ ആ ചീസിൻെറ പരസ്യങ്ങൾ ഞാൻ കണ്ടിരുന്നു. എല്ലാ പ്രദർശനങ്ങളും മുൻകൂട്ടി സോൾഡൗട്ടായിരുന്നു. അങ്ങനെ ഞങ്ങൾ എല്ലാവരും വളരെ ആഹ്ലാദിച്ചു.

പക്ഷേ, പത്രങ്ങൾ ഏകകണ്ഠമായി "സെർവാ പെഡ്രോണ"യെ വിമർശിക്കുകയാണുണ്ടായത്. ഏറ്റവും രൂക്ഷമായ വിമർശനം വന്നത് "ഡാൻസ് മാസിക"യുടെ പത്രാധിപരും മുൻ കോറിയോഗ്രാഫറുമായ ഹേർബർട്ട് ബ്രോസ്സിൽ നിന്നായിരുന്നു. പാട്രിക് റോഡോൾഫിൻെറ നൃത്ത സപര്യയിലെ ഓരോ ഘട്ടവും സൂക്ഷ്മമായി നിരീക്ഷിച്ചുപോന്ന ഒരു വിമർശകനായിരുന്നു ഹേർബർട്ട് ബ്രോസ്സ്. ഇതിനുമുൻപ് ഒരിക്കലും അയാൾ റോഡോൾഫിനെ വിമർശിക്കുകയുണ്ടായിട്ടില്ല. മിനിമലിസംപോലുള്ള അധുനാതനപ്രവണത നവനൃത്തത്തിൽ ആവിഷ്കരിച്ച റോഡോൾഫ് "സെർവാ പെഡ്രോണ"യിലൂടെ ക്ലാസ്സിസിസത്തിനും കാല്പനികതയ്ക്കും വഴങ്ങുകയാണ് ചെയ്തിരിക്കുന്നത് എന്നായിരുന്നു ബ്രോസ്സിൻെറ ആക്ഷേപം. അയാളുടെ നിശിതമായ വിമർശനം റോഡോൾഫിനെ തളർത്തി. പരിശീലനങ്ങൾ കഴിഞ്ഞ് ഒഴിഞ്ഞ് നിശ്ശബ്ദമായ ഞങ്ങളുടെ വീട്ടിലെ ഹാളിൽ തനിയെയിരുന്ന് റോഡോൾഫ് അഗാധമായ ചിന്തയിൽ മുഴുകി. ആ നാളുകളിൽ അയാൾ മയക്കുമരുന്ന് ഉപയോഗിച്ചിരുന്നുവോ എന്നു ഞാൻ സംശയിക്കുന്നു.

വൈകാതെ ഡ്യൂറാസ്സോയും അലക്സാൻഡ്രിപ്പൂസും ഡാൻസ് കമ്പനി വിട്ടു. അലക്സാൻഡ്രിപ്പൂസ് ന്യൂയോർക്കിലേക്കു താമസം മാറ്റി. ആൽവിൻ, നിക്കോലായിസിൻെറ കൂടെ നൃത്തം ചെയ്തിരുന്ന സെർജിപെരറ്റിയുടെ കൂടെ ചേർന്ന് ഡ്യൂറാസ്സോ "അപ്പോസ്ട്രോഫ്" എന്ന പേരിൽ ഒരു പുതിയ കമ്പനി രൂപീകരിച്ചു...

"നീയും എന്നെ ഉപേക്ഷിച്ചു പോകുമോ?"

"ഇല്ല."

ഞാൻ പറഞ്ഞു. റോഡോൾഫിനെ വിട്ട് ഞാൻ എവിടെ പോകുവാനാണ്? ഇത്രയും ദുഃഖിതനായും ഏകാകിയായും റോഡോൾഫിനെ ഞാൻ ഒരിക്കലും കണ്ടിരുന്നില്ല.

"എനിക്ക് ഒരു ചെയിഞ്ച് വേണം. എങ്ങോട്ടെങ്കിലും ഒന്ന് മാറി നില്ക്കണം." റോഡോൾഫ് പറഞ്ഞു: "നമുക്ക് ഒരു യാത്ര പുറപ്പെടാം."

ചെറുപ്പക്കാരിയാണോ വൃദ്ധയാണോ എന്നു മനസ്സിലാക്കുവാൻ പ്രയാസമുള്ള ക്ലാരയെ വീടിൻെറ താക്കോൽ ഏല്പിച്ച് റോഡോൾഫും ഞാനും ഓരോ ചെറിയ ബാഗുമായി യാത്ര പുറപ്പെട്ടു. റോഡോൾഫിൻെറ ഡാൻസ് കമ്പനിയുടെ കൂടെ യൂറോപ്പിൽ പല രാജ്യങ്ങളിലും ഞാൻ സഞ്ചരിച്ചിട്ടുണ്ടെങ്കിലും അറ്റ്ലാൻറിക് സമുദ്രത്തിനപ്പുറത്തേക്ക് ഞാൻ ആദ്യമായി സഞ്ചരിക്കുകയായിരുന്നു.

"ജോൺ സ്റ്റീൻബെക്ക് 'ഇറെസിസ്റ്റിബിൾ' എന്നു വിളിച്ച നഗരമാണിത്."

ടാക്സിയിൽ ഫ്ലോറിഡയുടെ മാറിലൂടെ യാത്ര ചെയ്യുമ്പോൾ പാട്രിക് റോഡോൾഫ് പറഞ്ഞു. ബാർണസ് സൗണ്ടിൽനിന്നു പുറപ്പെട്ട ഞങ്ങൾ ഹൈവേ വണ്ണിലൂടെ പെന്നെകാംപും വിൻഡ്‌ലേ കീയും കടന്ന് ഇസമോറാഡോ വരെ സഞ്ചരിച്ചു. ഇടതുവശം അറ്റ്ലാൻറിക് സമുദ്രം മറ്റൊരു ആകാശംപോലെ പരന്നു കിടന്നു. സമുദ്രത്തിൻെറ തിളക്കവും വെയിലും ചൂടും അറിഞ്ഞ് യാത്ര ചെയ്യുമ്പോൾ ബിയറിൻെറ കാനുകൾ പൊട്ടിച്ച് ഞങ്ങൾ ഒന്നൊന്നായി കുടിച്ചുതീർത്തു.

"കീ വെസ്റ്റിലാണ് ഹെമിങ്‌വേ താമസിച്ചിരുന്നത്. ഹെമിങ്‌വേയെക്കുറിച്ച് നീ കേട്ടിട്ടില്ലേ?"

"'കിഴവനും കടലും' ഞാൻ വായിച്ചിട്ടുണ്ട്."

സന്തോഷത്തോടെയും അഭിമാനത്തോടെയും ഞാൻ പറഞ്ഞു. പാട്രിക് റോഡോൾഫ് എഴുത്തുകാരെക്കുറിച്ചും നർത്തകരെക്കുറിച്ചും ചിത്രകാരന്മാരെക്കുറിച്ചും മറ്റും പറയുമ്പോൾ അവരെയൊന്നും എനിക്ക് അറിയില്ലല്ലോ എന്നാലോചിച്ച് എനിക്ക് നിരാശ തോന്നുമായിരുന്നു. ജോൺ സ്റ്റീൻബെക്കിനെക്കുറിച്ച് ഞാൻ കേട്ടിട്ടുപോലുമില്ലായിരുന്നു.

'കിഴവനും കടലും' നീ വായിച്ചിട്ടുണ്ടല്ലോ. വെരി ഗുഡ്. എന്നാൽ നമുക്ക് ഹെമിങ്‌വേയുടെ വീട് സന്ദർശിക്കാം."

വൈറ്റ് ഹെഡ് സ്ട്രീറ്റിലൂടെ കാറോടിച്ചുവന്ന ഞങ്ങൾ ട്രൂമാൻ അവന്യൂ മുറിച്ചു കടന്നു. അവിടെ വലതുവശത്തായിരുന്നു ഹെമിങ്‌വേ മ്യൂസിയവും വീടും. സ്പാനിഷ് കോളോണിയൽ ആർക്കിടെക്ചറായിരുന്നു ആ വീടിൻേറത്. 1936 വരെ ഹെമിങ്‌വേ താമസിച്ച് നോവലുകൾ എഴുതിയ ആ വീടു കണ്ട് പുറത്തിറങ്ങിയ ഞങ്ങൾ ലക്ഷ്യമില്ലാതെ വെറുതെ കാറോടിച്ച് യാത്ര ചെയ്തു. വീണ്ടും ഏതാനും കാൻ ബീയർ വാങ്ങി പൊട്ടിച്ചു കുടിച്ച് പാൽമ് അവന്യൂവിലൂടെ പരസ്പരം കൈപിടിച്ചുകൊണ്ട് ഞങ്ങൾ നടന്നു. റോഡോൾഫ് അയാളുടെ ഡെനീം ഷർട്ട് ഊരി ചുമലിലിട്ടിരുന്നു. കുറ്റിരോമങ്ങൾ വളർന്നുതുടങ്ങിയ അയാളുടെ മുണ്ഡനം ചെയ്ത തലയിൽ വിയർപ്പു പൊടിഞ്ഞിരുന്നു. വെളുത്ത റോഡോൾഫും കറുത്ത അഗ്നിയും. ഞങ്ങൾ പൊട്ടിച്ചിരിച്ചും ബീയർ കുടിച്ചും നൃത്തം ചെയ്തും അവന്യൂവിലൂടെ നടന്നു. അവിടെ ധാരാളം സന്ദർശകരുണ്ടായിരുന്നു. മെൽ ഫിഷർ ട്രെഷർ മ്യൂസിയത്തിൻെറയും ഓഡുബൻ ഹൗസിൻെറയും മുൻപിൽ സന്ദർശകർ തടിച്ചുകൂടി നിന്നിരുന്നു. ഓഡുബൻ ഒരു ചിത്രകാര

നായിരുന്നു. അദ്ദേഹത്തിൻെറ ഗ്രാഫിക് ചിത്രങ്ങളും കീ വെസ്റ്റ് ശൈലിയിലുള്ള മരസ്സാമാനങ്ങളും അവിടെ പ്രദർശിപ്പിച്ചിരുന്നു. മെൽ ഫിഷർ മ്യൂസിയത്തിൽ മുങ്ങിപ്പോയ ഒരു സ്പാനിഷ് കപ്പലിൻെറ അവശിഷ്ടങ്ങളും കടലിൽനിന്നു കണ്ടുകിട്ടിയ കപ്പലിലെ സ്വർണ്ണശേഖരവും കാണാമായിരുന്നു.

നൂറു കണക്കിന് മൈലുകൾ ദൂരം നിർത്താതെയുള്ള കാറോട്ടം. കാലുകൾ തളരുന്നതുവരെയുള്ള നടത്തം. പകൽ ബിയർ. രാത്രി വൈൻ. മൂക്കുമുട്ടെയുള്ള ഭക്ഷണം. രാത്രി ഹോട്ടൽമുറിയിൽ ഒരേ കിടക്കയിൽ കിടന്ന് ഉറക്കം....

മിയാമിയിൽ വെച്ചാണ് ഞങ്ങൾ ഏറ്റവും നല്ല ഭക്ഷണം കഴിച്ചത്. നോർത്ത് മിയാമി ബീച്ചിലെ കോളിൻസ് അവന്യൂവിലെ അലക്സാണ്ടർ ഹോട്ടലിൽവെച്ച്. അലക്സാണ്ടർ ഹോട്ടലിലെ ഡോമിനിക്സ് റസ്റ്റോറൻറിൽ ഇരുന്നാൽ മുൻപിൽ സമുദ്രം കാണാം. സമുദ്രം നോക്കിയിരുന്ന് ഞങ്ങൾ മുതലയിറച്ചിയും ബോർദോ വൈനും കഴിച്ചു. വിശിഷ്ടമായ മുതലയിറച്ചി കിട്ടുന്ന അപൂർവ്വം സ്ഥലങ്ങളിൽ ഒന്നായിരുന്നു അത്.

"ഇത് നമ്മുടെ മധുവിധുവാണ്." റോഡോൾഫ് പറയും: "നമ്മൾ ഇവിടെ വന്നത് ആനന്ദിക്കുവാൻ വേണ്ടിയാണ്. എല്ലാ നല്ല റസ്റ്റോറൻറുകളിലും നമുക്ക് കയറിയിറങ്ങാം."

റോഡോൾഫിൻെറ പേഴ്സിൽ മൂന്ന് ക്രെഡിറ്റ് കാർഡുകൾ ഉണ്ടായിരുന്നു.

അന്നു രാത്രി കോമ്മോഡോർ പ്ലാസയിലെ സെനോർ ഫ്രോഗ്സിൽ കയറി ഞങ്ങൾ മെക്സിക്കൻ ഭക്ഷണം കഴിച്ചു. വൈകിയെത്തിയതുകൊണ്ട് ഞങ്ങൾക്ക് പൂന്തോട്ടത്തിൽ ഇട്ടിരുന്ന മേശകളിൽ ഒരെണ്ണം കൈക്കലാക്കുവാൻ കഴിഞ്ഞില്ല. ഞങ്ങൾ ഭക്ഷിക്കുമ്പോൾ താഴെ തോട്ടത്തിൽ മെക്സിക്കൻ മരിയാച്ചികൾ നൃത്തം അവതരിപ്പിച്ചുകൊണ്ടിരുന്നു.

"നാളെ നമുക്ക് ക്യൂബൻ ഭക്ഷണം കഴിക്കാം."

റോഡോൾഫ് പറഞ്ഞു.

തിന്നും കുടിച്ചും ഞാൻ തളർന്നിരുന്നു. ജീവിതത്തിൽ ഇന്നു വരെ ഞാൻ ഇത്രയധികം ഭക്ഷണം ഒന്നിച്ചു കഴിച്ചിരുന്നില്ല. വേണ്ടെന്നു പറഞ്ഞിട്ടും പ്രതിഷേധിച്ചിട്ടും പരിഭവിച്ചിട്ടും റോഡോൾഫ് പിൻവാങ്ങിയില്ല. അയാൾ പലരോടും തിരക്കി അവസാനം ഒരു ക്യൂബൻ റസ്റ്റോറൻറ് കണ്ടെത്തി. കോറൽ ഗാബിൾസിലെ ജിറാൾഡാ അവന്യൂവിലായിരുന്നു യൂക്കാ എന്ന ആ റസ്റ്റോറൻറ്. അവിടെവെച്ച് ഞങ്ങൾ വാഴയിലയിൽ വിളമ്പിയ കാളയിറച്ചി പേരക്കാ സോസ് കൂട്ടി കഴിച്ചു...

ഡേടോണായിൽനിന്നു കൊക്കോ ബീച്ചിലേക്ക് അവിടെനിന്ന് ഗൾഫ് കോസ്റ്റിലേക്ക്, അവിടെനിന്ന് ക്ലിയർ വാട്ടർ ബീച്ചിലേക്ക്... കടൽത്തീരത്തുകൂടിയുള്ള നീണ്ട കാർയാത്രകൾ മടുത്തുതുടങ്ങിയപ്പോൾ റോഡോൾഫ് പറഞ്ഞു: "ഇനി നമുക്ക് സൈക്കിളിൽ സഞ്ചരിക്കാം."

കീ ബിസ്കെയിനിൽ സൈക്കിൾ ഓടിക്കുവാൻ പ്രത്യേക ലെയിനുകളുണ്ടായിരുന്നു. അർദ്ധനഗ്നരായ സന്ദർശകർ കൂട്ടമായി സൈക്കിൾ ചവിട്ടി അതിലെ നീങ്ങിക്കൊണ്ടിരുന്നു. ഗ്രാൻഡ് അവന്യൂവിലെ ഡാഡി സൈക്കിൾസിൽനിന്ന് ഞങ്ങൾ രണ്ട് സൈക്കിളുകൾ വാടകയ്ക്കെടുത്തു.

സൈക്കിൾ ഓടിക്കുന്നത് ഞാൻ മിക്കവാറും മറന്നുപോയിരുന്നു. പക്ഷേ, ഒരു സംഭവം ഞാൻ ഇപ്പോഴും മറന്നിട്ടില്ല. രാജിയെ സൈക്കിളിൻെറ ബാറിൽ ഇരുത്തി വയൽവരമ്പിലൂടെ ഓടിച്ചുപോയത്.... ഓർലാണ്ടോയിൽനിന്ന് എൻെറ മനസ്സ് പെട്ടെന്ന് അറ്റ്ലാൻറിക് സമുദ്രത്തിനു മുകളിലൂടെ തിരികെ പറന്ന് അങ്ങകലെയുള്ള എൻെറ കൊച്ചു നാട്ടുമ്പുറത്തെ നെൽവയലുകളിൽ ചെന്നു നിന്നു.

"ബാലേട്ടന് വരമ്പിലൂടെ സൈക്കിളോടിക്കാൻ കഴ്യോ?"

"എന്താ കഴ്യാണ്ട്?"

"എന്നെ മുമ്പിലിരുത്തി?"

"പാവാട ചക്രത്തില് കുടുങ്ങി വീണാല് ന്നെ കുറ്റം പറയരുത്."

മടമ്പു വരെ എത്തുന്ന നീണ്ട പാവാട ധരിച്ച രാജി സൈക്കിളിൻെറ ബാറിൽ എൻെറ നെഞ്ചോടു ചേർന്നിരുന്നു. അവളുടെ തലമുടിക്കും കവിളിനും ഒരു നേർത്ത മത്തുപിടിപ്പിക്കുന്ന വാസനയുണ്ടായിരുന്നു. ഞാൻ സൈക്കിൾ ഓടിക്കുന്നതിൽ ഒരു വിദഗ്ദ്ധനായിരുന്നില്ല. നന്നായി ഓടിക്കുവാൻ കഴിയുന്നവർക്കുപോലും വയൽവരമ്പിലൂടെ പ്രത്യേകിച്ച് ബാറിൽ ഒരു പെണ്ണിനെയിരുത്തി സൈക്കിൾ ഓടിക്കുവാൻ കഴിയുമായിരുന്നില്ല. എന്നിട്ടും ഞാൻ വരമ്പിലൂടെ കരുതലോടെ സൈക്കിൾ ചവിട്ടുവാൻ തുടങ്ങി. വലതുവശം ഇരുകാലുകളും താഴ്ത്തി ബാറിൽ ഇരിക്കുന്ന രാജിയുടെ തലമുടിയും കവിളും ഇടയ്ക്കിടെ എൻെറ മുഖത്ത് തട്ടിക്കൊണ്ടിരുന്നു.

"ദാ ഒരു കൊക്ക്...."

അവൾ വയലിൽ അപ്പോൾ പറന്നു വന്ന ഒരു തൂവെള്ള കൊക്കിനെ ചൂണ്ടിക്കൊണ്ട് പെട്ടെന്ന് ഉച്ചത്തിൽ പറഞ്ഞു. അതോടെ എൻെറ ബാലൻസ് തെറ്റുകയും സൈക്കിളും ഞാനും രാജിയും വയലിലേക്കു മറിയുകയും ചെയ്തു. അട്ടകൾ വിഹരിക്കുന്ന മഴവെള്ളം നിറഞ്ഞ പാടത്തിൽ എൻെറ നെഞ്ചോടു ചേർന്നു കിടന്നുകൊണ്ട് അവൾ പറഞ്ഞു:

"അയ്യോ, കൊക്ക് പറന്നുപോയി..."

"നീ എന്താണ് ചിരിക്കുന്നത്?"

സൈക്കിൾ ചവിട്ടുന്ന റോഡോൾഫ് എൻെറ നേരെ നോക്കിക്കൊണ്ടു ചോദിച്ചു. ഞാൻ ഒന്നും പറയാതെ ഒന്നുകൂടി ചിരിച്ചു. എൻെറ സ്വന്തം മുഖത്തെ ചിരി അത് മറ്റാരുടെയോ ചിരിയെന്നപോലെ എനിക്കു മനസ്സിൽ കാണാമായിരുന്നു. എന്നെയും മറ്റൊരാളാണെന്നപോലെ എനിക്ക് കാണുവാൻ കഴിഞ്ഞു. ഒരു വെള്ളക്കാരനോടൊന്നിച്ച് മിയാമിയുടെ പ്രാന്തപ്രദേശങ്ങളിലൂടെ വെറും ഒരു നിക്കർ മാത്രം ധരിച്ച് സൈക്കിൾ ചവിട്ടി നീങ്ങുന്ന അഗ്നിയുടെ കൃഷ്ണവർണ്ണമാർന്ന വിയർത്ത മുഖത്ത് അതേ, ഒരു ചിരിയുണ്ടായിരുന്നു. എല്ലായ്പോഴും കടൽക്കാറ്റിൽ അസ്വസ്ഥമാകുന്ന മിയാമി ബീച്ചിലെ തെങ്ങുകളുടെ വിതാനങ്ങളിൽ രാജിയുടെ ഓർമകൾ ഉണരുന്നതു കണ്ട് ഞാൻ മുഖം തിരിച്ചു....

പിറ്റേ ദിവസം രാവിലെ ഷാർക്ക് വാലീയിൽ കാർ പാർക്ക്ചെയ്ത് രണ്ടു സൈക്കിളുകൾ വാടകയ്ക്കെടുത്ത് ഞങ്ങൾ ഈവർഗ്ലെയിഡ്സിലൂടെ ഓടിച്ചുപോയി. അന്ന് ഉഷ്ണം വർദ്ധിച്ചിരുന്നു. കടലിൽ വെള്ളത്തിനു പകരം കണ്ണാടി

യാണുള്ളത് എന്ന് എനിക്കു തോന്നി. കണ്ണാടിക്കടലിൽ ആകാശവും സൂര്യനും ജ്വലിച്ചുനിന്നു....

ആറു ദിവസങ്ങൾ കടന്നുപോയത് ഞാൻ അറിഞ്ഞില്ല.

“നമ്മുടെ മധുവിധു തീർന്നു.” റോഡോൾഫ് പറഞ്ഞു: “ഇനി അല്പം ഷോപ്പിങ്കൂടി നടത്തി നമുക്ക് പോകാം.”

കോളിൻസ് അവന്യൂവിലെ ബാൾ ഹാർബർ മാളിൽനിന്ന് റോഡോൾഫ് എനിക്ക് വിലകൂടിയ ഒരു വാച്ച് വാങ്ങിത്തന്നു. മിയാമിയിലെ മേഫെയർ ഷോപ്പിൽനിന്ന് പതിനെട്ടു ഡോളർ വിലകൊടുത്ത് ഒരു ആഫ്റ്റർ ഷെയിവ് ലോഷനും അയാൾ എനിക്ക് വാങ്ങിത്തന്നു. ലോഡർഡെയിലിലെ തെരുവു മാർക്കറ്റിൽ വില കുറഞ്ഞ സാധനങ്ങൾ കിട്ടും. ഒരേസമയം ചെറുപ്പക്കാരിയെന്നും വൃദ്ധയെന്നും തോന്നിക്കുന്ന ക്ലാരയ്ക്കുവേണ്ടി അവിടെനിന്ന് റോഡോൾഫ് ഒരു കറുത്ത പാവാടയും ഒരു ജോഡി ചെരിപ്പും വാങ്ങി. ഇനി പ്രത്യേകിച്ച് ഒന്നും വാങ്ങുവാനില്ലെങ്കിലും ബേസൈഡ് മാർക്കറ്റ് പ്ലേയിസിലെയും സൺസെറ്റ് ഡ്രൈവിലെയും തിരക്കുപിടിച്ച ചെറിയ ഷോപ്പുകളിൽ ഞങ്ങൾ വെറുതെ കയറിയിറങ്ങി.

അവസാനം യൂനിവേഴ്സൽ സ്റ്റുഡിയോവിൻെറ മുൻപിൽ നിന്നു വാങ്ങിയ ഒരേ തരത്തിലുള്ള ടീ ഷർട്ട് ധരിച്ച് ബേഗുകളുമായി ഞങ്ങൾ മടക്കയാത്ര ആരംഭിച്ചു. റോഡോൾഫിൻെറ മ്ലാനഭാവവും ദുഃഖവും പാടേ മാറിയിരുന്നു. അയാൾ തമാശ പറയുകയും ചിരിക്കുകയും ചെയ്തു. വിമാനത്തിലേക്കു കയറുന്നതിനു മുമ്പ് എൻെറ കൈ പിടിച്ചമർത്തി മുഖം എൻെറ മുഖത്തോടു മുട്ടുന്ന വിധം താഴ്ത്തി റോഡോൾഫ് പറഞ്ഞു: “താങ്ക് യൂ, അഗ്നീ.”

വാതിൽ തുറന്ന് അകത്തുകയറിയ ഉടനെ ക്ലാര എനിക്ക് ഒരു കത്ത് എടുത്തുതന്നു. ബോൾപോയിൻറ് പെന്നുകൊണ്ട് മേൽവിലാസമെഴുതിയ ഒരു എയറോഗ്രാമായിരുന്നു അത്. കൈയക്ഷരം കണ്ടപ്പോഴേ അത് രാജിയുടേതാണ് എന്ന് എനിക്കു മനസ്സിലായി. ഞാൻ ആ കത്ത് തുറക്കാതെ തീൻമേശയുടെ ചുവട്ടിൽ വെച്ച ചൂരൽകൊണ്ടുള്ള ചവറ്റുകുട്ടയിൽ ഇട്ടു. റോഡോൾഫ് കേൾക്കേ ഞാൻ പറഞ്ഞു: “സോറീ, രാജീ.”

# 13

**സോ**റി, രാജീ.''

ശ്രീധരൻ കംപ്യൂട്ടർ ഓഫ് ചെയ്തു. അയാൾക്ക് ആരോടെല്ലാമോ കഠിനമായ ദേഷ്യം തോന്നി. അഗ്നിയോടും റോഡോൾഫിനോടും മാത്രമല്ല, തന്നോടുപോലും അയാൾക്കു വെറുപ്പുതോന്നി. കംപ്യൂട്ടർ അയാൾ സ്റ്റാർട്ട് മെന്യൂവിൽനിന്നു വേണ്ടവിധത്തിലായിരുന്നില്ല ഓഫ് ചെയ്തത്. മൗസ് ക്ലിക് ചെയ്ത് പടിപടിയായി ഓഫ് ചെയ്യുന്നതിനു പകരം അയാൾ സ്വിച്ച് വിരൽകൊണ്ട് ശക്തിയായി അമർത്തി കംപ്യൂട്ടറിലെ സന്ദേശത്തെ മായ്ച്ചുകളയുകയാണ് ചെയ്തത്. അയാളുടെ മനസ്സിൽ അത്രയധികം അമർഷം ഉണ്ടായിരുന്നു.

പിന്നീട് ഒരാഴ്ചക്കാലം അയാൾ തന്റെ ഹോട്ട് മെയിൽ തുറന്നുനോക്കിയില്ല. അവസാനം തുറന്നപ്പോൾ പതിനൊന്നു പുതിയ സന്ദേശങ്ങൾ വന്നതിന്റെ സൂചന ഇൻ ബോക്സിൽ കണ്ടു. അതിൽ ചിലത് അഗ്നിയുടേതായിരിക്കും എന്ന് അയാൾക്ക് ഉറപ്പായിരുന്നു. കർസർ ഇൻബോക്സിലും ചൂണ്ടുവിരൽ മൗസിനു മുകളിലും വെച്ച് അയാൾ അനങ്ങാതെയിരുന്നു. ഒരാഴ്ച മുൻപ് കംപ്യൂട്ടർ ഷട്ടോഫ് ചെയ്യുമ്പോൾ ഇനിയൊരിക്കലും അഗ്നിയുടെ കഥ താൻ തുടർന്നു വായിക്കില്ലെന്ന് അയാൾ തീരുമാനിച്ചിരുന്നു...

എന്നിട്ടും അയാളറിയാതെ അയാളുടെ കൈവിരൽ മൗസിന്മേൽ അമർന്നു.

അഗ്നിയുടെ മൂന്ന് സന്ദേശങ്ങൾ കാത്തുകിടപ്പുണ്ടായിരുന്നു.

ശ്രീധരൻ ആദ്യത്തേത് ഓപ്പൺ ചെയ്തു വായിച്ചു.

മുമ്പൊരിക്കൽ നിങ്ങൾ ബാലകൃഷ്ണൻ എന്ന ഞാൻ എങ്ങനെ അഗ്നിയായെന്ന് അന്വേഷിക്കുകയുണ്ടായി. അല്പം വൈകിയാണെങ്കിലും നിങ്ങളുടെ ചോദ്യത്തിനുള്ള മറുപടി ചുരുക്കിപ്പറയുകയാണ് ഇവിടെ.

റോഡോൾഫിന്റെ നൃത്തജീവിതത്തിലെ ദുരന്തമായി മാറിയ ഓപ്പറയുടെ അവതരണത്തിനുമുൻപ് രണ്ടു തവണ അയാളുടെ നർത്തകരുടെ കൂടെ ഞാൻ വേദിയിൽ നൃത്തം ചെയ്തിരുന്നു. ആദ്യത്തേത് ഞങ്ങൾ താമസിക്കുന്ന സ്ഥലത്തുനിന്ന് അകലെയല്ലാതെ നീസ് എന്ന ഒരു ചെറിയ നഗരത്തിലായിരുന്നു. ആദ്യമായി സ്റ്റേജിൽ നിന്നുകൊണ്ട് കാണികളെ അഭിമുഖീകരിക്കുമ്പോഴുണ്ടാകുന്ന അങ്കലാപ്പൊന്നും എനിക്കുണ്ടായില്ല. മറിച്ച് എന്റെ ദേഹത്തിൽ പതിഞ്ഞ നാനൂറോളം ജോഡി കണ്ണുകൾ എന്റെ ആത്മവിശ്വാസം വർദ്ധിപ്പിക്കുകയും എന്റെ പേശികൾക്ക് ഊർജ്ജം നൽകുകയുമാണ് ചെയ്തത്. സ്റ്റെയിജിൽ നൃത്തം ചെയ്യുന്ന ആറു വെളുത്ത ശരീരങ്ങൾക്കിടയിൽ എന്റേതു മാത്രമായിരുന്നു കറുത്തത്.

പിറ്റേ ദിവസം രാവിലെ ഞാനും റോഡോൾഫും കടൽത്തീരത്തിൽ നടക്കാൻ പോയി. കടൽ തണുത്തു വിറങ്ങലിച്ചിരുന്നു. ഞങ്ങളെ കൂടാതെ മറ്റൊരു ജീവിയെയും പരിസരത്തിലെങ്ങും കണ്ടില്ല. കൂടെ കൊണ്ടുവന്ന എല്ലാ കമ്പിളിക്കുപ്പായങ്ങളും ധരിച്ചിട്ടാണ് ഹോട്ടൽ മുറിയിൽനിന്ന് ഇറങ്ങിയതെങ്കിലും എൻെറ ശരീരം കിടുകിടുത്തിരുന്നു. അതുകണ്ട് റോഡോൾഫ് ചിരിച്ചു.

"യൂറോപ്പിലെ ശൈത്യവുമായി നീയിനിയും പൊരുത്തപ്പെട്ടിട്ടില്ല."

തണുത്ത പൂഴിമണലിൽ കോക്കിൻെറയും ബീയറിൻെറയും ഒഴിഞ്ഞ കാനുകൾ ചിതറിക്കിടന്നിരുന്നു. വേനൽക്കാലത്തിൻെറ ഓർമ്മകളായിരുന്നു അവ.

"നിൻെറ നൃത്തം ഗംഭീരമായിരുന്നു." റോഡോൾഫ് പറഞ്ഞു: "ഇന്നലെ സ്റ്റേയിജിൽ ചങ്ങലയഴിഞ്ഞ പ്രോമീത്തിയസ്സായിരുന്നു നീ. നിന്നെ ഞാൻ ഇന്നു മുതൽ അഗ്നിയെന്നു വിളിക്കുന്നു."

അജ്ഞാതനായ സുഹൃത്തേ, അങ്ങനെയാണ് ഞാൻ അഗ്നിയായത്.

റോഡോൾഫ് എന്നിൽ കണ്ടത് ഗ്രീസിൻെറ അഗ്നിയാണ്. എങ്കിലും യാഗങ്ങളുടെയും ചിതകളുടെയും രാജ്യത്ത് ജനിച്ചുവളർന്ന് യൂറോപ്പിലെത്തിയ എനിക്കു ചേരുന്ന പേരുതന്നെയായിരുന്നു അത്.... എനിക്കു തോന്നി.

അഗ്നിയുടെ രണ്ടാമത്തെ സന്ദേശം ഉടനെ തുറന്നു വായിക്കാതിരിക്കുവാൻ ശ്രീധരൻ തീരുമാനിച്ചു. അയാളുടെ സൈബർ തുടർക്കഥയ്ക്ക് ചാരായത്തിനെന്നവണ്ണം താൻ കുറേശ്ശെയായി അടിമയാകുകയാണ് എന്ന് അയാൾക്കു മനസ്സിലായിരുന്നു. നിയന്ത്രിച്ചില്ലെങ്കിൽ എല്ലാ ശീലങ്ങളും ദുശ്ശീലങ്ങളായി മാറുമെന്ന് അയാൾക്ക് അറിയാം.

അതുകൊണ്ട് ശ്രീധരൻ സ്വയം കംപ്യൂട്ടറിൽനിന്നു പറിച്ചെടുത്ത് കുളിമുറിയിൽ പോയി താടി വടിച്ച് പല്ലുതേച്ചു കുളിച്ച് അടുക്കളയിൽ കയറി ഒരു പളുങ്ക് ബൗളിൽ കോൺഫ്ലെയിക്സ് നിറച്ച് അതിനു മുകളിൽ കാച്ചിയ ചൂടുപാൽ ഒഴിച്ച് അതുമായി വരാന്തയിലെ കസാരയിൽ ചെന്നിരുന്നു. പല ദിവസവും അയാളുടെ പ്രാതൽ അതായിരുന്നു. അവിടെ അങ്ങനെ ഇരിക്കുമ്പോൾ തൻെറ പാർപ്പിടത്തിനു മുന്നിലെ വീതികുറഞ്ഞ നിരത്തിനപ്പുറത്തുള്ള എടുപ്പിലേക്ക് അയാളുടെ നോട്ടം പതിഞ്ഞു. അവിടെ സദാ കംപ്യൂട്ടറിനു മുന്നിൽ ഇരിക്കുന്ന ഒരു പയ്യനുണ്ടോ? ഉണ്ടെങ്കിൽതന്നെ അവന് അഗ്നിയാകുവാൻ കഴിയുമോ?

അവധിദിവസമായതുകൊണ്ടും നല്ല കാലാവസ്ഥയായതുകൊണ്ടും അയാൾ മുണ്ടുമാറി ഒരു പാൻറിനുള്ളിലേക്കു കയറി അതിനു മുകളിൽ ഒരു ടീഷർട്ടെടുത്തിട്ട് നടക്കുവാൻ തുടങ്ങി. വളരെ വിരളമായേ അയാൾ പുറത്തിറങ്ങാറുള്ളൂ. ലോകം സ്വന്തം വീട്ടിനുള്ളിൽ ഉള്ളപ്പോൾ എന്തിനു പുറത്തുപോകണം എന്ന് അയാൾ സ്വയം ചോദിക്കും. കംപ്യൂട്ടർ വാങ്ങിയതിനുശേഷമാണ് അയാൾക്ക് ഇത്തരം തോന്നലുകൾ ഉണ്ടായിത്തുടങ്ങിയത്. അയാൾ നടക്കുന്ന വഴിയിൽ ആപ്പിളിൻെറ മണമുണ്ടായിരുന്നു. വഴിയോരത്ത് നിരന്നിരുന്ന് ചെറിയ കച്ചവടക്കാർ ആപ്പിൾ വില്ക്കുന്നുണ്ടായിരുന്നു. വഴിയിൽവെച്ച് അയാൾ ഒരു പഴയ പരിചയക്കാരനെ കണ്ടുമുട്ടി. മാർക്കറ്റിൽ ആദ്യമായി ഒരു സൈബർ കഫേ തുടങ്ങിയ ആളായിരുന്നു അത്. തൻെറ പഴയ സ്കൂട്ടർ വിറ്റും ഭാര്യയുടെ പൊന്ന് പണയം

വെച്ചും സ്നേഹിതരിൽനിന്നു കടം വാങ്ങിച്ചും ആയിരുന്നു അയാൾ അതു തുടങ്ങിയത്. ഇപ്പോൾ അയാൾക്ക് സ്വന്തമായി ഒരു വലിയ വീടും ടൊയോട്ട കാറുമുണ്ട്. മാർക്കറ്റിലെ സൈബർ കഫേയിൽനിന്നല്ല അയാൾ ഇത്രയും പണം സമ്പാദിച്ചത് എന്ന് എല്ലാവർക്കും അറിയാം. തൻെറ വാടകവീടിൻെറ പിന്മുറിയിൽ വളരെ രഹസ്യമായി അയാൾ ഒരു കംപ്യൂട്ടർ സ്ഥാപിക്കുകയും ഇൻറർനെറ്റ് കണക്ഷൻ എടുക്കുകയും ചെയ്തു. എട്ടാം ക്ലാസ്സിലും പത്താം ക്ലാസ്സിലും മറ്റും പഠിക്കുന്ന ആൺകുട്ടികളാണ് അവിടത്തെ പതിവുകാരിൽ ഏറെയും. സ്കൂളിൽനിന്നു മടങ്ങിവരുമ്പോഴോ വൈകുന്നേരങ്ങളിൽ ക്രിക്കറ്റ് കളിക്കുവാൻ പോകുമ്പോഴോ അച്ഛനമ്മമാരുടെ കണ്ണുവെട്ടിച്ച് അവർ അവിടെച്ചെന്ന് നീല വെബ്സൈറ്റുകളിൽ സർഫ് ചെയ്യും. അര മണിക്കൂറിന് നൂറു രൂപ വീതം അയാൾ കുട്ടിക ളിൽനിന്നും പ്രതിഫലം വാങ്ങുകയും ചെയ്യും. ഇപ്പോൾ പല വാടകവീടുകളുടെയും പിൻമുറികളിൽ അയാൾ അങ്ങനെ നീല സൈബർ കഫേകൾ നടത്തുന്ന വിവരം ശ്രീധരന് അറിയാം.

മാർക്കറ്റിൽ എത്തിയപ്പോൾ സലൂണിൽ കയറി തലമുടി വെട്ടിയാലോ എന്ന് അയാൾ ആലോചിച്ചു. വിയർക്കുന്ന കാലാവസ്ഥയിൽ പാട്രിക് റോഡോൾഫിനെപ്പോലെ തല മൊട്ടയടിക്കുന്നതാണ് നല്ലത്. തലമുടി വെട്ടിയാൽ വീണ്ടും കുളിക്കേണ്ടിവരുമല്ലോ എന്നു വിചാരിച്ച് അയാൾ സലൂണിൻെറ മുൻപിൽനിന്ന് തിരികെ നടന്നു.

അല്പനേരം അവിടെ അങ്ങനെ ചുറ്റിനടന്നശേഷം ശ്രീധരൻ ആപ്പിളിൻെറ മണമുള്ള വഴിയിലൂടെ തിരികെ നടന്ന് വീടു തുറന്ന് കംപ്യൂട്ടറിനു മുൻപിൽ ചെന്നിരുന്നു.

അഗ്നിയുടെ രണ്ടാമത്തെ സന്ദേശം ആദ്യത്തേതിലും വളരെ നീളമുള്ളതായിരുന്നു. അതിൽ അഗ്നി പറയുന്നു:

പാട്രിക് റോഡോൾഫ് അയാളുടെ ഡാൻസ് കമ്പനി ആകെ അഴിച്ചുപണിതു. കമ്പനിയുടെ സാങ്കേതിക കാര്യങ്ങൾ നോക്കിയിരുന്ന അലക്സിസ് ഒഴിച്ച് മറ്റെല്ലാവരും പുതിയവരായിരുന്നു. താരതമ്യേന വളരെ പ്രായംകുറഞ്ഞവരുമായിരുന്നു. അത്തരം നർത്തകർക്ക് ഭൂതകാലത്തിൽനിന്നും സ്വയം വേർപെടുത്തിയെടുക്കുവാൻ എളുപ്പമായിരിക്കും എന്ന് റോഡോൾഫ് വിശ്വസിക്കുന്നതുപോലെ തോന്നി. പുതുതായി കമ്പനിയിലേക്കു വന്ന അഞ്ചു നർത്തകരിൽ മൂന്നു പേരും സ്പാനിഷ്കാരായിരുന്നു.

“സ്പാനിഷ്കാർ നിന്നെപ്പോലെയാണ്.” റോഡോൾഫ് എന്നോടു പറഞ്ഞു: “അവരുടെ ചലനങ്ങളിൽ തീയുണ്ട്.”

മറ്റൊരിക്കൽ റോഡോൾഫ് പറഞ്ഞു: “പക്ഷേ, സ്പാനിഷ് നർത്തകർക്ക് ഒരു പോരായ്മ കാണാം. അവർ ഏതു രീതിയിൽ നൃത്തം ചെയ്താലും അതിൽ ഫ്ലെമങ്കോവുണ്ടാകും. നീയടക്കമുള്ള ഇന്ത്യൻ നർത്തകർ വൃത്തങ്ങളിൽ മൂവ് ചെയ്യുമ്പോഴാണ് നിങ്ങളുടെ തനിമ പ്രദർശിപ്പിക്കുന്നത്. ഇന്ത്യക്കാർ വൃത്തങ്ങളിൽനിന്നും സ്പാനിഷുകാർ ഫ്ലെമങ്കോവിൽനിന്നും മോചനം നേടണം.... എങ്കിലേ അവർക്ക്പോസ്റ്റ് മോഡേൺ നർത്തകരാകുവാൻ കഴിയൂ.”

ഞാൻ പങ്കെടുത്ത നൃത്തങ്ങളിൽനിന്ന് റോഡോൾഫ് ബോധപൂർവം, വൃത്തങ്ങൾ ഒഴിവാക്കിയിരുന്നു. തെരേസാ മൊറീനയുടെയും ജെറാർഡീൻ ഫെർ നാണ്ടസ്സിൻെറയും ചലനങ്ങളിൽ ഫ്ലെമങ്കോയുടെ ചെറിയ ധ്വനികൾ കാണു മ്പോൾപോലും റോഡോൾഫ് ഒച്ചവയ്ക്കുകയും അവരെ ശകാരിക്കുകയും ചെയ്തു. ഒരിക്കൽ പരിശീലനത്തിനിടയിൽ തെരേസ ഓടിപ്പോയി കോണിപ്പടി യുടെ പടവിൽ ചെന്നിരുന്ന് കണ്ണീർ തൂകുന്നതു കണ്ട് എനിക്ക് വ്യസനം തോന്നി. അന്ന് വൈകുന്നേരം കുറ്റബോധം തോന്നിയ റോഡോൾഫ് അവൾക്ക് ഒരു കുല വെളുത്ത പൂക്കൾ സമ്മാനിച്ചു. അതോടെ അവളുടെ ദുഃഖം മാഞ്ഞുപോകുകയും ചെയ്തു. ഒരു തൂവാലകൊണ്ട് കവിളിലെ കണ്ണീർ തുടയ്ക്കുന്നതുപോലെ പൂവു കൊണ്ട് മനസ്സിലെ ദുഃഖം തുടച്ചുമാറ്റുവാൻ കഴിയുമെന്ന് അന്ന് എനിക്കു മനസ്സി ലായി. (ആ അറിവ് എനിക്ക് വളരെ ഉപയോഗപ്രദമായിത്തീർന്നു. പില്ക്കാലം പല സ്ത്രീകളുടെയും വ്യസനവും രോഷവും പൂവുകൾകൊണ്ട് ഞാൻ ഒപ്പിയെടു ക്കുകയുണ്ടായി....)

# 14

റോഡോൾഫിൻെറ അഴിച്ചുപണിത കമ്പനിയുടെ പുതിയ നൃത്ത പരിപാടിയിൽ മൂന്നു നൃത്തങ്ങളാണ് ഉണ്ടായിരുന്നത്. പതിനഞ്ചു നിമിഷം നീണ്ടുനിൽക്കുന്ന ആദ്യ ഇനത്തിന് 'അക്വാ ടെറാ' എന്നാണ് റോഡോൾഫ് പേരു നൽകിയത്. ജലവും ഭൂമിയും എന്ന് അർത്ഥമുള്ള ഈ ശീർഷകം അയാൾ ബോധപൂർവം തിരഞ്ഞെടുത്തതായിരുന്നു. തൻെറ പുതിയ നൃത്തം അമൂർത്തതയിൽനിന്നു പദാർത്ഥങ്ങളിലേക്കുള്ള മാറ്റമായിരിക്കും എന്ന് അയാൾ ആദ്യമേ പ്രഖ്യാപിച്ചിരുന്നു. രണ്ടു നർത്തകികളും ഒരു നർത്തകനുമാണ് 'അക്വാ ടെറാ' യിൽ നൃത്തംചെയ്യുന്നത്. ജെറാൾഡീനും തെരേസയും റഷ്യൻ യുവനർത്തകനായ ഡിമിട്രിയുമായിരുന്നു അവർ. ക്ലാസിക് ബല്ലേ നൃത്തത്തിലെ ഇതിഹാസമായ നൂറിയേവിൻെറ മുഖച്ഛായയുള്ള ആ നർത്തകനെ സ്റ്റോക്ഹോമിലെ ഒരു സ്റ്റെയിജിൽ വെച്ചാണ് റോഡോൾഫ് ആദ്യമായി കണ്ടത്.

"ചൈക്കോവ്സ്കിയുടെ 'സ്വയൻ ലെയി'ക്കിൽ ഡിമിട്രി നൃത്തം ചെയ്യുന്നത് നീ ഒന്ന് ഭാവനയിൽ കാണൂ." റോഡോൾഫ് എന്നോടു പറഞ്ഞു: "നൂറിയേവ് നൃത്തം ചെയ്യുന്നതുപോലെതന്നെ നിനക്ക്തോന്നും."

ശബ്ദം അല്പം പരുക്കനാക്കി റോഡോൾഫ് തുടർന്നു: "പക്ഷേ, നൂറിയേവിൽനിന്ന് അയാൾ മോചനം നേടണം. നീ വൃത്തങ്ങളിൽനിന്നും തെരേസ ഫ്ലെമങ്കോയിൽനിന്നുമെന്നപോലെ..."

അതിസുന്ദരികളായ തെരേസയും ജെറാൾഡീനും ഡിമിട്രിയും അവതരിപ്പിച്ച 'അക്വാ ടെറാ' യുവത്വത്തിൻെറ ആഘോഷമായിരുന്നു.

റോഡോൾഫ് പറഞ്ഞു: "മണ്ണിൻെറയും ജലത്തിൻെറയും ആഘോഷമാണത്."

'അക്വാ ടെറാ'യ്ക്കുശേഷം റോഡോൾഫിൻെറ ഒരു സോളോനൃത്തമായിരുന്നു. അതിൻെറ സംഗീതം അയാൾ തന്നെയാണ് എഴുതിയത്. വയലിൻെറ ഉപയോഗം പൂർണ്ണമായും അതിൽനിന്ന് ഒഴിവാക്കിയിരുന്നു. അതുപോലെ ഇലക്ട്രോണിക് സംഗീതോപകരണങ്ങളുടെ ഉപയോഗവും. റോഡോൾഫിൻെറ ആ സംഗീതത്തിന് ആധാരം ചില ആഫ്രിക്കൻ ഉപകരണങ്ങളായിരുന്നു. മനുഷ്യൻെറ തുടയെല്ലുകൊണ്ടും മൃഗങ്ങളുടെ കൊമ്പുകൾകൊണ്ടും ഉണ്ടാക്കിയിട്ടുള്ള ആ ഉപകരണങ്ങൾ ഉത്പാദിപ്പിച്ച പരുത്ത സംഗീതത്തിൻെറ പശ്ചാത്തലത്തിലാണ് റോഡോൾഫ് ഏകനായി പത്തു മിനിറ്റിലേറെ നൃത്തം ചെയ്തത്. സ്വന്തം ശരീരത്തിൻെറ നിറമുള്ള ഒരു കൗപീനം മാത്രം ധരിച്ച് നൃത്തം ചെയ്യുന്ന റോഡോൾഫ് പൂർണ്ണ നഗ്നനാണ് എന്ന് കാണികൾക്കുതോന്നുമായിരുന്നു. ആൺശരീര

ത്തിൻെറ സൗന്ദര്യവും കരുത്തുംവെളി വാക്കുന്ന റോഡോൾഫിൻെറ ആ സോളോനൃത്തം കാണികൾ വീർപ്പടക്കിയിരുന്നാണ് കണ്ടത്. നൃത്തം ചെയ്യുമ്പോൾ റോഡോൾഫ് തൻെറ മനസ്സിനെ ഉപേക്ഷിക്കുകയും വെറും ശരീരം മാത്രമായിത്തീരുകയുമായിരുന്നു.

മൂന്നാമത്തേതും അവസാനത്തേതുമായ നീണ്ട നൃത്തം 'ബോഡീസ്' ആയിരുന്നു. തെരേസയും ജെറാൾഡീനും ഡിമിറ്റ്രിയും ഞാനും റോഡോൾഫും അതിൽ മാറി മാറി നൃത്തം ചെയ്തുകൊണ്ടിരുന്നു. ഒറ്റയായും ഇരട്ടയായും കൂട്ടമായും ഞങ്ങൾ മാറിമാറി നൃത്തംചെയ്ത് വേദിയിൽ ചലനങ്ങളുടെയും ശരീരങ്ങളുടെ ആർക്കിടെക്ചറിൻെറയും അനുസ്യൂതമായ ഒരു ലോകം പണിയുകയായിരുന്നു. അരമണിക്കൂർ നീണ്ടുനിന്ന 'ബോഡീസ്' അവസാനിച്ചപ്പോൾ നിരന്തരമായ കരഘോഷമാണ് ഉയർന്നത്. മൂന്ന് എൻകോറിനുശേഷം മാത്രമാണ് അവസാനം തിരശ്ശീല വീണത്.

ആ കരഘോഷം ദിവസങ്ങളോളം എൻെറ കാതുകളിൽ മുഴങ്ങിനിന്നിരുന്നു.

ഒരു ദിവസം ഇരുവശത്തും തലമുടി മെടഞ്ഞിട്ട നീല പുള്ളോവർ ധരിച്ച ഒരു സ്കൂൾകുട്ടി മേൽവിലാസം അന്വേഷിച്ച് ഞങ്ങളുടെ കമ്പനിയിൽ വരുകയും എന്നോട് ഒരു ഓട്ടോഗ്രാഫ് ചോദിക്കുകയും ചെയ്തു. അങ്ങനെ എനിക്ക് ആരാധകർ ഉണ്ടായിത്തുടങ്ങിയിരുന്നു. എനിക്കു വളരെ സന്തോഷം തോന്നി.

"അഗ്നി കറുത്തതുകൊണ്ടാണോ നീ അയാളോടു മാത്രം ഓട്ടോഗ്രാഫ് ചോദിച്ചത്?"

റോഡോൾഫ് പെൺകുട്ടിയോട് തമാശ പറഞ്ഞു. അവൾ വെറുതെ ചിരിക്കുക മാത്രം ചെയ്തു. അവളുടെ മുൻവശത്തെ ഒരു പല്ല് പൊട്ടിയിരുന്നു.

എല്ലായ്പോഴും നർത്തകരുടെ ചലിക്കുന്ന ദേഹങ്ങൾക്കിടയിൽ എൻെറ കറുത്ത ശരീരം വേറിട്ടുനിൽക്കുമായിരുന്നു. ആർക്കും വേണ്ടാത്ത എൻെറ ദേഹത്തിലെ കറുപ്പ് ഇപ്പോൾ എനിക്ക് ഒരു അനുഗ്രഹമായിത്തീർന്നു. കറുപ്പിൻെറ ഭംഗി തിരിച്ചറിയാൻ എനിക്ക് വെള്ളക്കാരുടെ കാഴ്ച കടം വാങ്ങേണ്ടിവന്നു.

ഞങ്ങളുടെ കൊച്ചു നഗരത്തിൽ കറുത്ത വർഗ്ഗക്കാരുണ്ടായിരുന്നു. അവർ മൊറോക്കോയിൽനിന്നോ ആൾജീരിയയിൽനിന്നോ പഴയ കോങ്കോവിൽനിന്നോ വന്ന കുടിയേറ്റക്കാരായിരുന്നു. യൂറോപ്പിലെയും അമേരിക്കയിലെയും പല നൃത്തസംഘങ്ങളിലും കറുത്ത നർത്തകരെ കാണാമായിരുന്നു. മാർത്താഗ്രഹാമിൻെറ നൃത്തസംഘത്തിൽ രണ്ട് ആഫ്രിക്കൻ നർത്തകരെ കണ്ടത് ഞാൻ ഓർക്കുന്നു. (മാർത്താഗ്രഹാം പോർച്ചുഗലിൽ വന്നപ്പോൾ അവരുടെയും സംഘത്തിൻെറയും നൃത്തം കാണുവാൻവേണ്ടി ഞാനും റോഡോൾഫും ലിസ്ബണിൽ പോയിരുന്നു.) റോഡോൾഫ് പലരോടും പറയുന്നതു ഞാൻ കേട്ടിട്ടുണ്ട്, ആഫ്രിക്കക്കാരുടെ ചർമ്മം പോലെയല്ല എൻെറ കറുത്ത ചർമ്മമെന്ന്. ഒരിക്കൽ അയാൾ എന്നോട് ചോദിച്ചു: "എങ്ങനെയാണ് നിനക്ക് നനവുള്ള ഈ കറുപ്പ് കിട്ടിയത്?"

"എൻെറ അച്ഛൻ നല്ലതുപോലെ കറുത്തിട്ടായിരുന്നു."

അച്ഛൻ എനിക്ക് ഈ കറുപ്പുനിറമല്ലാതെ മറ്റൊന്നും തന്നിട്ടില്ല.

ഒരു ദിവസം ഞാനും റോഡോൾഫും കളരിപ്പയറ്റു ചെയ്യുമ്പോൾ തെരേസാ മോറീനാ പതുക്കെ വന്ന് ഞങ്ങളുടെ അഭ്യാസങ്ങൾ നോക്കിനിന്നു. എൻെറ ദേഹത്തിൽ തറഞ്ഞുനിൽക്കുന്ന അവളുടെ കണ്ണുകളിൽ ഞാൻ റോഡോൾഫിൻെറ നോട്ടം തിരിച്ചറിഞ്ഞു. മുൻപ് റോഡോൾഫ് എന്നെ നോക്കിയ അതേ രീതിയിലായിരുന്നു അവൾ എന്നെ നോക്കിയത്.

ഒരു ദിവസം സാവധാനം അടുത്തു വന്നുനിന്ന് അവൾ ചോദിച്ചു:

"എനിക്ക് ഒരു ഓട്ടോഗ്രാഫ് തരാമോ?"

സ്പൈറൽ ബൈൻറ് ചെയ്ത ഒരു നീല നോട്ടുബുക്ക് അവൾ എൻെറ നേരെ നീട്ടി.

തെരേസ വളരെ സാവധാനത്തിലാണ് നടക്കുന്നതും സംസാരിക്കുന്നതും നോക്കുന്നതും. എന്നാൽ, നൃത്തവേദിയിൽ കയറുമ്പോൾ അവൾ മറ്റൊരാളായി മാറുന്നതു കാണാം. പരിശീലനങ്ങൾ ചെയ്യുമ്പോൾ ചിലപ്പോൾ ഡിമിറ്റ്റിയുടെ സ്ഥാനത്ത് ഞാൻ അവളോടൊന്നിച്ചു നൃത്തം ചെയ്യാറുണ്ട്. എൻെറ മുന്നോട്ടു മടക്കിയ കാൽമുട്ടിൽ നിന്നുകൊണ്ടും ഇടതുചുമലിൽ ഇരുന്നും കൈകളിൽ കിടന്നും അവൾ നൃത്തം ചെയ്യുമ്പോൾ അവളുടെ ശരീരത്തിന് കാറ്റിൻെറ വേഗതയുണ്ടെന്ന് എനിക്കു തോന്നിയിരുന്നു.

ഞാൻ നോട്ട്ബുക്ക് വാങ്ങി അതിൽ എഴുതി: "നീ എൻെറ കാറ്റാണ്. സ്നേഹാശംസകൾ. അഗ്നി."

അവൾ അതു വാങ്ങി വായിച്ച് കണ്ണുകൾകൊണ്ട് ഒന്നു ചിരിച്ചു.

എന്നിട്ട് അവൾ അയഞ്ഞ പാവാടയുടെ കീശയിൽനിന്ന് ഒരു കൂട് മാൾബറോ സിഗരറ്റ് പുറത്തെടുത്തു. ഈയിടെയായി അവൾ അധികം പുകവലിക്കുന്നതായി ഞാൻ കണ്ടിരുന്നു. സിഗരറ്റ് വലിക്കുവാൻ അവൾ കണ്ട സ്ഥലം കോണിപ്പടിയുടെ പടവുകളായിരുന്നു. ചിലപ്പോൾ ഡിമിറ്റ്റി അവളുടെ അരികിൽ ചെന്നിരുന്ന് അവർ ഒരേ സിഗരറ്റ് കൈമാറി വലിക്കുന്നത് ഞാൻ ശ്രദ്ധിച്ചിരുന്നു.

അടുത്ത ദിവസം എൻെറ മനസ്സമാധാനം തകർത്തുകൊണ്ട്തെരേസ പറഞ്ഞു: "ഒരിക്കൽ ഞാൻ കോണിപ്പടിയുടെ പടവിൽ ഇരുന്നു കരഞ്ഞപ്പോൾ റോഡോൾഫ് എനിക്ക് ഒരു പൂക്കുല സമ്മാനിച്ചത് നീ ഓർക്കുന്നുണ്ടോ?"

"ഉണ്ട്."

"റോഡോൾഫ് എനിക്കു പൂ തരുമ്പോൾ അയാളുടെ സ്ഥാനത്ത് ഞാൻ നിന്നെയാണ് സങ്കല്പിച്ചത്."

ഞാൻ അവളുടെ മുഖത്തു നോക്കി മിഴിച്ചുനിന്നു.

"നിന്നെ ആണുങ്ങൾ മാത്രമാണോ പ്രേമിക്കുന്നത്? ഒരു പെണ്ണിനും നിന്നോടു പ്രേമം തോന്നിയിട്ടില്ലേ?"

അവൾ വായിൽനിന്ന് എരിയുന്ന സിഗരറ്റ് എടുത്ത് എൻെറനേരെ നീട്ടി. ഒട്ടും സംശയിക്കാതെ ഞാൻ ആ സിഗരറ്റ് വാങ്ങി എൻെറ വായിൽ വെച്ചു. മാൾബറോവിൻെറ പുകയിലയുടെ രുചിയോടൊന്നിച്ച് അവളുടെ ചുണ്ടുകളുടെ രുചിയും ഞാൻ അറിഞ്ഞു. അതു കണ്ടുകൊണ്ടാണ് റോഡോൾഫ് അവിടെ

കടന്നുവന്നത്. അയാൾ ഒന്നും പറയാതെ എന്റെ ചുണ്ടിലെ സിഗരറ്റ് പറി ച്ചെടുത്ത് ആഷ്ട്രേയിൽ ഞെരിച്ചിട്ടു.

റോഡോൾഫ് തെരേസയോട് പറഞ്ഞു: "നീ അഗ്നിയെ പ്രേമിച്ചോളൂ. എന്നാൽ, പുകവലിപോലുള്ള ദുശ്ശീലങ്ങൾ അവനു നല്കരുത്."

"അത് ഞാൻ തീരുമാനിച്ചുകൊള്ളാം. ഞാൻ ഒരു കുട്ടിയല്ല."

ഞാൻ പറഞ്ഞതു കേട്ട് റോഡോൾഫ് ചെറുതായി ഒന്നു ഞെട്ടിയതായി എനിക്കു തോന്നി.

"ശരി, നിന്റെ ഇഷ്ടംപോലെ."

റോഡോൾഫ് കോണിപ്പടി ഇറങ്ങി താഴേക്കു നടന്നു. അയാൾ പോസ്റ്റ് ബോക്സിൽനിന്നു കത്തുകളും പത്രങ്ങളും എടുക്കുവാൻപോകുകയാണ് എന്ന് എനിക്കറിയാം. എങ്കിലും റോഡോൾഫ് നടന്നു നടന്ന് വളരെ അകലേക്കു പോകുന്നതായി ഞാൻ സങ്കല്പിച്ചു.

# 15

ജൂലൈ, ആഗസ്റ്റ് മാസങ്ങൾ വരുമ്പോൾ യൂറോപ്പിൽ പരക്കെ സംഗീതത്തിന്റെയും നൃത്തത്തിന്റെയും ഫെസ്റ്റിവലുകൾ ആരംഭിക്കും. കൂട്ടത്തിൽ വളരെ പ്രധാനപ്പെട്ട ഒരു ഫെസ്റ്റിവലാണ് വിയന്നാ നൃത്തോത്സവം. ഈ അന്തർദ്ദേശീയ ഫെസ്റ്റിവലിൽ പീനാ ബോഷിനെയും ട്രിഷാ ബ്രൗണിനെയുംപോലെ പ്രശസ്തരായ നൃത്തസംഘങ്ങളായിരുന്നു പങ്കെടുക്കുക പതിവ്. ഈ വർഷത്തെ പ്രധാന ആകർഷണം അമേരിക്കയിൽനിന്നുള്ള മാർത്താഗ്രഹാം കമ്പനിയായിരുന്നു.

ഒരു ദിവസം റോഡോൾഫിന് വിയന്നാ ഫെസ്റ്റിവൽ ഡയറക്ടറിൽനിന്ന് ഒരു ഫാക്സ് കിട്ടി. ഫെസ്റ്റിവലിന് ഞങ്ങളുടെ കമ്പനിയെ ക്ഷണിച്ചുകൊണ്ടുള്ള സന്ദേശമായിരുന്നു അത്. അത് ഞങ്ങളെ മുഴുവനും ആനന്ദിപ്പിച്ച ഒരു വാർത്തയായിരുന്നു. ആ ആനന്ദത്തിൽ സ്വയം മറന്ന് ജെറാൾഡീനും തെരേസയും നൃത്തം ചെയ്തു. ബോൾഷോയ് ബല്ലേയുടെ "നട്ട് ക്രാക്ക"റിലെ ഒരു രംഗമായിരുന്നു അത്. ഡിമിറ്റ്റി വിദഗ്ദ്ധനായ ഒരു സോപ്രാനോവിനെപ്പോലെ ഒരു ഓപ്പരയിലെ ചില അരിയകൾ പാടാൻ തുടങ്ങി. റോഡോൾഫ് ഫ്രിഡ്ജ് തുറന്ന് ഒരു ഷാമ്പെയിൻ കുപ്പിയെടുത്തു തുറന്ന് നേരെ തൊണ്ടയിലേക്ക് ഒഴിച്ച് കുപ്പി എനിക്കു തന്നു.

ചിലർക്ക് അത് വിശ്വസിക്കുവാൻ പ്രയാസമായിരുന്നു. മാർത്താഗ്രഹാം നൃത്തം ചെയ്യുന്ന ഒരു ഫെസ്റ്റിവലിൽ ഞങ്ങളും നൃത്തംചെയ്യുവാൻ പോകുന്നു. എങ്ങനെ വിശ്വാസം വരും?

പിന്നീട് ഓരോരുത്തരും പലതരം പ്ലാനുകൾ ആരംഭിച്ചു. ഇടയ്ക്ക് അലക്സിസിനെ വിട്ട് ഒരു ജാസ് സംഘത്തിലെ സാക്സോഫോൺ വായനക്കാരന്റെ കൂടെ പോയ സിൽവിയ ഈയിടെ തിരിച്ചുവന്നിരുന്നു. വിയന്ന ഫെസ്റ്റിവൽ കഴിഞ്ഞാൽ പ്രാഗിലേക്ക് ഒരുല്ലാസയാത്രയ്ക്കു പോകുവാൻ അലക്സിസും സിൽവിയയും തീരുമാനിച്ചു. ഡിമിറ്റ്റിയും ജെറാൾഡീനും റോമിലേക്കു പോകുവാനാണ് നിശ്ചയിച്ചത്. ഈയിടെ ഞങ്ങളുടെ കമ്പനിയിൽ ചേർന്ന ആൽഫ്രഡ് നോപ്പ് പല പ്രലോഭനങ്ങളുമായി തെരേസാ മോറീനയുടെ പിറകെ നടക്കുന്നത് ഞാൻ ശ്രദ്ധിച്ചിരുന്നു. തെരേസയുടെ നൃത്തവേഷങ്ങൾ ഡിസൈൻചെയ്യുന്നതിലും തയ്ക്കുന്നതിലും അയാൾ ഒരു പ്രത്യേക താത്പര്യം കാണിക്കുന്നുണ്ടായിരുന്നു. ആസ്ട്രേലിയൻ വംശക്കാരനായ അയാൾ കുറെ കാലമായി ജർമ്മനിയിലായിരുന്നു താമസം. അസാധാരണമായ ഉയരമുള്ള ആൽഫ്രഡ് നോപ്പ് എല്ലായ്പോഴും വളരെ നന്നായി വസ്ത്രം ധരിച്ചിരുന്നു. അത് സ്ത്രീകളെ ആകർഷിക്കുവാൻ

വേണ്ടിയാണ് എന്നു ഞാൻ കളി പറഞ്ഞപ്പോൾ അയാൾ ഗൗരവത്തോടെ പറഞ്ഞു: "ഞാൻ ഒരു കോസ്റ്റ്യൂം ഡിസൈനറാണ് എന്ന് നീ ഓർക്കണം."

കടലാസിൽ കോറിയിട്ടും തുണി വെട്ടിയും രാത്രി ചെലവഴിക്കുന്ന ആൽഫ്രഡ് നോപ്പ് രാവിലെ അതൊക്കെ എടുത്ത് കിഴവൻ തയ്യൽക്കാരൻെറ അരികിൽ ചെല്ലും. ജൂതപ്പള്ളിയുടെ പിറകിലെ ലെയിനിലായിരുന്നു ആ തുർക്കിക്കാരൻെറ തയ്യൽക്കട. ചിലപ്പോൾ ആൽഫ്രഡ് നോപ്പ് സ്വയം താൻ ഡിസൈൻ ചെയ്ത വേഷങ്ങൾ അവിടെയിരുന്ന് തയ്ക്കുന്നതു കാണാമായിരുന്നു.

നൃത്തം അവതരിപ്പിക്കുവാനായി ഞങ്ങൾ അന്യദേശങ്ങളിൽ പോകുമ്പോൾ കൂടുതൽ ജോലി അലക്സിസിനാണ്. ഫാക്സുകൾ അയയ്ക്കുന്നതും വിമാനടിക്കറ്റുകൾ ബുക്ക് ചെയ്യുന്നതും ഹോട്ടൽ മുറികൾ ഏർപ്പാടുചെയ്യുന്നതും അയാളായിരുന്നു. അലക്സിസ്ഫെസ്റ്റിവൽ ഡയറക്ടർക്ക് ഫാക്സ് ചെയ്യുവാനായി റൂമിങ് ലിസ്റ്റ് തയ്യാറാക്കുമ്പോൾ ഞാൻ പതുക്കെ അടുത്തുചെന്നു നിന്നു. റോഡോൾഫും അവിടെ നില്പുണ്ടായിരുന്നു. ഞാൻ തൊണ്ടയനക്കി ശബ്ദം നേരെയാക്കി അലക്സിസിനോടു പറഞ്ഞു: "എനിക്ക് സ്വന്തമായി ഒരു മുറി വേണം."

ഇതുവരെയും കമ്പനിയുടെ എല്ലാ യാത്രകളിലും മറ്റു നർത്തകർക്ക് പ്രത്യേക മുറികളുണ്ടെങ്കിലും ഞാനും റോഡോൾഫും ഒരു മുറി പങ്കിടുകയായിരുന്നു പതിവ്. ഞങ്ങൾ ഒരേ കുളിമുറിയിൽ കുളിക്കുകയും ഒരേ കിടക്കയിൽ കിടക്കുകയുമായിരുന്നു പതിവ്.

ഞാൻ പറഞ്ഞതു കേട്ട് അലക്സിസ് എൻെറയും റോഡോൾഫിൻെറയും മുഖത്ത് മാറിമാറി നോക്കി.

"ശരി." റോഡോൾഫ് പറഞ്ഞു.

ഞങ്ങളുടെ കണ്ണുകൾ തമ്മിലിടഞ്ഞപ്പോൾ അയാൾ പതുക്കെ ഒന്നു ചിരിക്കുവാൻ ശ്രമിച്ചു. ഞാനും അങ്ങനെ ചെയ്തു. പക്ഷേ, ഞങ്ങൾ രണ്ടുപേരും ആ ശ്രമത്തിൽ വിജയിച്ചില്ല. ആ നിമിഷം ഞങ്ങൾ ചിരി മറന്നതുപോലെ തോന്നി.

അലക്സിസ് റൂമിങ് ലിസ്റ്റ് ഫാക്സ് ചെയ്തു. അങ്ങനെ ആദ്യമായി എനിക്കും സ്വന്തമായി ഒരു ഹോട്ടൽ മുറിയുണ്ടാകുവാൻപോകുന്നു. പക്ഷേ, ആ മുറിയിൽ ഞാൻ തനിച്ചായിരിക്കുകയില്ല എന്ന് എൻെറ മനസ്സ് എന്നോടു പറഞ്ഞു. അങ്ങനെ ഒരു തോന്നൽ മനസ്സിലുള്ളതുകൊണ്ടല്ലേ പ്രത്യേകമായി ഒരു മുറി വേണമെന്ന് ഞാൻ ആവശ്യപ്പെട്ടത്?

തെരേസയെ കണ്ടപ്പോൾ അവൾ പറഞ്ഞു: "നീയറിഞ്ഞോ?ജെറാൾഡീനും ഡിമിട്രിയും റോമിൽ പോകുന്നില്ല."

"അവർ റോമിൽ പോയില്ലെങ്കിൽ റോം ഇങ്ങോട്ടു വരും."

ഞാൻ പറഞ്ഞതുകേട്ട് അവൾ പൊട്ടിച്ചിരിച്ചു. ഞാൻ പറഞ്ഞതിൽ അത്ര വലിയ ഒരു ഫലിതം ഉണ്ടോ? ഈയിടെയായി ഞാൻ എന്തുപറയുമ്പോഴും അവൾ ചിരിക്കും. ഞാൻ വിലകുറഞ്ഞ തമാശകൾ പറയുമ്പോൾപോലും.

ഒരു നരച്ച ജീൻസും കൈയില്ലാത്ത, ഇറക്കം കുറഞ്ഞ ഒരു കറുത്ത ടോപ്പുമായിരുന്നു അവൾ ധരിച്ചിരുന്നത്. യഥാർത്ഥത്തിൽ അത് ഒരു ടീ ഷർട്ടായിരുന്നു.

കൈകളില്ലാത്ത കുപ്പായങ്ങൾ ധരിക്കുന്നതാണ് അവൾക്ക് ഇഷ്ടം എന്നറിഞ്ഞ് ആൽഫ്രഡ് നോപ്പ് അതിനെ ആ രൂപത്തിൽ ചുരുക്കിയതാണ്.

റോം വളരെ തിരക്കുപിടിച്ച ഒരു നഗരമായതുകൊണ്ടാണ് ജെറാൾഡീനും ഡിമിറ്റ്റിയും തീരുമാനം മാറ്റിയത് എന്ന് തെരേസ തുറന്നു പറഞ്ഞു. അവർ ശാന്തമായ ഒരു സുഖവാസസ്ഥലം തേടുകയാണ്.

ഒരു ദിവസം തെരേസ വന്ന് സാവധാനം എന്നോടു പറഞ്ഞു: "ഞാൻ കണ്ടുപിടിച്ചു. ആൽഫ്രഡ് നോപ്പിന് ഒരു കൂട്ടുകാരിയുണ്ട്. ആ തുർക്കിക്കാരൻ കിഴവന്റെ മകൾ. ഇപ്പോഴാണ് എനിക്കു മനസ്സിലായത്, ആൽഫ്രഡ് നോപ്പ് എന്തിനാണ് ആ തയ്യൽക്കാരന്റെ അടുത്ത് എപ്പോഴും ചെന്നിരിക്കുന്നത് എന്ന്. എന്തു കണ്ടിട്ടാണ് ആൽഫ്രഡ്നോപ്പ് അവളുടെ പിറകെ നടക്കുന്നത് ആവോ. അവളുടെ പല്ലുകൾ പൊട്ടിയിട്ടാണ്. അതുകൊണ്ടാണ് അവൾ ചിരിക്കാത്തത് കേട്ടോ. പക്ഷേ, അവൾക്ക് നല്ല കറുത്ത മുടിയുണ്ട്. മുടിയുള്ളതുകൊണ്ട് എന്തു ഫലം? ചിരിക്കാൻ കഴിയില്ലെങ്കിൽ?"

കിഴവൻ തുർക്കിക്കാരന്റെ മകളെ ഞാൻ പലയിടത്തും കണ്ടിരുന്നു. എന്നാൽ, അവൾക്ക് കറുത്ത തലമുടിയുണ്ടെന്നോ അവളുടെ പല്ലുകൾ പൊട്ടിയതാണെന്നോ എനിക്ക് അറിയില്ലായിരുന്നു. പ്രായംചെന്ന തുർക്കിക്ക് എങ്ങനെ ഇത്ര പ്രായം കുറഞ്ഞ ഒരു മകളുണ്ടായി? എന്റെ ആലോചന പോയത് ആ വഴിക്കാണ്.

ഞായറാഴ്ച കാലത്ത് സ്ക്വയറിലെ ജലധാരയ്ക്കു മുൻപിൽ നിന്ന് ബാൻറുകാർ ബാൻറ് വായിക്കുമ്പോൾ അതു കേട്ടുനിൽക്കുന്ന ചെറിയ ആൾക്കൂട്ടത്തിൽ അവൾ നില്ക്കുന്നതു കണ്ടു. ഞാൻ അലക്സിസിന്റെ പരിചയക്കാരനായ ഡാനിയലിന്റെ ബേക്കറിയിൽ റൊട്ടിയും വെണ്ണയും വാങ്ങുവാൻ പോകുകയായിരുന്നു. എന്നെ കണ്ടപ്പോൾ തയ്യൽക്കാരന്റെ മകൾ മുഖം തിരിച്ചുകളഞ്ഞു. ഇതിനുമുമ്പ് ഒരിക്കൽ തമ്മിൽ കണ്ടപ്പോഴും അവൾ അങ്ങനെയാണ് പെരുമാറിയത്. എന്റെ കറുത്ത നിറമായിരിക്കാം അതിനു കാരണം.

കിഴവൻ ഡാനിയൽ പതിവുപോലെ കഴുത്തിൽ ഒരു ആപ്രൺ കെട്ടി ബേക്കറിയുടെ ഉള്ളിൽ തിരക്കിട്ട് പണിയെടുക്കുന്നുണ്ടായിരുന്നു. ഞാൻ റൊട്ടിയും മറ്റും വാങ്ങി ഇഷ്ടിക പാകിയ നിരത്തിലൂടെ തിരിച്ചു നടക്കുമ്പോൾ തയ്യൽക്കാരന്റെ മകളുടെ അരികിൽ ആൽഫ്രഡ് നോപ്പ് നിൽക്കുന്നതു കണ്ടു. ആ ആൾക്കൂട്ടത്തിൽ ഏറ്റവും ഉയരമുള്ളത് അയാൾക്കായിരുന്നു.

ഞങ്ങളുടെ കൊച്ചു പട്ടണത്തിൽ ആകെ ഒരു ട്രാവൽ ഏജൻസി മാത്രമേ ഉണ്ടായിരുന്നുള്ളൂ. ബേക്കറിയുടെ അപ്പുറത്തെ റോഡിലൂടെ വലതുവശം തിരിഞ്ഞു നേരെ നടന്നാൽ കൽക്കരി ഡിപ്പോയിൽ എത്തും. തണുപ്പുകാലം മുറി ചൂടാക്കാൻ നാട്ടുകാർ കൽക്കരി വാങ്ങുന്നത് ആ ഡിപ്പോയിൽനിന്നാണ്. കൽക്കരി ഡിപ്പോവിന്റെ സമീപത്താണ് റെയിൻബോ ട്രാവൽ ഏജൻസി.

"നിനക്ക് കേൾക്കണോ?" തെരേസ പറഞ്ഞു: "ആൽഫ്രഡ് നോപ്പ് റെയിൻബോ ട്രാവൽ ഏജൻസിയിൽ ഇരിക്കുന്നത് ക്ലാര കണ്ടു. എന്തിനാണ് ആൽഫ്രഡ് നോപ്പ് അവിടെ പോയത്?"

വിയന്നയിലേക്കുള്ള ഞങ്ങളുടെ യാത്രയ്ക്കുള്ള എല്ലാ ഏർപ്പാടുകളും അലക്സിസ് ചെയ്തിരുന്നു. പിന്നെ ആൽഫ്രഡ് നോപ്പിന് അവിടെ എന്തു കാര്യം ? ക്ലാര അങ്ങനെ ചോദിച്ചത്രെ.

"എനിക്കറിയാം, ആൽഫ്രഡ് നോപ്പ് എന്തിനാണ് അവിടെ പോയതെന്ന്?"

"എന്തിനാണ്?"

"പറയില്ല."

തെരേസ അതു പറഞ്ഞില്ല...

അവൾ ഒരു മാൾബറോ എടുത്ത് കൊളുത്തി പുകവിട്ടു. അവളുടെ ചുണ്ടുകളുടെ നനഞ്ഞ ഓർമ്മകൾ ഉണരുന്ന ആ സിഗരറ്റിൽനിന്നു ഞാനും ഏതാനും പുകയെടുത്തു.

## 16

ഫെസ്റ്റിവെൽ ഡയറക്ടറേറ്റിൽനിന്നു വന്ന മിനിബസ്സിൽ ഞങ്ങൾ ഓരോരുത്തരായി കയറി. തല മുകളിൽ തട്ടാതിരിക്കുവാനായി കുനിഞ്ഞ് ആദ്യം ബസ്സിലേക്ക് കയറിയത് ആൽഫ്രഡ് നോപ്പും അവസാനം ഒരു തെന്നൽ പോലെ അതിൽ പ്രവേശിച്ചത് തെരേസാ മോറിനോയുമായിരുന്നു. വളരെ കുറച്ചു മാത്രം സ്റ്റേജ് സാമഗ്രികൾ ഉപയോഗിക്കുന്ന ഒരു നർത്തകനായിരുന്നു റോഡോൾഫ്. പലപ്പോഴും നഗ്നമായ സ്റ്റേജിലാണ് ഞങ്ങൾ നൃത്തം ചെയ്തിരുന്നത്. സ്പോട്ട് ലൈറ്റുകൾക്ക് ഒരിക്കലും ഫിൽറ്ററുകൾ ഉപയോഗിക്കാറില്ലായിരുന്നു. അതേസമയം പാർ സ്പോട്ട്ലൈറ്റുകൾ വേണമെന്ന് റോഡോൾഫിന് നിർബ്ബന്ധവുമായിരുന്നു. അതുപോലെ നർത്തകർ ഏറ്റവും കുറച്ചു വേഷങ്ങൾ മാത്രമേ വേദിയിൽ ഉപയോഗിക്കാറുള്ളൂ. നൃത്തത്തിൻെറ ആർക്കിടെക്ചർ വെളിപ്പെടുത്തുന്നതിന് അമിതമായ വേഷങ്ങൾ തടസ്സമായി നിൽക്കും എന്ന് റോഡോൾഫ് വിശ്വസിച്ചിരുന്നു. അതുകൊണ്ട് മറ്റു നൃത്തസംഘങ്ങൾ സഞ്ചരിക്കുമ്പോൾ കൊണ്ടുപോകുന്നതുപോലെ സ്റ്റേജ് സാമഗ്രികളും വേഷങ്ങളും നിറച്ച വലിയ പെട്ടികൾ ഞങ്ങളുടെ വശം ഉണ്ടായിരുന്നില്ല. ഞങ്ങളുടെ ബേഗുകൾ മിനിബസ്സിൻെറ പിറകിൽ കയറ്റി അടുക്കിവയ്ക്കുവാൻ അലക്സിസിന് ഏതാനും നിമിഷങ്ങൾ മാത്രം മതിയായിരുന്നു.

മഞ്ഞയും പച്ചയും നിറങ്ങളിലുള്ള ബസ്സുകൾ ഓടുന്ന വിസ്തീർണ്ണമുള്ള റോഡുകളിൽ നോക്കി ഞാൻ ബസ്സിൽ ഇരുന്നു. ഹാപ്സ് ബർഗ്സ് രാജകൊട്ടാരത്തിനു മുന്നിലൂടെ കടന്നുപോകുമ്പോൾ ഞാൻ ആ കൊട്ടാരത്തെ തിരിച്ചറിഞ്ഞു. ആറ്റിക് പാർലമെൻറ് കെട്ടിടത്തെയും തിരിച്ചറിയുവാൻ എനിക്ക് ബുദ്ധിമുട്ടുണ്ടായിരുന്നില്ല. കെട്ടിടങ്ങളെ ഓർമ്മവയ്ക്കുവാനും തിരിച്ചറിയുവാനുമുള്ള ശിക്ഷണം എനിക്ക് യൂറോപ്പിൽ വന്നതിനുശേഷം ലഭിച്ചതാണ്. ധാരാളം യാത്ര ചെയ്യുന്ന യൂറോപ്പുകാർ അവർ കണ്ടതായ പ്രദേശങ്ങൾ പിന്നീട് ഓർത്തെടുക്കുന്നത് കെട്ടിടങ്ങളുടെ ഓർമ്മകളിലൂടെയായിരുന്നു. എടുപ്പുകളുടെ ആകൃതിയും ശൈലിയും നിറങ്ങളും അതിന് അവരെ സഹായിക്കുന്നു.

“നിൻെറ ഒരു വലിയ ആഗ്രഹം നടന്നു.” എൻെറ അടുത്തിരിക്കുന്ന റോഡോൾഫ് എൻെറ ഇടതുകൈയിൽ പതുക്കെ അമർത്തിക്കൊണ്ടു പറഞ്ഞു:

“ഈ സംഗീതത്തിൻെറ നഗരം കാണുവാൻ നീ വളരെ ആഗ്രഹിച്ചിരുന്നല്ലോ.”

ഇത് ഉന്മാദത്തിൻെറ നഗരംകൂടിയാണ് എന്നു പറയുവാൻ ഞാൻ ആഗ്രഹിച്ചു. ഫ്രോയിഡ് ഇവിടെയായിരുന്നു ജീവിച്ചത്. പക്ഷേ, ഞാൻ അതു പറയാതെ പുറത്തെ കാഴ്ചകൾ കണ്ടിരുന്നു. റോഡോൾഫ് വളരെ സന്തോഷവാനാ

യിരുന്നു. "സെർവാപെഡ്രോണ"യെ തുടർന്നുണ്ടായ പതനത്തിനുശേഷമുള്ള റോഡോൾഫിൻെറ ഗംഭീരമായ തിരിച്ചുവരവായിരുന്നു വിയന്നാ ഫെസ്റ്റിവൽ.

റിങ്സ്റ്റ്രാസ്സിനടുത്തായിരുന്നു ഞങ്ങളുടെ ഹോട്ടൽ. ഞങ്ങൾ അവിടെ എത്തുന്നതിനു മുൻപുതന്നെ ഞങ്ങളെ ചെക്കിൻ ചെയ്യിച്ച് മാഗ്നറ്റിക് കാർഡുകളുമായി ഫെസ്റ്റിവൽ ഓഫീസിലെ ഒരു സ്ത്രീ അവിടെ കാത്തുനില്ക്കുന്നുണ്ടായിരുന്നു. അവർ ക്ലാരയെപ്പോലെയായിരുന്നു. മുഖം നോക്കി അവരുടെ പ്രായം പറയുവാൻ കഴിയുമായിരുന്നില്ല. ഞാൻ കാർഡ് വാങ്ങി എൻെറ ബാഗ് തൂക്കിപ്പിടിച്ച് ലിഫ്റ്റിലേക്കു കയറി. എൻെറ അടുത്തു നില്ക്കുന്ന റോഡോൾഫിൻെറ മുഖത്ത് എന്തുകൊണ്ടോ ഒരു വിഷാദച്ഛായ പരന്നു. വിന്നയിലേക്കു പുറപ്പെടുന്നതിനുമുൻപ്, തലേ ദിവസം, അയാൾ തൻെറ തല ഭംഗിയായി ക്ഷൗരം ചെയ്തിരുന്നു. മാത്രമല്ല കാലുകളിലെയും കൈകളിലെയും രോമങ്ങളും അയാൾ വടിച്ചുകളഞ്ഞിരുന്നു. വെളുത്ത പേശികളും മാംസവുംകൊണ്ടു നിർമിച്ച ജീവനുള്ള ഒരു പ്രതിമയായിരുന്നു അയാൾ. പണ്ട് ഒരിക്കൽ റോഡോൾഫ് പറഞ്ഞത് ഞാൻ ഓർത്തു: "നാമെല്ലാം വെറും മാംസമാണ്. വെറും മാംസം..."

"ഏഴാംനില."

ലിഫ്റ്റ് പറഞ്ഞു. സംസാരിക്കുന്ന ഒരു ലിഫ്റ്റായിരുന്നു അത്.

ഒരു മാംസപിണ്ഡത്തെപ്പോലെ ലിഫ്റ്റിൽനിന്നു പുറത്തുവന്ന റോഡോൾഫിൻെറ മുഖം ഇതിനകം ശരിക്കും ഇരുണ്ടിരുന്നു. ഞാൻ എൻെറ ബേഗുമായി എൻെറ മുറിയിലേക്കു പോകുമ്പോൾ റോഡോൾ ഫ് പറഞ്ഞു: "ഗുഡ് ലക്ക്."

ഞാൻ തിരിഞ്ഞുനോക്കാതെ നേരെ നടന്നു. മാഗ്നറ്റിക് കാർഡുകൊണ്ട് മുറി തുറന്ന് അപ്പോൾ വിരിച്ചുവെച്ച പതുപതുത്ത കിടക്കയിൽ നീണ്ടുനിവർന്നു കിടന്നു. വർഷങ്ങൾക്കുമുമ്പ് യൂറോപ്പിൽ വന്നതിനുശേഷം ഞാൻ ആദ്യമായി ഒരു ഹോട്ടൽമുറിയിൽ തനിയെ കിടക്കുകയായിരുന്നു...

അന്നു പകൽ ഞങ്ങൾക്ക് പ്രത്യേകിച്ച് ഒന്നും ചെയ്യുവാനുണ്ടായിരുന്നില്ല. റിഹേഴ്സൽ വൈകുന്നേരമായിരുന്നു. രാത്രി എട്ടുമണിക്ക് ഒരു പ്രസ്സ് കോൺഫറൻസുണ്ടായിരുന്നു. മാർത്താഗ്രഹാമടക്കം എല്ലാ നൃത്തസംഘങ്ങളുടെയും പ്രതിനിധികൾ അതിൽ പങ്കെടുക്കും. ഞങ്ങളുടെ ഡാൻസ് കമ്പനിയുടെ പരസ്യത്തിൻെറ ഉത്തരവാദിത്വം നോക്കുന്ന സിൽവിയയും റോഡോൾഫും റോഡോൾഫിൻെറ മുറിയിൽ ഇരുന്ന് ചർച്ച ചെയ്യുകയായിരുന്നു. പത്രസമ്മേളനങ്ങളിൽ റോഡോൾഫ് ഒരിക്കലും ശോഭിക്കാറില്ലായിരുന്നു. പത്രക്കാരെ കൈകാര്യം ചെയ്യുവാൻ അയാൾക്ക് അറിയില്ലായിരുന്നു. മാത്രമല്ല, തെറ്റായ മറുപടികൾ നൽകി ആപത്തുകൾ വരുത്തുകയും ചെയ്യും. ആംസ്റ്റർഡാമിലെ ഒരു പത്രസമ്മേളനത്തിൽ അതാണ് സംഭവിച്ചത്. താൻ ആൻറിറേഷ്യൽ അല്ല എന്നു വിളിച്ചുപറയുവാൻവേണ്ടി ബോധപൂർവ്വമാണോ ഒരു കറുത്ത വർഗ്ഗക്കാരനെ ഡാൻസ് കമ്പനിയിൽ ചേർത്തത് എന്ന് ഒരു പത്രപ്രവർത്തകൻ ചോദിച്ചപ്പോൾ, എന്തോ സ്വപ്നം കണ്ടിരുന്ന റോഡോൾഫ്'അതെ' എന്നു മറുപടി പറഞ്ഞു. ആ രണ്ടക്ഷരങ്ങളിലുള്ള മറുപടി പത്രങ്ങളിലും ടെലിവിഷനിലും ഒരു കൊടുങ്കാറ്റുതന്നെ അഴിച്ചുവിടുകയുണ്ടായി... പാട്രിക് റോഡോൾഫിന് ശരീരങ്ങളുടെ ഭാഷ മാത്ര

മേ അറിയുകയുള്ളൂ. മറ്റൊരു ഭാഷയും അയാൾക്കു നന്നായി കൈകാര്യംചെയ്യുവാൻ അറിയില്ലായിരുന്നു.

വിയന്നായിലെ പത്രസമ്മേളനത്തിൽ റോഡോൾഫും ഡിമിറ്റ്രിയും ജെറാൾഡീനും താനും മാത്രം പങ്കെടുത്താൽ മതിയെന്ന് സിൽവിയ തീരുമാനിച്ചിരുന്നു. അതറിഞ്ഞപ്പോൾ തെരേസയുടെ മുഖം വാടി. എനിക്കു സന്തോഷം തോന്നുകയും ചെയ്തു. പത്രസമ്മേളനത്തിൽനിന്നും എന്നെ ഒഴിവാക്കിയത് സിൽവിയ ഉപയോഗിച്ച ഒരു ശരിയായ തന്ത്രമായിരുന്നു. എൻെറ സാന്നിദ്ധ്യം ആംസ്റ്റർഡാമിൽ ഉണ്ടായതുപോലുള്ള ചില ചോദ്യങ്ങൾ ചോദിക്കാൻ പത്രക്കാരെ പ്രേരിപ്പിച്ചേക്കാം എന്ന് ബുദ്ധിമതിയായ സിൽവിയയ്ക്ക് ഊഹിക്കുവാൻ കഴിഞ്ഞിരിക്കണം.

റിഹേഴ്സൽ കഴിഞ്ഞശേഷം റോഡോൾഫും ഡിമിറ്റ്രിയും ജെറാൾഡീനും സിൽവിയയോടൊന്നിച്ച് കോൺഫറൻസ് റൂമിലേക്കു പോയി. ആൽഫ്രഡ് നോപ്പ് ഭംഗിയായി വേഷം ധരിച്ച് ധൃതിയിൽ പുറത്തേക്ക് ഇറങ്ങിപ്പോകുന്നതു കണ്ടു. തെരേസയും ഞാനും മൂന്നാം നിലയിലെ നീന്തൽ കുളത്തിലേക്കു പോയി. ഇളം ചൂടുള്ള നീലവെള്ളത്തിൽ ഒരു ചന്തമുള്ള മീനിനെപ്പോലെ അവൾ നീന്തുന്നത് കൈയിൽ ഒരു മാർട്ടിനി ഗ്ലാസ്സുമായി കരയിൽ ഞാൻ നോക്കിയിരുന്നു. പിന്നീട് ഗ്ലാസ് താഴെവെച്ച് ഒരു കറുത്ത മീനായി ഞാൻ അവളോടൊന്നിച്ച് വെള്ളത്തിലൂടെ സഞ്ചരിച്ചു. സ്റ്റേജിൽ ഒന്നിച്ചു നൃത്തം ചെയ്യുന്നതുപോലെ ഞങ്ങൾ വെള്ളത്തിലൂടെ ചലിച്ചു. യഥാർത്ഥത്തിൽ ഞങ്ങൾ വെള്ളത്തിൽ കിടന്ന് നീന്തുകയായിരുന്നില്ല, നൃത്തം ചെയ്യുകയായിരുന്നു. കരയിൽനിന്നും ആരുടെയോ ക്യാമറയുടെ വെളിച്ചം പലതവണ ഞങ്ങളുടെ ശരീരത്തിൽ വന്നു പതിഞ്ഞു. പത്രസമ്മേളനം കഴിഞ്ഞ് റോഡോൾഫും മറ്റും തിരിച്ചുവരുമ്പോഴും ഞങ്ങൾ വെള്ളത്തിൽ സഞ്ചരിക്കുകയായിരുന്നു.

നീന്തൽക്കുളത്തെ ഒരു നൃത്തവേദിയാക്കിയതുപോലെ രാത്രി ഞങ്ങൾ എൻെറ മുറിയിലെ കിടക്കയെയും ഒരു നൃത്തവേദിയാക്കി മാറ്റി. നീലവെള്ളത്തിലെന്നപോലെ വെളുത്ത കിടക്കയിൽ ഞാനും തെരേസയും നീന്തിക്കളിച്ചു. രാത്രി രണ്ടുമണിവരെ അവൾ എൻെറ കിടക്കയിൽ എന്നോടൊന്നിച്ചു കിടന്നു. അതിനുശേഷം പുലരുന്നതുവരെ ഞാൻ അവളുടെ മുറിയിൽ അവളുടെ കിടക്കയിൽ അവളോടൊന്നിച്ചു കിടക്കുകയും.

രാവിലെ ഉറക്കച്ചടവോടെ ഞാനും തെരേസയും ഒൻപതാം നിലയിലെ റസ്റ്റോറൻറിൽ പ്രാതൽ കഴിക്കുവാനായി ചെന്നപ്പോൾ ഒരൊഴിഞ്ഞ മേശയുടെ അരികിൽ ഏകനായി ഇരുന്നു പത്രം വായിക്കുന്ന റോഡോൾഫിനെ ഞാൻ കണ്ടു. അയാളുടെ മുൻപിൽ ഒരു മഗ്ഗിൽ കട്ടൻകാപ്പി കിടപ്പുണ്ടായിരുന്നു. പക്ഷേ, അയാൾ അതു മറന്നതുപോലെ തോന്നി...

# 17

മനസ്സിനെ മറന്ന് ശരീരംകൊണ്ടു നൃത്തം ചെയ്യണം എന്ന് എത്രയോ തവണ റോഡോൾഫ് എന്നോടു പറഞ്ഞിട്ടുണ്ടെങ്കിലും വിയന്നയിലെ സ്റ്റേജിൽ അന്ന് ശരീരത്തെ മറന്ന് ആത്മാവുകൊണ്ടാണ് ഞാൻ നൃത്തം ചെയ്തത്. മുൻവരിയിൽ ഫെസ്റ്റിവൽ ഡയറക്ടർ ഓസ്റ്റാബാമിനോടൊന്നിച്ച് മാർത്താഗ്രഹാം ഇരുപ്പുണ്ടായിരുന്നുവെങ്കിലും ഞാൻ അവരെ കണ്ടില്ല. ഞാൻ ആരെയും കണ്ടില്ല. ഇന്ദ്രിയങ്ങൾ ഒന്നുമില്ലാത്ത ശുദ്ധമായ നൃത്തം മാത്രമായിരുന്നു ഞാൻ. റോഡോൾഫിനോടൊന്നിച്ചു നൃത്തം ചെയ്യുമ്പോൾ ഞാൻ അയാളെ കണ്ടില്ല. അതേപോലെ തെരേസയോടും ജെറാൾഡീനോടും ഡിമിറ്റ്രിയോടും ഒന്നിച്ചു നടനമാടുമ്പോൾ അവരെയും ഞാൻ കണ്ടില്ല. ഞാൻ എന്നെ മാത്രമേ കണ്ടുള്ളൂ...

അന്നും മൂന്ന് എൻകോറിനുശേഷം മാത്രമാണ് തിരശ്ശീല വീണത്. തിരശ്ശീലയുടെ പിറകിൽ നർത്തകരെ അനുമോദിക്കുവാൻ തള്ളിക്കയറിവന്ന ആളുകൾക്കിടയിൽ ഹേർബർട്ട് ബ്രോസ്സിനെ ഞാൻ ഉടനെ തിരിച്ചറിഞ്ഞു. മുകളിൽനിന്നു വീഴുന്ന വെളിച്ചത്തിൽ അയാളുടെ കഷണ്ടിത്തലയും സ്വർണ്ണക്കണ്ണടയും തിളങ്ങിയിരുന്നു. നീറുന്ന പൈപ്പ് കടിച്ചുപിടിച്ച് അയാൾ നേരെ നടന്നുവന്നത് എന്റെ അരികിലേക്കാണ്. എന്റെ ഇരുകൈകളും പിടിച്ച് ശക്തിയായി കുലുക്കിക്കൊണ്ട് അയാൾ എന്നെ അഭിനന്ദിച്ചു. അയാൾ പറഞ്ഞു: "നിന്റെ നൃത്തം ഇതിനുമുമ്പ് പല തവണ ഞാൻ കണ്ടിട്ടുണ്ട്. പക്ഷേ, ഇന്ന് നീ പാശ്ചാത്യനവനൃത്തത്തെ പൂർണ്ണമായും കീഴടക്കി. നൃത്തത്തിന്റെ വർത്തമാനകാലമാണ് നീയെന്ന് ഇന്ന് നീ തെളിയിച്ചിരിക്കുന്നു. വെൽഡൺ,ബോയ്."

ഒരു കറുത്ത സൂട്ടും ബോവും ധരിച്ച് സ്റ്റേജിലേക്കു കയറിവന്ന അലക്സാൻഡ്രിപ്പൂസിനെ കണ്ട് ഞങ്ങൾ എല്ലാവരും അത്ഭുതപ്പെട്ടു. അയാൾ തന്റെ സ്വർണ്ണത്തലമുടി ഭംഗിയായി ചീകിവെച്ചിരുന്നു. ഹോളിവുഡ്ഡിലെ താരനിശയിൽ പങ്കെടുക്കുവാൻ എത്തുന്ന ഏതോ ഒരു സൂപ്പർ താരത്തെപ്പോലെയുണ്ടായിരുന്നു അയാൾ. അലക്സാൻഡ്രിപ്പൂസ് റോഡോൾഫിനെയും എന്നെയും മാറി മാറി ആശ്ലേഷിച്ചു. ഹേർബർട്ട് ബ്രോസ്സിനെപ്പോലെ അയാളും എന്റെ ഇരുകൈകളും പിടിച്ച് കുലുക്കി എന്നെ അനുമോദിച്ചു. അയാൾ എന്നോടു പറഞ്ഞു: "റിയലീ ഏ സ്റ്റേർലിങ് പെർഫോർമൻസ്."

ന്യൂയോർക്കിൽനിന്ന് അലക്സാൻഡ്രിപ്പൂസ് വിയന്നയിൽ വന്നത് ഫെസ്റ്റിവലിലെ നൃത്തങ്ങൾ കാണുവാൻ മാത്രമായിരുന്നു. മുൻപ് അയാളുടെ ഇംഗ്ലീഷിന് ഗ്രീക്ക് ചുവയുണ്ടായിരുന്നു. ഇപ്പോൾ അയാൾ സംസാരിക്കുന്നത് അമേരിക്കൻ ചുവയോടുകൂടിയാണ്. അയാൾ എന്നെയും റോഡോൾഫിനെയും തന്റെ

മുറിയിലേക്ക് ഒരു ഡ്രിങ്കിന് ക്ഷണിച്ചു. ഞാൻ ആദരവോടെ ആ ക്ഷണം നിരസിച്ചു. തെരേസ എന്നെ കാത്തുനിൽക്കുന്നുണ്ടാകും എന്ന് എനിക്കറിയാം. അലക്സാൻഡ്രിപ്പൂസിനോടൊന്നിച്ച് റോഡോൾഫ് അയാളുടെ മുറിയിലേക്കു പോയ പ്പോൾ ഞാൻ എൻെറ മുറിയിലേക്കു പോകുവാനായി ലിഫ്റ്റിൽ കയറി. അപ്പോഴാണ് ലോബിയിലൂടെ തുർക്കിപ്പെണ്ണിൻെറ കൈപിടിച്ച് ആൽഫ്രഡ് നോപ്പ് ധൃതിയിൽ നടന്നുപോകുന്നതു ഞാൻ കണ്ടത്. തുർക്കിപ്പെണ്ണിന് അയാളുടെ ചുമലോളംപോലും ഉയരമുണ്ടായിരുന്നില്ല.

തെരേസ എന്നെ കാത്തുനിൽക്കുന്നുണ്ടായിരുന്നു...

രാവിലെ ആദ്യം ഹോട്ടൽ മുറി ഒഴിഞ്ഞുപോയത് അലക്സിസ്സും സിൽവിയയുമായിരുന്നു. നൃത്തം കഴിഞ്ഞാലും അലക്സിസ്സിന് പണിയുണ്ടാകും. നർത്തകർ അഴിച്ചിട്ടുപോയ വേഷങ്ങളും സ്റ്റേജിൽ ഉപയോഗിച്ച സാമഗ്രികളും മറ്റും പാക്ക് ചെയ്ത് തിയേറ്ററിലെ സ്റ്റോർ റൂമിൽ കൊണ്ടുചെന്നു വെച്ചാൽ മാത്രമേ അയാൾ സ്വതന്ത്രനാകുകയുള്ളു. ഇപ്പോൾ അയാളെ സഹായിക്കുവാൻ സിൽവിയയുണ്ടായിരുന്നു. ജാസ് സംഘത്തിലെ സാക്സോഫോൺ വായനക്കാരൻെറ കാര്യം പറഞ്ഞ് അവർ ഇടയ്ക്കിടെ വഴക്കുകൂടുമായിരുന്നു. എന്നാൽ വിയന്നയിലേക്കു പുറപ്പെട്ടതോടെ അവർ നവദമ്പതികളെപ്പോലെയായിരുന്നു പരസ്പരം പെരുമാറിയത്. വിമാനത്തിലും ബസ്സിലും ഹോട്ടലിലെ ലിഫ്റ്റിലും തിയേറ്ററിലെ ഗ്രീൻ റൂമിലും വെച്ച് അവർ പരസ്പരം ആലിംഗനം ചെയ്യുകയും ചുംബിക്കുകയും ചെയ്തുകൊണ്ടിരുന്നു.

ജെറാൾഡീനും ഡിമിറ്റ്രിയും അവസാനം പ്രാഗിലേക്കു പോയില്ല. അവർ ഹോട്ടലിലെ ഏജൻസിയിൽനിന്ന് ഒരു സ്റ്റേഷൻ വാഗൺ വാടകയ്ക്കെടുത്ത് മുറിയൊഴിഞ്ഞ് എങ്ങോട്ടോ ഓടിച്ചുപോയി. വാഗൺ ഓടിക്കുന്ന നിക്കർ മാത്രം ധരിച്ച ഡിമിറ്റ്രിയുടെമേൽ ഇടയ്ക്കിടെ ചാഞ്ഞ് ജെറാൾഡീൻ അയാളുടെ നെറ്റിയിലും ചുണ്ടുകളിലും കഴുത്തിലും ഉമ്മവെച്ചുകൊണ്ടിരുന്നു. യൂറോപ്പിൽ കാറോടിക്കുമ്പോൾ സെൽഫോൺ ഉപയോഗിക്കുന്നത് നിരോധിച്ചിരുന്നു. പക്ഷേ, ചുംബിക്കുന്നതും ആലിംഗനം ചെയ്യുന്നതും നിരോധിച്ചിരുന്നില്ല.

ആൽഫ്രഡ് നോപ്പും മുറിയൊഴിഞ്ഞു. രാവിലെ അയാൾ മൂന്നാംനിലയിലെ നീന്തൽകുളത്തിൽ തുർക്കിപ്പെണ്ണിനെ നീന്താൻ പഠിപ്പിക്കുന്നത് താൻ കണ്ടതായി തെരേസ എന്നോടു പറഞ്ഞു. അവളുടെ പേര് യാസ്മിന എന്നാണെന്ന് തെരേസ ഇതിനകം കണ്ടുപിടിച്ചിരുന്നു.

എല്ലാവരും പോയിക്കഴിഞ്ഞപ്പോൾ ഞാനും തെരേസയും റോഡോൾഫും മാത്രം ഹോട്ടലിൽ അവശേഷിച്ചു. റോഡോൾഫ് എന്തു ചെയ്യുന്നുവെന്നോ എങ്ങോട്ടു പോകുന്നുവെന്നോ ഞാൻ തിരക്കിയില്ല. ടോസ്റ്റും കട്ടൻകാപ്പിയും കഴിച്ചശേഷം റോഡോൾഫിനോടു യാത്ര പറഞ്ഞ് ഞാനും തെരേസയും പുറത്തേക്കിറങ്ങി. അവൾ ആ പഴയ നരച്ച ജീൻസും കറുത്ത ടോപ്പും ധരിച്ചിരുന്നു. നിരത്തിൽ കാൽവെച്ച ഉടനെ അവൾ ഒരു മാൾബറോ കൊളുത്തി രണ്ടു പുകയെടുത്തശേഷം അത് എനിക്കു തന്നു.

മഞ്ഞയും പച്ചയും നിറങ്ങളിലുള്ള ബസ്സുകൾ റോഡുകളിലൂടെ നീങ്ങുന്നുണ്ടായിരുന്നു. ആ ബസ്സുകൾക്ക് ഇരുവശവും എട്ടു വീതം കണ്ണാടിജാലകങ്ങളുണ്ടായിരുന്നു. ആ ബസ്സുകൾക്ക് അവയുടെ വർണ്ണങ്ങളും ഘടനയും ഒരു ബാറോക്ക് സ്വഭാവം നൽകിയിരുന്നു. വിയന്നയിലെ എടുപ്പുകളിൽ വലിയൊരു ഭാഗം ബാറോക്ക് ശൈലിയിൽ നിർമ്മിച്ചവയായിരുന്നു. നൃത്തസംഘങ്ങളുടെ ഭാഗമായും അല്ലാതെയും യൂറോപ്പിലും ലാറ്റിനമേരിക്കയിലും ഞാൻ ധാരാളമായി യാത്ര ചെയ്തിരുന്നു. അവിടെയെല്ലാം ബാറോക്ക് ശൈലി ചരിത്രത്തിൻെറ ഒരോർമ്മയായി നിൽക്കുന്നതും കണ്ടു. ബ്രസ്സൽസിലെ റോയൽ മ്യൂസിയത്തിലെ റൂബൻസിൻെറ "സെയിൻറ് ലിയേവിനിലെ രക്തസാക്ഷി" എന്ന പെയിൻറിങ്ങിലും ടൂറിനിലെ കരിഗ്നാനോ പാലസ്സിലും റോമിലെ നവോനെ സ്ക്വയറിലും ബ്രസീലിലെ ഊറോപ്രെറ്റോവിലെ സെൻറ് ഫ്രാൻസിസ് ദേവാലയത്തിലും പ്രാഗിലെ സെൻറ് നിക്കോളാസ് ചർച്ചിലും ബാറോക്ക് ശൈലിയുടെ പൂർണ്ണത എനിക്കു തിരിച്ചറിയുവാൻ കഴിഞ്ഞിരുന്നു.

പരസ്പരം ഇടകലർന്നു കിടക്കുന്ന ബാറോക്ക്, ഗോത്തിക് ശൈലിയിലുള്ള വലിയ എടുപ്പുകൾക്ക് ഇടയിലൂടെ സഞ്ചരിച്ച് ഞങ്ങളുടെ ബസ്സ് സ്റ്റെയിറ്റ് ഓപ്പരാ ഹൗസിനു മുൻപിൽ ഞങ്ങളെ ഇറക്കി വിട്ടു. പാർക്കു ചെയ്ത കാറുകൾക്കിടയിലൂടെ നിരത്ത് മുറിച്ചു കടക്കുമ്പോൾ വലതുവശം എടുപ്പുകളുടെ മുകളിൽ ആകാശത്തിലേക്ക് ഉയർന്നു നിൽക്കുന്ന സെൻറ് സ്റ്റീഫൻ ദേവാലയത്തിൻെറ ഗോപുരം ഞങ്ങൾക്കു കാണാമായിരുന്നു. ദേവാലയങ്ങളുടെയും കൊട്ടാരങ്ങളുടെയും മ്യൂസിയങ്ങളുടെയും നഗരമാണ് വിയന്ന.

മരിയാ തെരേസാ പ്ലാസയിൽ തെരേസയുടെ പ്രതിമയ്ക്കു മുൻപിൽ ധ്യാനനിരതയായിരിക്കുന്ന ഒരു വൃദ്ധയുടെ അരികിൽ തെരേസ ചെന്നിരുന്നു. ധ്യാനിക്കുന്ന തെരേസയ്ക്കും ധ്യാനിക്കപ്പെടുന്ന തെരേസയ്ക്കും നടുവിൽ ഏതു തെരേസയാണ് എനിക്കു വലുത് എന്ന് ആലോചിച്ച് ഞാൻ കണ്ണടച്ച് നിശ്ശബ്ദം തലകുനിച്ചുനിന്നു. പ്രതിമയായ തെരേസയല്ല ജീവനുള്ള തെരേസയാണ് എനിക്കു വലുത് എന്ന തിരിച്ചറിവിൽ ഞാൻ പതുക്കെ കണ്ണു തുറന്നു. അപ്പോൾ കറുത്ത വസ്ത്രം ധരിച്ച വൃദ്ധയുടെ മുൻപിൽ മുട്ടുകളിൽ ഇരുന്ന് കൈലേസു കൊണ്ട് അവരുടെ കണ്ണുനീർ ഒപ്പുന്ന തെരേസാ മോറീനയെയാണ് ഞാൻ കണ്ടത്.

ബസ്സുകളിലും കാൽനടയായും സഞ്ചരിച്ച് ഞങ്ങൾ ദേവാലയങ്ങളും കൊട്ടാരങ്ങളും മ്യൂസിയങ്ങളും ഓപ്പരാതിയേറ്ററുകളും സന്ദർശിച്ചു. വിയന്നാ നഗരത്തിൽ ശ്വസിക്കുന്ന വായുവിൽ സംഗീതമുണ്ടായിരുന്നു.

ഗോത്തിക് നിഴലുകൾ വീണ വിശാലമായ നിരത്തുകളിലൂടെ നടക്കുമ്പോൾ ഷൂ ബേർട്ടും മോസാർട്ടും സ്റ്റ്രോസ്സും ബ്രാഹ്മ്സും അവിടെ നിൽക്കുന്നതായി തോന്നി. ഗ്രൂവ് ഓഫ് ഓണർ സെമിത്തേരിയിലാണ് ബീഥോവൻെറ ശവകുടീരം. അവിടെ കൈയിൽ പൂവുകളുമായി നിൽക്കുന്ന സന്ദർശകരുടെ നിരയിൽ ഞങ്ങളും ചെന്നുനിന്നു. സ്റ്റാഡ് പാർക്കിലെ സ്റ്റ്രോസ്സിൻെറ പ്രതിമയും ഞങ്ങൾ സന്ദർശിച്ചു. അതിനുശേഷം ഞങ്ങൾ പോയത് പല ചിത്രകാരന്മാർക്കും എഴുത്തു

കാർക്കും പ്രചോദനം നൽകിയ വിയന്നാ വുഡ്സിലേക്കായിരുന്നു. മരച്ചരായകളും ഇലച്ചാർത്തുകളിലൂടെ വരുന്ന കാറ്റും നൃത്തം ചെയ്തും നടന്നും തളർന്ന എൻെറ ശരീരത്തിന് ഊർജ്ജം നൽകി.

ഞങ്ങളുടെ യാത്ര അവസാനിച്ചത് ഡാന്യൂബ് നദിയുടെ തീരത്തായിരുന്നു. പുഴയുടെ മുകളിലെ പാലങ്ങൾ എണ്ണിക്കൊണ്ട് ഞങ്ങൾ കൈപിടിച്ചു നടക്കവേ ദൂരെ നദിയുടെ കരയിലെ വിജനതയിൽ ഒരു ചെസ്റ്റ്നട്ട് മരത്തിനു ചുവട്ടിൽ തലമുണ്ഡനം ചെയ്ത ഒരു പ്രതിമ കണ്ട് ഞങ്ങൾ അങ്ങോട്ടു നടന്നു. നടന്നടുത്തപ്പോൾ അത് പ്രതിമയല്ലെന്നും റോഡോൾഫ് ആണെന്നും എനിക്കു മനസ്സിലായി. ചെസ്റ്റ്നട്ട് മരത്തിനു ചുവട്ടിലെ സിമൻറ് ബെഞ്ചിൽ അയാൾ തനിയെ ഇരിക്കുകയായിരുന്നു.

നദിക്കരയിലെ ഏകാന്തതയിൽ റാഡോൾഫിന് ഒരു ശല്യമാകാതിരിക്കുവാൻ വേണ്ടി ഞാൻ തെരേസയുടെ കൈപിടിച്ച് തിരികെ നടന്നു...

# 18

ഒരാഴ്ചയിൽ ഏറെയായി ശ്രീധരൻെറ കംപ്യൂട്ടർ പ്രവർത്തിക്കാതെയായിട്ട്. പ്രശ്നം മോണിട്ടറിൻേറതായിരുന്നു. ഇടയ്ക്കിടെ മോണിട്ടർ ശൂന്യമാകുന്നത് ഒരു പതിവാകുകയായിരുന്നു. വീഡിയോ കാർഡ് കേടുവന്നതാണെന്നും അത് മാറ്റണമെന്നും അയാൾക്കിയാം. പക്ഷേ, പണം ചെലവഴിച്ചാലും കേടുവന്ന കംപ്യൂട്ടർ നേരെയാക്കുവാൻ ആളെ കിട്ടാത്ത ഒരവസ്ഥയാണ് ഇന്ന്. കംപ്യൂട്ടർ റിപ്പയർ ചെയ്യുന്നവർക്ക് കാർ മെക്കാനിക്കുകളെക്കാളും ഇലക്ട്രീഷന്മാരെക്കാളും തിരക്കാണ് ഇപ്പോൾ എന്ന് അയാൾക്ക് അറിയാം.

തുടക്കത്തിൽ കൊച്ചു കൊച്ചു സന്ദേശങ്ങളിലൂടെയായിരുന്നു അഗ്നി തൻെറ കഥ പറഞ്ഞത്. ക്രമേണ സന്ദേശങ്ങളുടെ നീളം വർദ്ധിച്ചുവന്നു. അതോടെ അഗ്നി അറ്റാച്ച് ചെയ്ത് സന്ദേശങ്ങൾ അയയ്ക്കാൻ തുടങ്ങി. അത്തരം സന്ദേശങ്ങൾ ഡൗൺലോഡ് ചെയ്യുവാൻ ശ്രീധരന് പലപ്പോഴും കഴിയാറില്ല. ചില സന്ദേശങ്ങൾ ബിൻഹെക്സ് 4.0 കൊണ്ട് കൺവേർട്ട് ചെയ്യേണ്ടതുണ്ടായിരുന്നു. അതോടെ പല കംപ്യൂട്ടറുകൾ ഉപയോഗിച്ച് പല സ്ഥലങ്ങളിൽനിന്നാണ് അഗ്നി താനുമായി സംവേദിക്കുന്നത് എന്ന ശ്രീധരൻെറ സംശയം ബലപ്പെട്ടുവന്നു.

സ്വാഭാവികമായും ശ്രീധരന് തകരാറിലായ കംപ്യൂട്ടർ നേരെയാക്കുന്നതുവരെ കാത്തുനിൽക്കുവാനുള്ള ക്ഷമയുണ്ടായിരുന്നില്ല. അതുകൊണ്ട് രാവിലെ പതിവായി അയാൾ ഒരു ഇൻറർനെറ്റ് കഫേയിൽ ചെന്നിരുന്നു. അത് പത്തുമണിക്കു മുൻപ് തുറക്കാറില്ലായിരുന്നു. പലപ്പോഴും കഫേ തുറക്കുന്നതിനുമുൻപു തന്നെ കൈയിൽ ഫ്ലോപ്പിയുമായി ഈ-മെയിൽ ചെയ്യുവാൻ വേണ്ടി ആളുകൾ കാത്തുനിൽക്കുന്നുണ്ടാകും. അതുകാരണം ശ്രീധരൻ എന്നും ആപ്പീസിൽ വൈകിയെത്തി. അക്ഷമനും അസ്വസ്ഥനുമായ ശ്രീധരൻെറ പ്രശ്നത്തിന് കഫേയുടമസ്ഥൻ ഒരു പരിഹാരം കണ്ടുപിടിച്ചു. വീടിൻെറ പിൻമുറികളിലുള്ള ഇൻറർനെറ്റ് കഫേകൾ കാലത്ത് ഏഴുമണിക്കു മുൻപേ തുറക്കും. കുട്ടികൾക്ക് സ്കൂളിലേക്കു പോകുന്ന വഴി നീലച്ചിത്രങ്ങൾ കാണുവാനുള്ള സൗകര്യത്തിനുവേണ്ടിയായിരുന്നു അത്. തൻെറ പ്രശ്നത്തിന് അങ്ങനെ ഒരു പരിഹാരം ഉണ്ടായതിൽ അയാൾ സന്തുഷ്ടനായി.

രാവിലെ നേരത്തേ വീട്ടിൽനിന്നിറങ്ങി ഓഫീസിലേക്കു പോകുന്ന വഴി തൻെറ ബ്രീഫ്കെയ്സും തൂക്കി അയാൾ നീലകഫേയിലേക്ക് കയറിച്ചെന്നു. വെളിച്ചം കുറഞ്ഞ റൂമിൽ കംപ്യൂട്ടറുകൾക്കു മുൻപിൽ ഇരിക്കുന്ന യൂണിഫോം ധരിച്ച ആൺകുട്ടികൾ അയാളെ കണ്ട് പരിഭ്രാന്തരായി. അയാൾ അവരെ ശ്രദ്ധി

ക്കാതെ ഒരൊഴിഞ്ഞ കംപ്യൂട്ടറിനു മുൻപിൽ ചെന്നിരുന്നു. ആദ്യത്തെ ക്ലിക്കിനു തന്നെ കണക്റ്റഡ് ആയപ്പോൾ അയാൾക്ക് വളരെ ആശ്വാസം തോന്നി.

ആദ്യം അയാളുടെ സാന്നിദ്ധ്യത്തിൽ കുട്ടികൾ അസ്വസ്ഥരായിരുന്നു. ക്രമേണ തങ്ങളെപ്പോലെതന്നെ നീലസൈറ്റുകൾ സന്ദർശിക്കുവാൻ വന്ന ആളായിരിക്കും അത് എന്ന ധാരണയിൽ അവർ അയാളെ പൂർണ്ണമായി മറന്നു. യൂണിഫോം ധരിച്ച, ടൈ കെട്ടിയ സ്കൂൾ കുട്ടികൾ വന്നും പോയുംകൊണ്ടിരുന്നു.

കുട്ടികളിലെ അസ്വാസ്ഥ്യം ക്രമേണ ശ്രീധരനിലേക്കു പടർന്നുവന്നു. തൻെറ മക്കളാകുവാൻ പ്രായമുള്ള കുട്ടികൾ തൻെറ സമീപം ഇരുന്നു കാണുന്ന കാഴ്ചകൾ അയാളെ അരിശംകൊള്ളിക്കുകയല്ല വേദനിപ്പിക്കുകയാണ് ചെയ്തത്. ശ്രീധരൻെറ ചൂണ്ടുവിരൽ മൗസിനു മുൻപിൽ നിശ്ചലമായി. കർസർ മെനുവിൽ വിറച്ചു നിന്നു.

ശ്രീധരൻ അവിടെനിന്ന് എഴുന്നേറ്റ് പുറത്തുകടന്ന് പതിവ് ഇൻറർനെറ്റ് കഫേയിൽ തിരികെ ചെന്നു. മൂന്നുപേർ അവിടെ തങ്ങളുടെ ഊഴംകാത്തു നില്പുണ്ടായിരുന്നു.

പതിനൊന്നു മണി കഴിഞ്ഞിരുന്നു അയാൾ കണക്റ്റഡ് ആകുമ്പോൾ.

പുതിയ സന്ദേശം-ശൂന്യം.

ശ്രീധരനു തോന്നിയ നിരാശയ്ക്ക് അതിരില്ലായിരുന്നു. ഇരുണ്ട മുഖത്തോടെ അയാൾ കംപ്യൂട്ടറിൻെറ മുൻപിൽനിന്നെഴുന്നേറ്റ് ആപ്പീസിലേക്കു പോയി. രണ്ടര മണിക്കൂർ വൈകി ആപ്പീസിൽ എത്തിയതിൽ അയാൾക്കു കുറ്റബോധം തോന്നി. ആയതിനാൽ അയാൾ അന്ന് അവധിയെടുത്ത് തൻെറ ബ്രീഫ്കെയ്സുമായി തിരികെ നടന്നു. അങ്ങനെ നടക്കുമ്പോൾ അയാൾക്ക് കംപ്യൂട്ടറിനോടും അഗ്നിയോടും കഠിനമായ വെറുപ്പു തോന്നി.

വീട്ടിൽ എത്തിയ അയാൾ തൻെറ ബ്രീഫ്കെയ്സ് മേശമേൽവെച്ച് തൻെറ പുസ്തകഅലമാരയുടെ മുൻപിൽ ചെന്നുനിന്നു. കണ്ണാടിവാതിൽ തുറന്നപ്പോൾ പുസ്തകങ്ങൾ നിരയായി വെച്ച തട്ടിൻെറ വക്കിൽ പറ്റിക്കിടക്കുന്ന പൊടി താഴെ വീണു. ഒരു പുസ്തകം കൈയിലെടുത്തപ്പോൾ പാറ്റയുടെ ദ്രവിച്ച ചിറകുകളും അതിൽനിന്നു താഴെ വീണു. അയാൾ വസ്ത്രം മാറാതെ ഒരു പഴയ മുണ്ടുകൊണ്ട് അലമാരയും പുസ്തകങ്ങളും പൊടി തട്ടി വൃത്തിയാക്കുവാൻ തുടങ്ങി. അവസാനം അയാൾ കുളിച്ച് അലക്കിയ മുണ്ടെടുത്ത് ഉടുത്ത് ഒരു ചായയുണ്ടാക്കി കുടിച്ച് പി. കുഞ്ഞിരാമൻ നായരുടെ കവിതാസമാഹാരവുമായി കിടക്കയിലേക്കു ചാഞ്ഞു...

# 19

'ഡാൻസ് മാഗസീ' നിന്റെ കവറിൽ ഞാൻ, അഗ്നി.
നവനൃത്തത്തിന്റെ ഏറ്റവും ആധികാരികമായ പ്രസിദ്ധീകരണങ്ങളിൽ ഒന്നായിരുന്നു ഹേർബർട്ട് ബ്രോസ്സിന്റെ 'ഡാൻസ് മാഗസീൻ.' ഇന്ന് ലോകപ്രശസ്തരായിരിക്കുന്ന പല നർത്തകരെയും വളർത്തിയെടുക്കുന്നതിൽ അതിനു വലിയൊരു പങ്കുണ്ടായിരുന്നു. പാട്രിക് റോഡോൾഫ് അതിന്റെ എല്ലാ ലക്കങ്ങളും സൂക്ഷിച്ചുവെച്ചിരുന്നു. പല പഴയ ലക്കങ്ങളിലും റോഡോൾഫിന്റെ കലയെക്കുറിച്ചുള്ള പഠനങ്ങളും അയാളുമായുള്ള അഭിമുഖങ്ങളും അയാളുടെ ഫോട്ടോകളും ഉണ്ടായിരുന്നു. പക്ഷേ, ഒരിക്കലും റോഡോൾഫിന്റെ ചിത്രം കവറിൽ വന്നിരുന്നില്ല. അതുകൊണ്ട് ആദ്യം എനിക്കു തോന്നിയത് ഈ അംഗീകാരം ഞാൻ അർഹിക്കാത്തതാണ് എന്നായിരുന്നു. അതേസമയം ഹേർബർട്ട് ബ്രോസ്സിന്റെ നിഗമനങ്ങളിലെ വസ്തുനിഷ്ഠതയെ ആർക്കും ചോദ്യം ചെയ്യുവാൻ കഴിയുകയില്ല എന്ന് എനിക്ക് അറിയാമായിരുന്നു. 'ഡാൻസ് മാഗസീ' നിന്റെ പ്രശസ്തിയുടെ പ്രധാന കാരണം അതിന്റെ പത്രാധിപരുടെ വാക്കിന്റെ വിശ്വാസ്യതയായിരുന്നു. ഒരു ഒത്തുതീർപ്പിനും തയ്യാറല്ലാത്തവനും ആർക്കും കീഴടങ്ങാത്തവനുമായിരുന്നു അയാൾ.

ആദ്യം എന്നെ വിളിച്ച് അഭിനന്ദിച്ചത് ഡ്യൂറാസ്സോവായിരുന്നു. മാഡ്രിഡിൽ നിന്നാണ് അയാളുടെ ഫോൺ വന്നത്. ഒരു സ്പാനിഷ് ഡാൻസ് കമ്പനിക്കുവേണ്ടി ഒരു പുതിയ ബല്ലേ കോറിയോഗ്രാഫ് ചെയ്യുകയാണെന്നും അതുകൊണ്ടാണ് വിയന്നാ ഫെസ്റ്റിവലിനു വരാൻ കഴിയാതെപോയതെന്നും അതിൽ ഖേദിക്കുന്നുവെന്നും ഡ്യൂറാസോ പറഞ്ഞു. തന്റെ വിവാഹം കഴിഞ്ഞ വിവരവും അയാൾ അറിയിച്ചു. നൃത്തവുമായോ സംഗീതവുമായോ യാതൊരു ബന്ധവുമില്ലാത്ത പ്രശസ്തമായ ഒരു പെർഫ്യൂമിന്റെ മോഡലായ എലീസായിരുന്നു വധു. ഡ്യൂറാസോവിന്റെ മൂന്നാമത്തെ വിവാഹമായിരുന്നു അത്.

പിന്നീട് നിരന്തരം ഫോൺവിളികളായിരുന്നു.

പാട്രിക് റോഡോൾഫും എന്നെ അനുമോദിച്ചു. റോഡോൾഫ് എന്നെ ആലിംഗനം ചെയ്തില്ല. എന്റെ കൈ പിടിച്ച് ചെറുതായി ഒന്ന് കുലുക്കുക മാത്രം ചെയ്തു. പനിപിടിച്ചതുപോലെ അയാളുടെ കൈക്ക് ചൂടുണ്ടായിരുന്നു.

എന്റെ കണ്ണുകളിൽ ഞാൻ പെട്ടെന്ന് വലുതായ നാളുകളാ യിരുന്നു അത്. എന്റെ ശരീരമാണ് എന്നെ വലുതാക്കിയത്. എങ്കിലും ആ പ്രക്രിയയിൽ എന്റെ മനസ്സിന്, എന്റെ ആത്മാവിന് ഒരു പങ്കില്ലേ? എനിക്കറിയില്ല...

ഞങ്ങളുടെ കൊച്ചു നഗരത്തിലെ മേയർ എന്നെ അത്താഴത്തിനു ക്ഷണിച്ചത് ഒരു കൊച്ച് അത്ഭുതമായിരുന്നു. എനിക്ക് അദ്ദേഹത്തെ പരിചയമില്ലായിരുന്നു. റിപ്പബ്ലിക് ദിനത്തിൽ ഇഷ്ടിക വിരിച്ച സ്ക്വയറിൽ കൊയർ സംഗീതം അവതരിപ്പിക്കുമ്പോൾ അവിടെ വന്ന് പ്രസംഗിക്കു കയും തൻെറ പ്രജകൾക്ക് റിപ്പബ്ലിക് ദിനാശംസകൾ നേരുകയും ചെയ്യുന്ന ഉയരം കുറഞ്ഞ ആ ചെറിയ മനുഷ്യനെ ഞാൻ കണ്ടിട്ടുണ്ടെന്നു മാത്രം. വൈറ്റ് വൈനും മീനുമായിരുന്നു അത്താഴത്തിന് പ്രധാന വിഭവം. കത്തിയും മുള്ളും ഉപയോഗിച്ച് അന്തസ്സോടെ ഭക്ഷണം കഴിക്കുന്നതിനിടയിൽ വംശീയരാഷ്ട്രീയവും സർഗ്ഗാത്മകതയും അദ്ദേ ഹത്തിൻെറ സംസാരത്തിലേക്കു കടന്നുവന്നു. അമേരിക്കൻ ഐക്യനാടുകളി ലെയും യൂറോപ്പിലെയും വലിയ കലാകാരന്മാരിൽ പലരും എന്നെപ്പോലെയുള്ള കുടിയേറ്റക്കാരാണ് എന്ന് അദ്ദേഹം പറഞ്ഞു. അദ്ദേഹം കുടിയേറ്റക്കാരനായ ഒരു ജൂതനാണെന്ന് പിന്നീട് ഞാൻ അറിയുകയും ചെയ്തു. ലോകത്തിൻെറ ഭാവി കുടിയേറ്റക്കാരുടെ കൈകളിലാണ് എന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ഗീ അബാദോർ എന്നായിരുന്നു അദ്ദേഹത്തിൻെറ പേര്.

ഒരു ദിവസം ഞാൻ ഡാനിയലിൻെറ ബേക്കറിയിൽ അപ്പം വാങ്ങുവാൻ പോകുമ്പോൾ ഒരു കറുത്ത കാറിൽ എതിരെ വന്നിരുന്ന ഗീ അബാദോർ കാർ നിർത്തി പുറത്തേക്കു കൈനീട്ടി എനിക്ക് ഹസ്തദാനം നൽകുകയും എൻെറ സുഖവിവരം അന്വേഷിക്കുകയും എന്നെ ജൂതപ്പള്ളിയിലേക്കു ക്ഷണിക്കുകയും അടുത്ത പ്രാവശ്യം ഞാൻ നൃത്തം ചെയ്യുമ്പോൾ അദ്ദേഹത്തെ അറിയിക്കേണ മെന്നും എവിടെയായാലും അദ്ദേഹവും പത്നിയും നൃത്തം കാണുവാൻ വരുമെന്ന് പറയുകയും ചെയ്തു. തൻെറ അപ്പക്കൂടിനു മുൻപിൽ ആപ്രൺ ധരിച്ചു നിന്ന് അതു ശ്രദ്ധിച്ച ഡാനിയൽ പതിവില്ലാത്ത വിധം എന്നെ ആശ്ലേഷിച്ചു. സ്വാഭാ വികമായും അയാളുടെ തടിച്ച ശരീരത്തിന് ബേക്കറിയുടെ മണമുണ്ടായിരുന്നു. ഡാനിയൽ പറഞ്ഞു: “കുട്ടിക്കാലത്ത് ഒരു മേയറോ പാതിരിയോ ആകുവാനാ യിരുന്നു ഞാൻ ആഗ്രഹിച്ചത്. എന്നിട്ടോ? രണ്ടുമായില്ല.”

അയാൾ തൻെറ കോഫീ മെഷീനിൽ ഒരു ഡബിൾ എസ്പ്രസ്സോ ഉണ്ടാക്കി ഒരു കോപ്പയിൽ പകർന്ന് എനിക്കു തന്നു.

കോട്ടിൻെറ പൊട്ടിപ്പോയ കുടുക്കുകൾ പിടിപ്പിക്കുവാൻവേണ്ടി ഞാൻ കിഴവൻ തയ്യൽക്കാരൻെറ അരികിൽ ചെന്നപ്പോൾ അയാൾ പതിവില്ലാത്ത വിധം എന്നെ ഇരിക്കുവാൻ ക്ഷണിച്ചു. തുർക്കി പറഞ്ഞു: “ഞാൻ ഒന്നും അറിഞ്ഞി രുന്നില്ല. എൻെറ മകൾ യാസ്മിന പറഞ്ഞിട്ടാണ് ഞാൻ അറിഞ്ഞത്, നിങ്ങൾ ഇത്ര വലിയ ഒരു കലാകാരനാണെന്ന്.”

അയാൾ വേഗം കുടുക്കുകൾ പിടിപ്പിച്ച് കോട്ട് തിരികെ തന്നു എന്നു മാത്രമല്ല, അതിനു പ്രതിഫലം വാങ്ങുകയും ചെയ്തില്ല. യാസ്മിന ഒരു വലിയ കപ്പിൽ ആവി പൊങ്ങുന്ന കപ്പൂച്ചിനോ കൊണ്ടുവന്നു തന്നു. തുർക്കിപ്പെണ്ണ് തലമുടി വെട്ടുകയും പാൻറ് ധരിക്കുകയും ചെയ്തിരുന്നു. ആൽഫ്രഡ് നോപ്പുമായി ബന്ധം തുടങ്ങിയ ശേഷമാണ് അവൾക്കു പരിഷ്കാരം വന്നത്. ഞാൻ കപ്പൂച്ചിനോ

കുടിച്ച് കപ്പ് തിരികെ കൊടുക്കുമ്പോൾ അവൾ സ്വരംതാഴ്ത്തി എന്നോടു പറഞ്ഞു: "ആൽഫ്രഡ് എന്നെ വിവാഹം ചെയ്യാമെന്നു സമ്മതിച്ചു."

തുർക്കിപ്പെണ്ണിന് ആൽഫ്രഡ് നോപ്പിൽ ഉണ്ടാകുന്ന കുട്ടികൾ എങ്ങനെയായിരിക്കും? ആൽഫ്രഡിനെപ്പോലെ വളരെ പൊക്കമുള്ളവരോ തുർക്കിപ്പെണ്ണിനെപ്പോലെ ഉയരം കുറഞ്ഞിട്ടോ?

"കല്യാണം കഴിഞ്ഞാൽ ആൽഫ്രഡ് പോകുന്നിടത്തെല്ലാം ഞാൻ പോകും. ഞാൻ ഒരുപാട് രാജ്യങ്ങൾ കാണും."

"ആരുടെ കല്യാണക്കാര്യമാ നീ പറയുന്നത് പെണ്ണേ? വായാടിത്തം നിർത്തി പോയി കൽക്കരി വാങ്ങിക്കൊണ്ടുവാ."

കിഴവൻ തുർക്കി മകളെ ശാസിച്ചു. അവൾ പ്ലാസ്റ്റിക് കോട്ടു ചെയ്ത ചാക്കു മടക്കി സൈക്കിളിൻെറ കേരിയറിൽ വെച്ച് കൽക്കരി ഡിപ്പോയിലേക്ക് സൈക്കിൾ ചവിട്ടിപ്പോയി.

കുടുക്കുകൾ പിടിപ്പിച്ച കോട്ടുമായി വെളിച്ചം കുറഞ്ഞ വഴിയിലൂടെ ഞാൻ തിരികെ നടന്നു. മണി പത്തു കഴിഞ്ഞെങ്കിലും ഇതുവരെയും സൂര്യനെ കണ്ടിരുന്നില്ല. മറ്റൊരു ശൈത്യകാലത്തിൻെറ വരവായിരുന്നു. ജൂതപ്പള്ളിയുടെ മുമ്പിലെ ലെയിനിലേക്കു തിരിഞ്ഞപ്പോൾ ദൂരെനിന്നു തെരേസ ജോഗ് ചെയ്തു വരുന്നത് കണ്ടു. അവളുടെ കാലുകളിൽ സ്പോർട്സ് ഷൂകളുണ്ടായിരുന്നു. എന്നും ഒരു മണിക്കൂർ നേരം അവൾ ഓടുവാൻ പോകുമായിരുന്നു.

"ആൽഫ്രഡ് നോപ്പ് ബേക്കറിയുടെ മുമ്പിൽ നിൽക്കുന്നുണ്ട്." തെരേസ പറഞ്ഞു: "അയാൾ തുർക്കിപ്പെണ്ണിനെ കാത്തുനിൽക്കുകയാണ്. സംശയം ഇല്ല."

യാസ്മിന സൈക്കിൾ ചവിട്ടി ആ വഴിതന്നെയാണല്ലോ പോയിരിക്കുന്നത്.

"ആൽഫ്രഡ് നോപ്പ് തുർക്കിപ്പെണ്ണിനെ കല്യാണം കഴിക്കുമോ?"

അവൾ ജോഗിങ് നിർത്തി എൻെറ കൂടെ നടക്കുവാൻ തുടങ്ങി.

"കഴിക്കും. എന്നിട്ട് അവർ ഒന്നിച്ച് പല പല നാടുകൾ കാണുവാൻ പോകും."

"അത് നിനക്കെങ്ങനെ അറിയാം?"

അവൾ കണ്ണുകൾ നിറയെ അത്ഭുതവുമായി എൻെറ മുഖത്തു നോക്കി.

ജൂതപ്പള്ളിയുടെ മുൻപിൽ രണ്ട് ആയുധധാരികളായ പോലീസുകാർ കാവൽ നിൽക്കുന്നുണ്ടായിരുന്നു. മുമ്പ് ഞാൻ ഈ വഴി വരുമ്പോൾ പോലീസുകാർ എന്നെ ശ്രദ്ധിക്കുമായിരുന്നു. എൻെറ കറുപ്പുനിറമായിരുന്നു കാരണം. പക്ഷേ, ഇപ്പോൾ അവർക്ക് അറിയാം, റെയിൽവേ യാർഡിനപ്പുറത്തുള്ള ആൾജീരിയക്കാരുടെ കോളണിയിൽനിന്നു വരുന്നവനല്ല ഞാനെന്ന്. ഒരിക്കൽ ഒരു പോലീസുകാരൻ എൻെറ കൈ പിടിച്ചു കുലുക്കി, "ഹൗ ആർ യൂ ഹിന്ദു?" എന്ന് ലോഹ്യം പറയുകപോലും ചെയ്തു.

"നീ രാവിലെ റോഡോൾഫിനെ കണ്ടോ?"

"ഇല്ല."

"റോഡോൾഫിന് നന്നായി പനിക്കുന്നു."

ഈയിടെയായി അയാൾക്ക് എപ്പോഴും പനിയായിരുന്നു. അയാൾ ക്ഷീണിച്ചു വരുന്നതായും തോന്നി. ഞങ്ങൾ റിഹേഴ്സൽ ചെയ്യുമ്പോൾ അതിൽ പങ്കെടു ക്കാതെ അയാൾ മാറി നിൽക്കുമായിരുന്നു.

സ്ക്വയറിലെ ജലധാരയ്ക്കു ചുറ്റും അരിപ്രാവുകൾ കൊത്തിക്കൊറിച്ചു നില്പുണ്ടായിരുന്നു. ഫൗണ്ടനിൽനിന്നു തെറിച്ചുവീഴുന്ന ജലത്തിൽ ചുറ്റും പാകിയ ഇഷ്ടികകൾ നനഞ്ഞിരുന്നു. ക്രിസ്മസ്സ് കാലം വരുമ്പോൾ ആ ജലധാര അടച്ചിടും. അല്ലെങ്കിൽ അതിലെ വെള്ളം ഐസാകുകയും ഫൗണ്ടൻ കേടുവരു കയും ചെയ്യുമായിരുന്നു.

“നിനക്ക് ന്യൂയോർക്കിൽനിന്ന് ഒരു കോളുണ്ടായിരുന്നു. പാഡിൽ നമ്പർ കുറിച്ചുവെച്ചിട്ടുണ്ട്.” തെരേസ പറഞ്ഞു: “തിരിച്ചു വിളിക്കാൻ മറക്കരുത്.”

എന്നിട്ട് നടക്കുന്നതുപോലെ അവൾ ഓടിപ്പോയി.

# 20

ന്യൂയോർക്കിൽനിന്ന് അലക്സാൻഡ്രിപ്പൂസ് പറഞ്ഞു: "യൂറോപ്പ് വിട്ട് അമേരിക്കയിൽ വരുവാൻ നിനക്ക് താത്പര്യമുണ്ടോ? എങ്കിൽ രണ്ടു ലക്ഷം ഡോളറിൻെറ ഒരു കോൺട്രാക്റ്റ് നിന്നെ കാത്തിരിക്കുന്നു."

അത് ഒരു ഈ-മെയിൽ ആണെങ്കിൽ ഞാൻ വിശ്വസിക്കില്ലായിരുന്നു. അതേപോലെ മറ്റാരെങ്കിലുമാണ് പറഞ്ഞതെങ്കിലും എനിക്കു വിശ്വസിക്കുവാൻ കഴിയുമായിരുന്നില്ല. അലക്സാൻഡ്രിപ്പൂസ് ഫലിതം പറയുന്ന സ്വഭാവക്കാരനായിരുന്നില്ല.

"എനിക്ക് ആലോചിക്കുവാൻ സമയം വേണം."

"എത്ര സമയം? ഇരുപത്തിനാല് മണിക്കൂർ?"

അമേരിക്കയിൽ എല്ലാം വേഗത്തിലാണ് സംഭവിക്കുന്നത്. തീരുമാനങ്ങളും വേഗമായിരിക്കണം. ആരും ആരെയും കാത്തിരിക്കുന്നില്ല. ആർക്കും കാത്തിരിക്കുവാൻ സമയമില്ല. സമയത്തെ പിന്നിലാക്കി നടക്കുന്നവരായിരുന്നു അവർ. അലക്സാൻഡ്രിപ്പൂസ് തുടർന്നു: "നാളെ ഇതേ സമയം ഞാൻ നിന്നെ വിളിക്കും. 'നോ' എന്നോ 'യസ്' എന്നോ നിനക്കു മറുപടി പറയാം. അത് 'യസ്' എന്നായിരിക്കട്ടെ എന്നു ഞാൻ പ്രതീക്ഷിക്കുന്നു."

അയാൾ ഫോൺ താഴെവെച്ച ശബ്ദം ഞാൻ റെസീവർ ഹെഡ്ഡിൽ കേട്ടു.

രണ്ടു ലക്ഷം ഡോളർ....

അത്രയേ അയാൾ പറഞ്ഞിരുന്നുള്ളു. കൂടുതൽ ഒന്നും എനിക്ക് അറിയില്ലായിരുന്നു. അല്ലെങ്കിൽ ഇനി എന്തറിയാൻ? എല്ലാം ആ മൂന്നു വാക്കുകളിലുണ്ടായിരുന്നു. കൂടുതലായി ഒന്നും ചോദിക്കുകയോ അറി യുകയോ ചെയ്യേണ്ട ആവശ്യമില്ലെന്ന സൂചനയും അതിലുണ്ടായിരുന്നു. എല്ലാ ഭാഷകളെയും നിഷ്പ്രഭമാക്കുന്നതായിരുന്നു ഡോളറിൻെറ ഭാഷ.

ഞാൻ വിൻഡ്ചീറ്റർ എടുത്തു ധരിച്ചു പുറത്തേക്കിറങ്ങി. വെളിയിൽ തണുത്ത കാറ്റ് വീശുന്നുണ്ടായിരുന്നു. വിരൽത്തുമ്പുകളിൽ ശൈത്യമറിഞ്ഞപ്പോൾ ഞാൻ കൈകൾ പാൻറിൻെറ കീശകളിൽ തിരുകി നടന്നു. സൂര്യനു ചുറ്റും ഇളം വെയി ലുണ്ടായിരുന്നു. വെളിച്ചമില്ലാത്ത നിരത്തുകളിൽ നനവുണ്ടായിരുന്നു.

തനിയെ ഇരിക്കുന്നതും നടക്കുന്നതും എനിക്കിഷ്ടമല്ല. കളരിയിലെ ചാണകം മെഴുകിയ തറയിൽ ഇരുട്ടിൽ ഇരിക്കുമ്പോൾ കൂട്ടിന് രാജിയുടെ ശരീരം ഉണ്ടായിരുന്നു. നാടും വീടും വിട്ട് ഇവിടെ വന്നപ്പോൾ എവിടെ പോകുമ്പോഴും റോഡോൾഫ് കൂടെയുണ്ടാകും. ഇപ്പോൾ കൂട്ടിനുള്ളത് തെരേസയാണ്. രാജിയെയെന്നപോലെ റോഡോൾഫിനെയും തെരേസയെയും വെറും ശരീരങ്ങളായി മാത്രമേ എനിക്കു കാണുവാൻ കഴിയുമായിരുന്നുള്ളു.

പക്ഷേ, ഈ നിമിഷം ഞാനിഷ്ടപ്പെടുന്നത് തനിയെ നടക്കുവാനായിരുന്നു. മറ്റാരെയെങ്കിലും കാണുവാനോ അവരുമായി സംസാരിക്കുവാനോ അവരെ തൊടുവാനോ ഞാൻ ആഗ്രഹിച്ചില്ല. അതുകൊണ്ടായിരുന്നു ജൂതപ്പള്ളിയുടെ പിറകിലെ ലെയിനിലൂടെ യാസ്മിന സൈക്കിൾ ചവിട്ടി വരുന്നതു കണ്ടിട്ടും കാണാത്തതുപോലെ ഞാൻ നടന്നുപോയത്.

വഴിയിൽ മറ്റു ചില പരിചയക്കാരെ കണ്ടിട്ടും അവരുടെ മുഖത്തു നോക്കാതെ ഞാൻ നടന്നുപോയതും അതുകൊണ്ടായിരുന്നു. ഇവിടെയുള്ള റോഡുകളും നടപ്പാതകളും ലെയിനുകളും മാത്രമല്ല, ബേക്കറിക്കാരനും അടിയുടുപ്പുകൾ വിൽക്കുന്നവനും കൽക്കരി കച്ചവടക്കാരനും തെരുവുതൂപ്പുകാരനും പോലീസുകാരനും മാത്രമല്ല, യൂനിഫോമും മഞ്ഞുതൊപ്പിയും കൈയുറകളും ധരിച്ച് സ്കൂളിൽ പോകുന്ന കുട്ടികളും മാത്രമല്ല, ബസ്സുകളും ടാക്സികളും മാത്രമല്ല, ഈ കൊച്ചു നഗരമാകെ സ്വന്തം ഉള്ളംകൈപോലെ എനിക്കിന്നു പരിചയമാണ്. അതുകൊണ്ട് ആരെയും കാണാതെ, ഒന്നും മിണ്ടാതെ നടന്നുപോകുക എളുപ്പമായിരുന്നില്ല.

എത്രയോ വർഷങ്ങൾക്കു മുൻപ് ആദ്യമായി ഈ കൊച്ചുനഗരത്തിൽ അലക്സിസ്സിൻെറ കൂടെ ബസ്സിറങ്ങിയ അതേയിടത്താണ് ഞാനിപ്പോൾ നിൽക്കുന്നത്. കഫേകളുടെ മുൻപിൽ കാനോപ്പിയുടെ ചുവട്ടിലിട്ട കസേരകൾ മിക്കവാറും ഒഴിഞ്ഞിരുന്നു. ഞാൻ എൻെറ ഇരുമ്പുപെട്ടിയും തൂക്കി നടന്നുവന്ന നിരത്തിൻെറ തിരിവിലെ പൂവുകൾ വിൽക്കുന്ന കിയസ്ക്കും നടപ്പാതയിലെ ഫോൺബൂത്തും പത്രമാസികകൾ വിൽക്കുന്ന കണ്ണാടിപ്പീടികയും അതേപടി അവിടെയുണ്ടായിരുന്നു. അടിയുടുപ്പുകൾ പ്രദർശിപ്പിച്ചിട്ടുള്ള സ്റ്റോറുകളുടെയും ബാറുകളുടെയും മുൻപിൽ കുടിയേറ്റക്കാർ ചുറ്റിപ്പറ്റി നിന്നിരുന്നു. ഒന്നും മാറിയിട്ടില്ല. ഈ കൊച്ചു നഗരത്തിന് ഒരു മാറ്റവുമില്ല.

മാറിയിരിക്കുന്നത് ഞാൻ മാത്രമാണ്.

ഒരു കാലം എൻെറ മുഴുവൻ സ്വത്തുമായിരുന്ന ആ ഇരുമ്പുപെട്ടി ഇന്ന് എൻെറ കൈവശമില്ല. റെയിൽവെ യാർഡിനും കുടിയേറ്റക്കാരുടെ കോളനിക്കും ഇടയിലെ പഴയ കാറുകൾ കൂട്ടിയിട്ട ജങ്ക് യാർഡിൽ ഞാൻ അത് ഉപേക്ഷിച്ചിരുന്നു. എൻെറ ആ പെട്ടിക്ക് എന്തു സംഭവിച്ചു എന്നറിയുവാൻവേണ്ടി പിന്നീട് ഒരിക്കലും ഞാൻ അവിടെ ചെന്നു നോക്കുകയുണ്ടായില്ല.

തൊലിയുടെ നിറംകൊണ്ട്, റോഡുകൾ കഴുകിയും ലോറികളിൽനിന്നും ലോഡുകൾ ഇറക്കിയും ചെറിയ മോഷണങ്ങൾ നടത്തിയും ജീവിക്കുന്ന കറുത്ത കുടിയേറ്റക്കാരിൽ ഒരാളാകേണ്ടവനായിരുന്നു ഞാൻ. ഞാൻ ഈ നഗരത്തിൽ എത്തിയ ആദ്യനാളുകളിൽ ശൈത്യത്തിൽ വിറങ്ങലിച്ച പുലർകാലങ്ങളിൽ അവർ ടാങ്കറുകളിൽ വെള്ളം കൊണ്ടുവന്ന് നിരത്തുകൾ കഴുകി വൃത്തിയാക്കുന്നത് ഞാൻ നോക്കി നിൽക്കാറുണ്ടായിരുന്നു. അപ്പോൾ ഒരുപക്ഷേ, അവരെപ്പോലെ ജീവിക്കുവാനായിരിക്കുമോ എൻെറ തലവിധിയെന്നും അതിനുവേണ്ടിയായിരിക്കുമോ നാടും വീടും വിട്ട് ഞാൻ ഇവിടെ വന്നതെന്നും ഞാൻ പേടിച്ചിരുന്നു.

എന്നാൽ, എൻെറ ഭയം അസ്ഥാനത്തായിരുന്നു. അവരിൽനിന്നു വളരെ വ്യത്യസ്തമായ ഒരു ജീവിതമായിരുന്നു എൻേറത്. ഞങ്ങൾ തമ്മിലുള്ള സാമ്യം തൊലിയുടെ നിറം മാത്രമായിരുന്നു. അവർ സ്വന്തം ശരീരത്തെ തിന്നു നിറയ്ക്കുവാനുള്ള ഒരു പോളിത്തീൻ ബേഗുപോലെ ഉപയോഗിച്ചപ്പോൾ ഞാൻ എൻെറ ശരീരംകൊണ്ട് മാന്ത്രികവിദ്യ കാണിച്ചു. സാമ്യങ്ങളെ വ്യത്യാസങ്ങളായും വ്യത്യാസങ്ങളെ സാമ്യങ്ങളായും മാറ്റുവാനുള്ള അടവുകൾ എനിക്ക് അറിയാമായിരുന്നു എന്നതായിരിക്കാം എൻെറ മുകളിലോട്ടുള്ള കുതിപ്പുകളെ സഹായിച്ചത്.

അങ്ങനെ പലതും ആലോചിച്ചുകൊണ്ട് ഞാൻ വളരെ ദൂരം നടന്നു. വളരെ ദൂരം...

അടുത്ത ദിവസം കൃത്യം ഇരുപത്തിനാല് മണിക്കൂറുകൾക്കുശേഷം ന്യൂയോർക്കിൽനിന്ന് അലക്സാൻഡ്രിപ്പൂസ് വിളിച്ചു.

“എന്ത് തീരുമാനിച്ചു?”

“യെസ്.”

“താങ്ക് യൂ.”

എത്തിപ്പിടിക്കുവാൻ കഴിയാത്ത ഉയരങ്ങളിൽ ഞാൻ ഇതിനു മുൻപുതന്നെ എത്തിച്ചേർന്നെങ്കിലും യാത്ര തുടരുവാൻതന്നെ ഞാൻ തീരുമാനിച്ചു. മുകളിലേക്കുള്ള യാത്രയിൽ ആകാശം എനിക്കൊരിക്കലും ഒരു തടസ്സമാകുകയില്ല എന്ന് എനിക്കറിയാം.

# 21

വെസ്റ്റ് ഫോർട്ടിസെക്കൻറ് സ്ട്രീറ്റിലെ അലക്സാൻഡ്രിപ്പൂസിൻെറ ഓഫീസിൽനിന്നു നോക്കിയാൽ പടിഞ്ഞാറുഭാഗം ഹഡ്സൺ നദി ഒഴുകുന്നതു കാണാം. മെട്രോപോളിറ്റൻ മ്യൂസിയം ഓഫ് ആർട്ടും സെൻട്രൽ പാർക്കും അകലെയല്ലായിരുന്നു.

അറ്റ്ലാൻറിക് സമുദ്രം കടന്നതും ന്യൂയോർക്കിൽ എത്തിയതും വളരെ പെട്ടെന്നാണ് എന്ന് എനിക്കു തോന്നി. എൻെറ വിചാരങ്ങളും പ്രവൃത്തികളും പോലെ വിമാനത്തിനും വേഗം കൂടിയിരുന്നുവോ? ലോകത്തിലെ ഏറ്റവും വേഗ മാർന്ന ആ മഹാനഗരത്തിനോടടുക്കുമ്പോൾ കാറുകളും വണ്ടികളും വിമാന ങ്ങളും സ്വയം വേഗം വർദ്ധിപ്പിക്കുമായിരുന്നോ?

പൊതുവെ ശാന്തനായിരുന്ന അലക്സാൻഡ്രിപ്പൂസിനുപോലും മാറ്റം വന്ന തായി കണ്ടു. മരപ്പലകകൾ പാകിയ നിലത്തിരുന്നു നിശ്ശബ്ദം സംഗീതം എഴുതു കയോ അല്ലെങ്കിൽ ഫ്ലൂട്ട് വായിക്കുകയോ ചെയ്തിരുന്ന, അലസമായി വേഷം ധരിച്ചിരുന്ന മിതഭാഷിയായ അലക്സാൻഡ്രിപ്പൂസായിരുന്നില്ല ഞാൻ ന്യൂയോർക്കിൽ കണ്ടതായ അലക്സാൻഡ്രിപ്പൂസ്. അയാൾ ഒരു ബിസിനസ്സ് എക്സിക്യൂട്ടിവിനെപ്പോലെ സൂട്ടും ടൈയും ധരിക്കുകയും തിരക്കിട്ടു നടക്കുകയും ഒരേ സമയം രണ്ടു ഫോണുകളിൽ സംസാരിക്കുകയും ചെയ്തുകൊണ്ടിരുന്നു. ആ ഗ്രീസുകാരൻെറ കണ്ണുക ളിൽ മുൻപ് ഞാൻ തിരിച്ചറിഞ്ഞിരുന്ന, ചെന്നെത്താൻ കഴിയാത്ത അഗാധതയുടെ സ്ഥാനത്ത് ഇപ്പോൾ ഞാൻ കാണുന്നത് അക്ഷമയും വേഗവുമാണ്.

യാത്രയുടെ ക്ഷീണം തീരുന്നതിനു മുൻപുതന്നെ അലക്സാൻഡ്രിപ്പൂസ് എന്നോടു പറഞ്ഞു: “പുറത്ത് നല്ല വെളിച്ചമാണ്. നമുക്ക് ഒന്നു നടന്നിട്ടുവരാം.”

മൻഹാട്ടനിലെ ആകാശം മുട്ടുന്ന എടുപ്പുകളിൽ ഫോട്ടോഗ്രാഫർമാർ ഇഷ്ട പ്പെടുന്ന ഒരു പതുത്ത വെളിച്ചം പരന്നിരുന്നു.

വെറുതെ നടക്കുവാൻ പോകുന്നതല്ലെന്നും എന്നോടു പറയുവാനുള്ള കാര്യങ്ങൾ നടന്നുകൊണ്ടു പറയുവാനാണ് അയാൾ ഉദ്ദേശിക്കുന്നതെന്നും എനിക്ക് ഊഹിക്കുവാൻ കഴിഞ്ഞു. ഇപ്പോഴും അയാൾ എന്തിനാണ് എന്നെ ന്യൂയോർക്കിൽ വിളിച്ചുവരുത്തിയതെന്ന് എനിക്ക് വ്യക്തമല്ല. അതറിയുവാൻ എന്നിൽ അക്ഷമ വളരുകയായിരുന്നു. ഇനി അലക്സാൻഡ്രിപ്പൂസ് എന്തു പറഞ്ഞാലും അത് സ്വീകരിക്കുകയേ നിവൃത്തിയുള്ളൂ എന്നും എനിക്കറിയാം. ഞാൻ പാട്രിക് റോഡോൾഫിനോടും യൂറോപ്പിനോടും വിടപറഞ്ഞിരിക്കുന്നു.

ഒരിക്കൽ രാജിയോടും കളരിയോടും വിടപറഞ്ഞതുപോലെ.

അന്ന് എന്തിനാണ് റോഡോൾഫ് എന്നെ യൂറോപ്പിൽ വിളിച്ചുവരുത്തിയത് എന്നു ഞാൻ അത്ഭുതപ്പെട്ടിരുന്നു. അയാളുടെ ഉദ്ദേശ്യങ്ങൾ എനിക്ക് വ്യക്തമായിരുന്നില്ല...

"നിനക്ക് ക്ഷീണമില്ലെങ്കിൽ നമുക്ക് സെൻട്രൽ പാർക്കിൽ ഒന്ന് ചുറ്റിവരാം." അലക്സാൻഡ്രിപ്പൂസ് പറഞ്ഞു: "നിനക്ക് അറിയാമല്ലോ, ന്യൂയോർക്കിന്റെ ഹൃദയഭാഗമാണ് സെൻട്രൽ പാർക്ക്. ഇപ്പോൾ അതു ലോകത്തിന്റെ ഹൃദയഭാഗം കൂടിയാണ്."

ഞങ്ങൾ ബ്ളൂമിങ്ഡെയിൽസ് ഡിപ്പാർട്ടുമെന്റ് സ്റ്റോറിനു മുൻപിലൂടെ നടന്നു. മുൻപ് അല്പം മുന്നോട്ടു കുനിഞ്ഞു നടന്നിരുന്ന അലക്സാൻഡ്രിപ്പൂസ് ഇപ്പോൾ നീണ്ടുനിവർന്നാണ് നടക്കുന്നത്. ഒരു പട്ടാള ഓഫീസറുടെ ആത്മവിശ്വാസം അയാളുടെ കൈകാലുകളുടെ ചലനങ്ങളിൽ കാണാമായിരുന്നു.

ഫിഫ്റ്റി നൈൻത് സ്ട്രീറ്റിൽനിന്ന് സെൻട്രൽ പാർക്കിലേക്കു തിരിഞ്ഞ് വോൾമാൻ മെമ്മോറിയൽ റിങ്ക് കടന്ന് ഞങ്ങൾ നടന്നു. വിസിറ്റേഴ്സ് സെന്ററിൽ സന്ദർശകർ ഭൂപടങ്ങളും ഫോട്ടോകളും വാങ്ങുവാനായി തടിച്ചുകൂടിയിരുന്നു. മരങ്ങൾ അണിനിരന്നു കിടക്കുന്ന നീണ്ട മാളിലൂടെ നടത്തം തുടർന്ന് അവസാനം ഞങ്ങൾ ബേത്തിസേഡാ ഫൗണ്ടന്റെ മുമ്പിലെത്തി. നിക്കറും ടീ ഷർട്ടും ധരിച്ച ഒരു കൂട്ടം സന്ദർശകർ അവിടെ നിന്നുകൊണ്ട് ജലധാരയുടെ ഫോട്ടോ എടുത്തു കൊണ്ടിരുന്നു.

"നീ വരുമോ എന്ന് എനിക്ക് സംശയമുണ്ടായിരുന്നു. റോഡോൾഫിനെ വിട്ടുവരുവാൻ നിനക്ക് ബുദ്ധിമുട്ടായിരിക്കും എന്ന് ഞാൻ കരുതി. നിനക്ക് അയാളോട് അത്രയധികം അറ്റാച്ച്മെന്റ് ഉള്ളതാണല്ലോ." അലക്സാൻഡ്രിപ്പൂസ് തുടർന്നു: "ഒരു നാടുമായി എത്രയേറെ ബന്ധമുണ്ടെങ്കിലും നമുക്ക് അതിൽനിന്നു മാറിനിൽക്കാൻ കഴിയും. സ്നേഹിക്കുന്നവരിൽനിന്നു സ്വയം പറിച്ചെടുക്കുവാനാണ് പ്രയാസം. ഞാൻ ഒരു ഗ്രീക്കാണ് എന്ന് നിനക്ക് അറിയാമല്ലോ. എന്നാൽ, ഗ്രീസിന്റെ പുരാതനമായ സംസ്കാരമല്ല എന്നെ എന്റെ നാടുമായി ബന്ധപ്പെടുത്തുന്നത്. ഞാൻ വളരെയധികം സ്നേഹിക്കുന്ന എന്റെ അമ്മയാണ് ഗ്രീസുമായുള്ള എന്റെ ബന്ധം. ഞാൻ വല്ലപ്പോഴും ഏഥൻസിൽ പോകുന്നത് മ്യൂസിയങ്ങളും ലൈബ്രറികളും സന്ദർശിക്കുവാനല്ല. എന്റെ അമ്മയുടെ ഒരു ആശ്ലേഷത്തിനുവേണ്ടിയാണ്."

ഞങ്ങൾ സെവന്റി സെക്കന്റ് സ്ട്രീറ്റിലൂടെ ഡെക്കോട്ട ബിൽഡിങ്ങിനു നേരെ നടന്നു.

"റോസ് മേരീസ് ബേബി നീ കണ്ടിരുന്നോ? ആ ഫിലിം ഇവിടെയാണ് ഷൂട്ടു ചെയ്തത്." അലക്സാൻഡ്രിപ്പൂസ് പറഞ്ഞു. ചില ജാപ്പനീസ് സന്ദർശകർ അയാളുടെ അരികിലൂടെ കടന്നുവന്നപ്പോൾ അലക്സാൻഡ്രിപ്പൂസിന് പെട്ടെന്ന് ഉയരം കൂടിയതുപോലെ തോന്നി. സ്കൂൾ കുട്ടികളുടെ വലിപ്പം മാത്രമുള്ള താടിയോ മീശയോ ഇല്ലാത്ത ആ സന്ദർശകരും അയഞ്ഞ നിക്കറുകൾ ധരിച്ചിരുന്നു.

തടാകത്തിന്റെ കരയിലെ മേപ്പിൾ വൃക്ഷത്തിനു ചുവട്ടിൽ മലർന്നുകിടന്ന് ഏകാകിയായ ഒരു വൃദ്ധൻ ഒരു പുസ്തകം വായിച്ചുകൊണ്ടിരുന്നു. അയാൾ എന്തു പുസ്തകമായിരിക്കും വായിക്കുന്നത് എന്ന് ഞാൻ സ്വയം ചോദിച്ചു.

"ആവർ ജോൺ ലെന്നനെ കൊലപ്പെടുത്തിയത് ഇവിടെ വെച്ചാണ്."

ജോൺ ലെന്നൻെറ സ്മാരകമായ സ്റ്റ്രോബറി ഫീൽഡ്സിൽ ഒരു ദേവാലയത്തിൽ എന്നപോലെ സന്ദർശകർ തലകുനിച്ചു നിൽക്കുന്നതു കണ്ടു. തൻെറ നീലക്കണ്ണുകളിൽനിന്ന് ഒഴുകിവരുന്ന കണ്ണീർ തുടയ്ക്കാതെ ഒരു പെൺകുട്ടി നിശ്ശബ്ദം തേങ്ങിക്കൊണ്ടിരുന്നു. അവളുടെ കൈകളിൽ പൂക്കെട്ടുകളുണ്ടായിരുന്നു.

അലക്സാൻഡ്രിപ്പൂസിനോടൊന്നിച്ച് അയാൾ പറയുന്നതു കേട്ട് നടക്കുമ്പോൾ പല രാജ്യങ്ങളിൽനിന്നും സെൻട്രൽ പാർക്ക് കാണാൻ വന്ന ടൂറിസ്റ്റുകളിൽ ഒരാളാണ് ഞാൻ എന്ന് എനിക്കു തോന്നി. പ്രശസ്തനായ ഒരു സംഗീതമെഴുത്തുകാരൻ മാത്രമല്ല, ഒരു നല്ല ടൂറിസ്റ്റ് ഗൈഡുകൂടിയായിരുന്നു അയാൾ.

"എൻെറ ക്ഷണം സ്വീകരിച്ച് നീ അമേരിക്കയിൽ വന്നത് നന്നായി. ഇനി യൂറോപ്പിൽ നൃത്തത്തിനു ഭാവിയില്ല. ഗവണ്മെൻറുകൾ ഓരോ കൊല്ലവും ഗ്രാൻറ് വെട്ടിക്കുറയ്ക്കുകയാണ്." അലക്സാൻഡ്രിപ്പൂസ് പറഞ്ഞു: "പക്ഷേ, നവനൃത്തത്തിൻെറ സെൻറർ എന്നും അമേരിക്കയായിരുന്നു. ടീഷാബ്രൗണിൻെറയും മാർത്താഗ്രഹാമിൻെറയും അമേരിക്ക."

ഒന്നു നിർത്തിയിട്ട് അയാൾ തുടർന്നു: "വൈകാതെ യൂറോപ്പിൽനിന്നു നർത്തകരും നടന്മാരും ചിത്രകാരന്മാരും കവികളും അമേരിക്കയിലേക്കു കുടിയേറിപ്പാർക്കും. അമേരിക്ക അതിൻെറ നിറഞ്ഞ യൗവനത്തിലാണ്. അതേസമയം സഹസ്രാബ്ദങ്ങളുടെ പ്രായമുള്ള യൂറോപ്പിനെ വാർദ്ധക്യം അതിവേഗം കീഴടക്കിക്കൊണ്ടിരിക്കുകയാണ്."

"പ്രായമില്ലാത്ത ഒരു രാജ്യത്താണ് ഞാൻ ജനിച്ചു വളർന്നത്."

"ഞാനും."

അലക്സാൻഡ്രിപ്പൂസ് ചിരിച്ചു.

ഞങ്ങൾ സ്റ്റ്രോബറി ഫീൽഡ്സിൽനിന്നു ബേത്തസേഡാ ഫൗണ്ടനിലേക്കു തിരിച്ചുനടന്നു.

"നമുക്ക് ലീബ് ബോട്ട് ഹൗസുവരെ നടക്കാം."

അലക്സാൻഡ്രിപ്പൂസ് പറഞ്ഞു.

"അമേരിക്കയിൽ വന്നശേഷം ഞാൻ പണക്കാരനാകുക മാത്രമല്ല ഉണ്ടായത്. എനിക്ക് യൗവനവും ലഭിച്ചിരിക്കുന്നു."

നേരത്തേ ചിരിച്ച ചിരിയുടെ തുടർച്ചപോലെ അയാൾ വീണ്ടും ചിരിച്ചു.

"അമേരിക്ക നിനക്കും പണം തരും. നിൻെറ യൗവനം നിലനിർത്തുകയും ചെയ്യും."

"എയിഡ്സ് വന്ന് മരിച്ചില്ലെങ്കിൽ..."

ഞാനും ചിരിക്കുവാൻ ശ്രമിച്ചു.

"എയിഡ്സ് വരുന്നതല്ല. നാമതിനെ വാങ്ങുന്നതാണ്. ഒരിക്കലും എയിഡ്സ് നമ്മുടെ ശരീരത്തിൽ സ്വയം ഉണ്ടാകുന്നില്ല..."

ഞാൻ നിശ്ശബ്ദനായി അലക്സാൻഡ്രിപ്പൂസിൻെറ കൂടെ നടന്നു. തടാകത്തിൽ നിറമുള്ള കളിത്തോണികൾ നീങ്ങിക്കൊണ്ടിരുന്നു. മരക്കൂട്ടങ്ങളുടെ സമൃദ്ധമായ ഛായകൾ തടാകത്തിന് പച്ചനിറം പകർന്നിരുന്നു.

"മരിയാ മോറിയയെ കുറിച്ച് നീ കേട്ടിട്ടുണ്ടോ?"

"ഇല്ല."

"മരിയാ മോറിയയെക്കുറിച്ച് ഒരു ജോക്കുണ്ട്. അവരുടെ ഇരു കാതുകളും മുറിച്ചു വിറ്റാൽ കിട്ടുന്ന പണംകൊണ്ട് എമ്പയർ സ്റ്റെയിറ്റ് ബിൽഡിങ് വാങ്ങുവാൻ കഴിയും. അമേരിക്കയിൽ ഏറ്റവും വിലകൂടിയ രത്നങ്ങൾ കഴുത്തിലും കാതുകളിലും ധരിച്ചുനടക്കുന്നവരിൽ ഒരാളാണ് മരിയാ മോറിയ."

ഒന്നു നിർത്തിയിട്ട് അയാൾ തുടർന്നു:

"രത്നങ്ങളെ ഞാൻ ഇഷ്ടപ്പെടുന്നില്ല. പക്ഷേ, രത്നങ്ങൾ ധരിച്ചു നടക്കുന്ന വരെ എനിക്ക് ഇഷ്ടമാണ്. നീയോ?"

"രത്നങ്ങൾ അണിഞ്ഞു നടക്കുന്നവരുമായി എനിക്കിതുവരെ പരിചയപ്പെടുവാൻ കഴിഞ്ഞിട്ടില്ല."

"ഡോണ്ട് വറി. രണ്ടു ദിവസം കഴിഞ്ഞിട്ട് നമ്മൾ മരിയാ മോറിയയെ കാണുവാൻവേണ്ടി സാൻഫ്രാൻസിസ്കോയിലേക്കു പോകും. യഥാർത്ഥത്തിൽ നിന്നെ അമേരിക്കയിലേക്ക് ക്ഷണിച്ചുവരുത്തിയിരിക്കുന്നത് ഞാനല്ല, മരിയാ മോറിയയാണ്."

ഒരു മണിക്കൂർ നേരം സെൻട്രൽ പാർക്കിലൂടെ ചുറ്റിത്തിരിഞ്ഞ ശേഷം ഞങ്ങൾ മാൻഹാട്ടനിൽ തിരിച്ചുവന്നു. അലക്സാൻഡ്രിപ്പൂസ് പിന്നീട് അയാളുടെ ഓഫീസിലേക്കു തിരിച്ചുപോയില്ല. കാറുകളുടെ സമുദ്രത്തിൽനിന്ന് അയാൾ തൻെറ കറുത്ത മിട്സുബിഷി കണ്ടെത്തി എന്നെയുംകൊണ്ട് സ്റ്റാറ്റൻ ഐലൻഡിലേക്ക് ഓടിച്ചുപോയി. ദൂരെ ബ്രൂക്ലിനിനെയും സ്റ്റാറ്റൻ ഐലൻഡിനെയും ബന്ധിക്കുന്ന വെറ സാനോ നേറോസ് പാലം കാണാമായിരുന്നു.

# 22

"ഇതാണ് നമ്മുടെ പ്രൊഡക്ഷൻ ഓഫീസ്."

ലൈറ്റ് ഹൗസ് അവന്യൂവിലെ ഒരു വലിയ വീടിനു മുന്നിൽ കാർ നിർത്തിക്കൊണ്ട് അലക്സാൻഡ്രിപ്പൂസ് പറഞ്ഞു. അവിടെ വേറെയും അഞ്ചാറ് കാറുകൾ പാർക്ക് ചെയ്തിരുന്നു. കൂട്ടത്തിൽ ഒന്ന് ഒരു ബി.എം.ഡബ്ല്യൂ. ആയിരുന്നു.

"ബെയിസ്മെൻറ് ഞങ്ങൾ റിഹേഴ്സലിന് ഉപയോഗിച്ചുവരുന്നു. മറ്റു രണ്ട് ഫ്ലോറുകളും കമ്പനിയുടെ ആവശ്യത്തിനുതന്നെയുള്ളതാണ്." അലക്സാൻഡ്രിപ്പൂസ് തുടർന്നു: "മരിയാ മോറിയയുടെതാണ് ഈ വീട്. നീ നേരത്തേ കണ്ട മൻഹാട്ടനിലെ എൻെറ ഓഫീസും അവരുടേതാണ്."

പുറമേ ആരെയും കണ്ടില്ല. ആൾപ്പെരുമാറ്റമോ ശബ്ദമോ ഇല്ലാത്ത ആ വീട് ഒരു പ്രേതഗൃഹംപോലെ തോന്നിച്ചു.

അലക്സാൻഡ്രിപ്പൂസ് ഗെയിറ്റിലെ സെക്യൂരിറ്റി കോഡിലെ അക്കങ്ങളിൽ വിരലോടിച്ച് തുറന്ന ഗെയിറ്റിലൂടെ ഞങ്ങൾ അകത്തേക്കു കയറി.

പുറമെനിന്നു കാണുന്നതുപോലെയായിരുന്നില്ല വീടിനുള്ളിൽ. അതിനുള്ളിൽ നിറയെ ആളുകളായിരുന്നു. രാക്ഷസനെപ്പോലെ വലിയ ഒരു വെള്ളക്കാരൻ വായിൽ കടിച്ചുപിടിച്ച സിഗരറ്റുമായി ഞങ്ങളുടെ അടുത്തേക്കു വന്നു. പെട്ടെന്ന് അയാൾ കുനിഞ്ഞ് എൻെറ നേരെ വിരൽ ചൂണ്ടി ഗർജ്ജിച്ചു: "ഫയർ!"

നെഞ്ചിൽ വെടിയേറ്റപോലെ തോന്നി എനിക്ക്. ഞാൻ സ്തംഭിച്ചു നിൽക്കവേ ഡെനീം ഷർട്ടും ജീൻസും ധരിച്ച ആ രാക്ഷസൻ നിവർന്നു നിന്ന് എൻെറ നേരെ കൈ നീട്ടി ഹസ്തദാനം ചെയ്തു. അയാൾ പറഞ്ഞു: "നിൻെറ പേരിൻെറ അർത്ഥം ഫയർ എന്നല്ലേ? എനിക്കറിയാം."

അയാളും അലക്സാൻഡ്രിപ്പൂസും ചിരിച്ചു. അയാൾ സ്വയം പരിചയപ്പെടുത്തി:

"ഞാൻ ഇവിടുത്തെ പ്രൊഡക്ഷൻ മാനേജരാണ്. പബ്ബി എന്നാണ് എല്ലാവരും എന്നെ വിളിക്കുന്നത്. നീയും അങ്ങനെ വിളിച്ചാൽ മതി."

സാമാന്യം ഉയരമുള്ള അലക്സാൻഡ്രിപ്പൂസ് അയാളുടെ അരികിൽ നിൽക്കുമ്പോൾ ചെറുതായതുപോലെ തോന്നി.

കെട്ടിടത്തിനുള്ളിൽ ആളുകൾ തിരക്കിട്ട് അങ്ങോട്ടും ഇങ്ങോട്ടും പോയിക്കൊണ്ടിരുന്നു. ചിലരുടെ കൈയിൽ ബിയർ കേൻ ഉണ്ടായിരുന്നു. പലരുടെയും വായിൽ എരിയുന്ന സിഗരറ്റും. മോണിട്ടർ സ്ക്രീനുകളിലെ നീലപ്രഭ കംപ്യൂട്ടറുകൾക്കു മുൻപിൽ ഇരുന്ന് ജോലിചെയ്യുന്നവരുടെ മുഖത്ത് പ്രതിഫലിച്ചിരുന്നു.

മുറിയുടെ ഒരു വശത്തെ ചുമരിൽ നിറയെ പലതരം ചാർട്ടുകളും ഡിസൈനുകളും പിൻചെയ്തു വെച്ചിരുന്നു.

"ഒരു മെഗാ പ്രൊഡക്ഷനാണിത്." അലക്സാൻഡ്രിപ്പൂസ് പറഞ്ഞു: "ന്യൂയോർക്കിനു പുറമേ ലോകത്തിലെ വേറെ പത്ത് മെഗാ സിറ്റികളിലും നമ്മൾ ഈ ഷോ അവതരിപ്പിക്കും."

സ്റ്റേജിൽ ജലഭിത്തികളും ലെയിസർ വെളിച്ചവും ഉപയോഗിച്ചുള്ള ഒരു ഹൈ-ടെക് നൃത്തപരിപാടിക്കാണ് അവർ രൂപം നൽകി വരുന്നത് എന്ന് എനിക്കു മനസ്സിലായി.

"മെലാനീ, നീ എവിടെയാണ്?"

അലക്സാൻഡ്രിപ്പൂസ് വിളിച്ചുചോദിച്ചു.

"ദാ, ഞാനിവിടെയുണ്ട്."

മുറിയുടെ മറ്റേ അറ്റത്ത് കംപ്യൂട്ടറിനു മുന്നിൽ ഇരിക്കുന്ന ചുരുണ്ട മുടിയുള്ള ഒരു പെണ്ണ് പറഞ്ഞു. അലക്സാൻഡ്രിപ്പൂസിനോടൊന്നിച്ച് ഞാൻ അവളുടെ അരികിൽ ചെന്നു. അയാൾ അവളെ എനിക്കു പരിചയപ്പെടുത്തി തന്നു. സൗത്ത് ആഫ്രിക്കക്കാരി. മെലാനി ജാക്സൺ. അവളുടെ വായയ്ക്ക് വല്ലാത്ത ഒരു വശീകരണശക്തിയുണ്ടായിരുന്നു. ഞാൻ അവളുടെ മുൻപിൽ ശരിക്കും ഒരു വായനോക്കിയായിനിന്നു.

"ആദ്യം ഞങ്ങൾ ചെയ്തുതീർത്തത് നൃത്തത്തിൻെറ കോറിയോ ഗ്രാഫിയാണ്." അലക്സാൻഡ്രിപ്പൂസ് പറഞ്ഞു: "നൃത്തത്തിൻെറ സിമുലേഷൻ ഞങ്ങൾ നിനക്കു കാണിച്ചുതരാം."

മെലാനി റിമോട്ടിൽ വിരൽകൊണ്ടു തൊട്ടപ്പോൾ ചുമരിൽ ഒരു സ്ക്രീൻ നിവർന്നുവീണു. കംപ്യൂട്ടറിൽനിന്നുള്ള നൃത്തത്തിൻെറ സിമു ലേഷൻ സ്ക്രീനിൽ തെളിഞ്ഞു. ആദ്യത്തേത് ഒരു സോളോ നൃത്തമായിരുന്നു. ജലഭിത്തിയുടെ മുന്നിൽ നിന്നുകൊണ്ടാണ് നർത്തകി നൃത്തം ചെയ്തത്. സ്റ്റേജിൻെറ ഇടതു ഭാഗത്തു നിന്നു വലതുഭാഗം മുകളിലേക്ക് ഒരു ലെയിസർ പ്രകാശരേഖ പ്രത്യക്ഷമാകുകയും ആ പ്രകാശരേഖയുടെ മുകളിലൂടെ മൂന്നു നർത്തകർ നൃത്തം ചെയ്ത് മുകളിലേക്കു നീങ്ങിപ്പോകുകയും ചെയ്തു. പൊടുന്നനവെ സ്റ്റേജിൽ ഒരു സ്ഫോടനം ഉണ്ടാകുകയും വേദിയിൽ തീ പടരുകയും ചെയ്തു. പടരുന്ന ആ തീയിൻെറ നടുവിൽ നിന്നുകൊണ്ടു പതിനൊന്നു നർത്തകർ നൃത്തം ചെയ്തു. അവർ ശരീരങ്ങൾകൊണ്ട് പലതരം ജ്യോമതീയ രൂപങ്ങൾ സൃഷ്ടിച്ചു. ആ പതിനൊന്ന് നർത്തകർക്കിടയിൽ ശരീരത്തിൻെറ അഴകുകൊണ്ടും നിറംകൊണ്ടും ചലനങ്ങ ളുടെ ചാരുത കൊണ്ടും ഒരു നർത്തകൻ വേറിട്ടുനിന്നു. ആ നർത്തകനെ ചൂണ്ടി ക്കാട്ടിക്കൊണ്ട് അലക്സാൻഡ്രിപ്പൂസ് പറഞ്ഞു: "അതു നീയാണ്."

ഞാൻ അവരുടെ അരികിൽ എത്തുന്നതിനുമുൻപുതന്നെ അവർ എന്നെ സൃഷ്ടിക്കുകയും എൻെറ ശരീരംകൊണ്ട് നൃത്തം ചെയ്യിക്കുകയും ചെയ്തിരിക്കുന്നു.

"മരിയാ മോറിയയെ കണ്ടു വന്നശേഷം നിനക്ക് റിഹേഴ്സൽ തുടങ്ങാം." അലക്സാൻഡ്രിപ്പൂസ് പറഞ്ഞു.

"മതിയോ?" മെലാനി ജാക്സൺ ചോദിച്ചു.

"അവസാനത്തെ രംഗംകൂടി അഗ്നിക്കു കാണിച്ചുകൊടുക്കൂ മെലാനീ.

വേദിയിലെ നൃത്തം മാത്രമല്ല, അത് അവതരിപ്പിക്കുന്ന തിയേറ്ററിലെ കാണികളെപ്പോലും മെലാനി സൃഷ്ടിച്ചിരുന്നു. ജലഭിത്തിയിന്മേൽ ലെയിസർ ഇമേജുകൾ ചലിക്കുമ്പോൾ അതിനു മുൻപിൽ മുഴുവൻ നർത്തകരും നർത്തകികളും ഒന്നിച്ചു നൃത്തം ചെയ്യുന്നതോടെയാണ് ഒന്നര മണിക്കൂർ നീണ്ടുനിന്ന പരിപാടി അവസാനിക്കുന്നത്.

കൈകളിൽ പൂക്കളുമായി സ്റ്റേജിൽ നിരന്നുനിന്ന് കാണികളുടെ അഭിവാദ്യം സ്വീകരിക്കുന്ന നർത്തകർക്കിടയിൽ ഞാൻ എന്നെ തിരിച്ചറിഞ്ഞു. എൻെറ ചില ഫോട്ടോകൾ നോക്കിയാണ് മെലാനി എന്നെ സൃഷ്ടിച്ചത് എന്ന് അവൾ പറഞ്ഞു.

അതിനുശേഷം ഞങ്ങൾ താഴെ നർത്തകർ പരിശീലിക്കുന്നിടത്ത് ചെന്നു. ചുമരിലെ കംപ്യൂട്ടർ പ്രൊജക്ഷനിൽ നോക്കിക്കൊണ്ട് പതിനഞ്ചോളം നർത്തകർ അവിടെ പരിശീലനം ചെയ്യുന്നുണ്ടായിരുന്നു. മെലാനി കാണിച്ചുതന്ന അതേ നൃത്തദൃശ്യങ്ങൾ.

"നീ വരാൻ വളരെ വൈകിപ്പോയി." അലക്സാൻഡ്രിപ്പൂസ് പറഞ്ഞു: "അതുകൊണ്ട് നിനക്ക് നന്നായി അദ്ധ്വാനിക്കേണ്ടിവരും. ഇതാ, ഇവർ പതിന്നാലു ദിവസമായി പരിശീലിക്കുന്നു."

പരിശീലനം തീർന്നപ്പോൾ നർത്തകികളിൽ ചിലർ ഓടിവന്ന് അലക്സാൻഡ്രിപ്പൂസിൻെറ കവിളുകളിൽ ചുംബിച്ചു. അയാൾ എന്നെ അവർക്കു പരിചയപ്പെടുത്തി:

"ഇതാണ് നമ്മുടെ തീ. നൃത്തം ചെയ്തു തുടങ്ങിയാൽ ഇവൻ ശരിക്കും തീയായി മാറും."

നർത്തകർ എനിക്കു കൈ തന്നു. നർത്തകികൾ എൻെറ മുഖത്ത് ചുംബിക്കുകയും ചെയ്തു.

രണ്ടു ദിവസം കഴിഞ്ഞപ്പോൾ മരിയാ മോറിയയെ കാണുവാൻ വേണ്ടി അലക്സാൻഡ്രിപ്പൂസിനോടൊന്നിച്ച് ഞാൻ സാൻഫ്രാൻസിസ്കോയിലേക്കു പറന്നു.

# 23

തുടർന്ന് ശ്രീധരന് അഗ്നിയിൽനിന്നു രണ്ടു സന്ദേശങ്ങൾ മാത്രമാണ് കിട്ടിയത്. ആദ്യത്തേത് വളരെ നീണ്ട ഒരു അദ്ധ്യായമായിരുന്നു. രണ്ടാമത്തേത് ഒരു കൊച്ചു കുറിപ്പും ഒരു ചിത്രവും. പതിവുപോലെ നീണ്ട സന്ദേശം അഗ്നി അറ്റാച്ച് ചെയ്ത് അയച്ചതുകൊണ്ട് ശ്രീധരന് അത് ഡൗൺലോഡ് ചെയ്യുവാൻ വളരെ ബുദ്ധിമുട്ടേണ്ടിവന്നു. അഗ്നി ചില പ്പോൾ മക്കിൻടോഷിലാണ് സന്ദേശങ്ങൾ ടൈപ്പ് ചെയ്ത് ഈ-മെയിൽ ചെയ്യുന്നത്. അപ്പോഴൊക്കെ ശ്രീധരന് ഈ പ്രശ്നം ഉണ്ടാകാറുണ്ട്. അവസാനം അയാൾ അടുത്തുള്ള സൈബർ കഫേയിൽ ചെന്ന് സന്ദേശം വേർഡിൽ മാറ്റിയെടുത്ത് അത് ഒരു ഫ്ലോപ്പിയിലാക്കി വീട്ടിൽ വന്ന് സ്വന്തം കംപ്യൂട്ടറിൽ ലോഡ്ചെയ്തു വായിക്കും.

അത് വളരെ ദൈർഘ്യമുള്ള ഒരു കത്തായിരുന്നു. കത്തെന്നോ സന്ദേശം എന്നോ വിളിക്കുന്നതിലേറെ ഉചിതം അദ്ധ്യായം എന്നു പറയുന്നതായിരിക്കും. അഗ്നിയുടെ കഥയുടെ അവസാനത്തെ അധ്യായമായിരുന്നു അത്. ആദ്യത്തെ ചില വരികൾ വായിക്കുമ്പോൾതന്നെ ശ്രീധരന് അതു മനസ്സിലായി. അപ്പോൾ അയാൾക്ക് ഒരു നേരിയ വ്യസനം തോന്നി, കഥ അവസാനിക്കുന്നതിൽ.

എല്ലാ കഥകളും ഒരിക്കൽ അവസാനിക്കേണ്ടതുണ്ട്. എൻെറ കഥയും. അഗ്നി അങ്ങനെയാണ് തുടങ്ങിയത്. അയാൾ തുടർന്നു: എനിക്ക് എൻെറ സ്വന്തം കഥ പറഞ്ഞ് മടുത്തിരിക്കുന്നു. ഒരുപക്ഷേ, അജ്ഞാതനായ സുഹൃത്തേ, എൻെറ കഥ വായിച്ച് താങ്കൾക്കും മടുപ്പ് തോന്നുന്നുണ്ടായിരിക്കും ഇല്ലേ?

ഇല്ല. ശ്രീധരൻ സ്വയം പറഞ്ഞു. മുൻപ് ഒരിക്കലും തോന്നിയിട്ടില്ലാത്ത താത്പര്യത്തോടെയാണ് ഞാൻ ഇപ്പോൾ താങ്കളുടെ കഥ വായിക്കുന്നത്.

അഗ്നി കഥ തുടർന്നു:

മരിയാ മോറിയയ്ക്ക് സ്പെയിനിലും അമേരിക്കയിലും ബംഗ്ലാവുകൾ ഉണ്ടെങ്കിലും സാൻഫ്രാൻസിസ്കോയിലെ എട്ടാം നിലയിലുള്ള ഒരു ഫ്ലാറ്റിലാണ് അവർ താമസിക്കുന്നത്. ഇരുപത്തിയഞ്ച് ലക്ഷം ഡോളറിൻെറ ആ ഫ്ലാറ്റിൽനിന്നു നോക്കിയാൽ അൽക്കാട്രാസിൻെറ വിശാലമായ ഒരു ദൃശ്യം കാണാം. അകലെ ഗോൾഡൻ ഗെയിറ്റ് ബ്രിഡ്ജും കാണാമായിരുന്നു. അവരുടെ സ്വീകരണമുറിയിൽ കാൽ വെച്ചപ്പോൾ ഒരു മ്യൂസിയത്തിൽ പ്രവേശിച്ചതുപോലെ തോന്നി. ഫർണിച്ചർ പതിനെട്ടാം നൂറ്റാണ്ടിൽ നിർമ്മിച്ചവയായിരുന്നു. ചുമരുകളെ അലങ്കരിക്കുന്ന ടെയിപ്പസ്റ്റ്രികൾ ഇംപ്രഷനിസ്റ്റ് കാലഘട്ടത്തിനു മുൻപുള്ളവയായിരുന്നു. ഡാവിൻചി വരയ്ക്കുവാൻ ഉപയോഗിച്ച ഒരു ബ്രഷും വേർഡ്സ് വർത്ത് എഴുതുവാൻ ഉപയോഗിച്ച ഒരു പേനയും അവിടെ പ്രദർശിപ്പിച്ചിരുന്നു.

യാത്രാവേളയിൽ മരിയാ മോറിയയ്ക്ക് എഴുപത് വയസ്സ് കഴിഞ്ഞു എന്ന് സന്ദർഭവശാൽ അലക്സാൻഡ്രിപ്പൂസ് എന്നോടു പറഞ്ഞിരുന്നു. എന്നാൽ, ഒലീവു നിറത്തിലുള്ള ഉടുപ്പും മുത്തുമാലയും ധരിച്ച് എന്റെ അരികിൽ വന്ന മരിയാ മോറിയയ്ക്ക് നാല്പത്തിയഞ്ച് വയസ്സുപോലും തോന്നിച്ചിരുന്നില്ല. ഇളംകറുപ്പിൽ ഡൈ ചെയ്ത അവരുടെ മുടിനാരുകളുടെ അറ്റം ആകർഷകമായ ബ്രൗൺ നിറത്തിലായിരുന്നു. അവരുടെ കൈകളിലെയോ കവിളുകളിലെയോ ചർമ്മത്തിൽ ഒരു ചുളിവുപോലും കണ്ടില്ല. പുതിയ സാങ്കേതികവിദ്യ ഉപയോഗിച്ച് അവർ മുഖത്തെയും കൈകളിലെയും തൊലി മാറ്റിവെച്ചിരുന്നു. അവർ എനിക്ക് കൈ തന്നപ്പോൾ ആ കൈക്ക് ഒരു കൊച്ചു പെൺകുട്ടിയുടെ കൈയുടെ മാർദ്ദവം ഉണ്ടായിരുന്നു.

"വിയന്നയിലെ താങ്കളുടെ നൃത്തം എനിക്ക് വളരെ ഇഷ്ടമായി."

മരിയാ മോറിയ വിയന്നാഫെസ്റ്റിവലിനു വന്നിരുന്നുവോ?

"വിയന്നയിൽ വരുവാൻ എനിക്കു കഴിഞ്ഞില്ല. പക്ഷേ, താങ്കളുടെ നൃത്തത്തിന്റെ ക്ലിപ്പുകൾ ഞാൻ കണ്ടിരുന്നു."

എന്റെ മനസ്സ് വായിച്ചിട്ടെന്നപോലെ മരിയാ മോറിയ പറഞ്ഞു. അവർ തുടർന്നു: "ചെക്കോവ്സ്കിയുടെ 'ഹംസതടാക'ത്തിൽ നൂറിയേവിനെ ആദ്യമായി കണ്ടപ്പോൾ എനിക്കു തോന്നിയ അതേ ആനന്ദമാണ് വിയന്നയിൽ താങ്കൾ നൃത്തം ചെയ്യുന്നതു കണ്ടപ്പോൾ എനിക്ക് തോന്നിയത്."

മരിയാ മോറിയ അവരുടെ തൂവെള്ള പല്ലുകൾ ചെറുതായി പ്രദർശിപ്പിച്ചുകൊണ്ട് മന്ദഹസിച്ചു.

"ക്ലാസിക് ബല്ലേ നർത്തകനായ നൂറിയേവിനെയും താങ്കളെയും താരതമ്യം ചെയ്യുവാൻ പാടില്ല എന്ന് എനിക്കറിയാം. എങ്കിലും താങ്കളെ കാണുമ്പോൾ ഞാൻ നൂറിയേവിനെ ഓർത്തുപോകുന്നു."

ഞാൻ അവിടെ ചെലവഴിച്ച അരമണിക്കൂർ നേരത്തിനുള്ളിൽ മരിയാ മോറിയ നൃത്തത്തെക്കുറിച്ചും നർത്തകരെക്കുറിച്ചും മാത്രമാണ് സംസാരിച്ചത്. തനിക്ക് ആറു വയസ്സുള്ളപ്പോൾ പപ്പയുടെ കൈവിരലിൽ പിടിച്ചുകൊണ്ട് മാഡ്രിഡിലെ ബല്ലേ സ്കൂളിൽ നൃത്തം പഠിക്കുവാൻ പോയിരുന്ന നാളുകൾ മരിയാ മോറിയ ഓർത്തെടുത്തു. സാവധാനം ഓരോ വാക്കും സ്ഫുടമായി ഉച്ചരിച്ചുകൊണ്ടാണ് മരിയാ മോറിയ സംസാരിച്ചത്. ഒലീവ് പഴങ്ങൾ തിന്നും ഷാമ്പെയിൻ കുടിച്ചും ഞാൻ അവരുടെ മുഖത്തുനിന്നു വരുന്ന കൊത്തിയെടുത്ത വാക്കുകൾ ശ്രദ്ധിച്ചിരുന്നു.

അലക്സാൻഡ്രിപ്പൂസ് മരിയാ മോറിയയുടെ വലതുകവിളിൽ ചുംബിച്ചുകൊണ്ട് യാത്ര പറഞ്ഞു. ഒട്ടും സംശയിക്കാതെ അവർ നീട്ടിയ നേർത്ത സൗരഭ്യമുള്ള അവരുടെ കവിളിൽ ഞാനും ചുണ്ട് മുട്ടിച്ചു. "ഞങ്ങളുടെ പുതിയ സംരംഭത്തിൽ ഞങ്ങളോടു സഹകരിക്കുന്നതിൽ വളരെ നന്ദി, മിസ്റ്റർ അഗ്നീ."

മരിയാ മോറിയ പറഞ്ഞു.

അന്നുതന്നെ ഞങ്ങൾ ന്യൂയോർക്കിലേക്കു തിരിച്ചു പറന്നു.

പിന്നീടുള്ള ഏതാനും ദിവസങ്ങൾ എനിക്കു കഠിനമായി അദ്ധ്വാനിക്കേണ്ടിവന്നു. മണിക്കൂറുകളോളം തുടർച്ചയായി ഞാൻ റിഹേഴ്സൽ ചെയ്തു. അധുനാതനമായ ഒരു നൃത്തപ്രകടനമാണെങ്കിലും അതിൽ ക്ലാസിക് ബല്ലേയുടെ ചുവടുകൾ ഉണ്ടായിരുന്നു. കാൽവിരലുകളിൽ നിന്നുകൊണ്ട് നൃത്തം ചെയ്ത് ലെയിസർ ബീമുകളോടൊന്നിച്ച് ചലിക്കുക വളരെ പ്രയാസമുള്ളതായിരുന്നു. എന്നിട്ടും കഠിനമായ പരിശ്രമത്തിലൂടെ ഞാൻ ആ രംഗം അനായാസം ആവിഷ്കരിക്കുവാൻ പഠിച്ചു. ഞാനും അലക്സാൻഡ്രിപ്പൂസും തനിയെ വേദിയിൽ വരുന്ന രംഗമാണ് ഞാൻ ഏറെ ഇഷ്ടപ്പെട്ടത്. അലക്സാൻഡ്രിപ്പൂസ് വായിക്കുന്ന ചെല്ലോവിൽനിന്നു വരുന്ന സംഗീതത്തിൻെറ പശ്ചാത്തലത്തിൽ ഞാൻ ചെയ്യുന്ന ഒരു സോളോനൃത്തമായിരുന്നു അത്.

ന്യൂയോർക്കിൽ ഞങ്ങൾ നൃത്തം ചെയ്യുമ്പോൾ ഭൂമിയുടെ പകുതിയിലേറെ ഭാഗങ്ങളിൽ നൃത്തപ്രേമികൾ അത് ടെലിവിഷനിൽ കാണുന്നുണ്ടായിരുന്നു. ആദ്യഷോവിന് മരിയാ മോറിയയോടൊന്നിച്ച് ചില ഹോളിവുഡ് താരങ്ങളും തങ്ങളുടെ നൃത്തം കാണുവാൻ എത്തിയിരുന്നു. ഞാൻ അവരെ കണ്ടിരുന്നില്ല. നൃത്തം ചെയ്യുമ്പോൾ ഞാൻ എന്നെയല്ലാതെ മറ്റാരെയും കാണുക പതിവില്ലായിരുന്നു. വിയന്നയിലും അങ്ങനെയായിരുന്നല്ലോ ഞാൻ നൃത്തം ചെയ്തത്.

കരാറിൻെറ ഭാഗമായി വലിയ ഒരു തുക കൈയിൽ വന്നപ്പോൾ ഞാൻ അച്ചനും ഗുരുക്കൾക്കും രാജിക്കും കുറെ പണം അയച്ചു കൊടുത്തു. അച്ചൻ മരിച്ചിട്ട് അഞ്ചു കൊല്ലം കഴിഞ്ഞെന്നും അതുകൊണ്ട് ചെക്ക് മാറുവാൻ കഴിഞ്ഞില്ലെന്നും അമ്മയുടെ കത്തു വന്നു. ഗുരുക്കൾ പണം കൈപ്പറ്റിയതായി എൻെറ ബേങ്ക് സ്റ്റേറ്റുമെൻറിൽനിന്ന് എനിക്ക് മനസ്സിലായി. രാജി അവളുടെ ചെക്ക് ഒരു കവറിലിട്ട് അതേപടി തിരിച്ചയയ്ക്കുകയാണ് ചെയ്തത്. കവറിനു മുകളിൽ എൻെറ മേൽവിലാസം എഴുതിയത് അവൾതന്നെയായിരുന്നു. വർഷങ്ങൾ ഏറെ കഴിഞ്ഞെങ്കിലും അവളുടെ കൈയക്ഷരം തിരിച്ചറിയുവാൻ എനിക്ക് പ്രയാസമില്ലായിരുന്നു. സത്യം പറയട്ടെ, അവൾ ചെക്ക് തിരിച്ചയച്ചതിൽ എനിക്കു സന്തോഷമാണ് തോന്നിയത്. രാജി എന്നും രാജിതന്നെ.

# 24

പാട്രിക് റോഡോൾഫിൻെറ മരണം ആരും പ്രതീക്ഷിക്കാത്തതായിരുന്നു. ആൽഫ്രഡ് നോപ്പായിരുന്നു ആ വിവരം എന്നെ അറിയിച്ചത്. ഞാൻ മെലാനി ജാക്സൺൻെറ കൂടെ ചൈനാ ടൗണിൽ കറങ്ങിനടക്കുകയായിരുന്നു. സമയം കിട്ടുമ്പോൾ വെറുതെ അലഞ്ഞുനടക്കുന്നതിലും ചെറിയ റെസ്റ്റോറൻറുകളിൽ കയറി ഭക്ഷണം കഴിക്കുന്നതിലും ഞാൻ പ്രത്യേകം ഒരു സന്തോഷം കണ്ടെത്തിയിരുന്നു. ചൈനാടൗണിൽ വില കുറഞ്ഞ രുചികരമായ ഭക്ഷണം കിട്ടുന്ന ധാരാളം റസ്റ്റോറൻറുകൾ ഉണ്ടായിരുന്നു. കിടക്കയിൽ എന്നപോലെ ഭക്ഷണമേശയിലും ഒരു നല്ല കൂട്ടുകാരിയാണ് മെലാനി. മെക്സിക്കക്കാരുടെയും ചൈനക്കാരുടെയും ഇറാനികളുടെയും മറ്റും നിരവധി വിഭവങ്ങളുടെ പാചകവിധി അവൾക്കു കാണാപ്പാഠമായിരുന്നു. പക്ഷേ, അവൾ ഒന്നും പാചകം ചെയ്യാറില്ലായിരുന്നു. ന്യൂയോർക്കിൻെറ ഓരോ മൂലയിലുമുള്ള റസ്റ്റോറൻറുകളും അവിടെ കിട്ടുന്ന വിഭവങ്ങളും അവൾക്ക് അറിയാമായിരുന്നു. എന്തുകൊണ്ടാണ് ഒരിക്കലും ഒന്നും പാചകം ചെയ്യാത്തത് എന്നു ചോദിച്ചപ്പോൾ അവൾ പറഞ്ഞു: "ന്യൂയോർക്കിൽ പതിനായിരത്തിലേറെ റസ്റ്റോറൻറുകളുള്ളപ്പോൾ ഞാനെന്തിന് കുക്ക് ചെയ്യണം?"

ഒന്നും പാചകം ചെയ്യാത്തതുകൊണ്ട് അവളുടെ പാർപ്പിടത്തിലെ ആധുനികമായ അടുക്കളയ്ക്ക് എല്ലായ്പോഴും നല്ല വൃത്തിയുണ്ടായിരുന്നു.

അവൾക്ക് നടക്കുന്നത് ഇഷ്ടമല്ല. ഒരു നൂറു വാര ദൂരം പോകണമെങ്കിൽപ്പോലും അവൾ കാറെടുത്ത് ഓടിക്കും. ന്യൂയോർക്കിലെ റോഡുകളിൽ എന്നും കാറുകളുടെ ജാഥകളും റാലികളും നടക്കുന്നതുപോലെ തോന്നും. ഇത്രയധികം കാറുകൾ ഞാൻ ലോകത്തിൽ ഒരിടത്തും കണ്ടിരുന്നില്ല. ആ തിരക്കിലൂടെ കാറോടിക്കുവാൻ മെലാനിക്ക് പ്രത്യേക വൈദഗ്ദ്ധ്യമുണ്ടായിരുന്നു. ഒരു പഴുതു കിട്ടിയാൽ മതി, അവൾ തൻെറ വലിയ കാർ അതിലൂടെ പറപ്പിച്ചുവിടും. കാർ അവളുടെ മൂന്നാമത്തെ കാലോ അല്ലെങ്കിൽ അവളുടെ കാലുകളുടെ കാലോ ആയിരുന്നു. പക്ഷേ, കാറുകൾ എന്നെ ഒട്ടും ആകർഷിച്ചിരുന്നില്ല. ന്യൂയോർക്കിലെ എൻെറ യാത്രകൾ ട്യൂബിലൂടെയായിരുന്നു. അല്ലെങ്കിൽ ബസ്സുകളിലായിരുന്നു. ഞാൻ സ്റ്റാറ്റൻ ഐലണ്ടിലെ ഞങ്ങളുടെ പ്രൊഡക്ഷൻ സെൻററിൽ റിഹേഴ്സലിനു പോയിരുന്ന എം 113 നമ്പ്ര് ബസ്സും അതിലെ ഡ്രൈവർമാരും എൻെറ പരിചയക്കാരായി.

"നീയുമായി കൂട്ടു തുടങ്ങിയ ശേഷമാണ് ഞാൻ ഇങ്ങനെ നടക്കുവാൻ തുടങ്ങിയത്." മെലാനി പറഞ്ഞു: "ഐ ഹെയ്റ്റ് വാക്കിങ്."

ഞങ്ങൾ ചൈനാടൗണിലെ ഒരു റസ്റ്റോറൻറിൽ ഇരിക്കുകയായിരുന്നു. ചുവന്ന ഡ്രാഗണുകളുടെ ചിത്രങ്ങളുള്ള വാൾ ഹാങ്ങിങ്ങുകൾ തൂക്കിയ ആ റസ്റ്റോറൻറിൻെറ ഒരു പ്രത്യേകത, നാം നമ്മുടെ ഭക്ഷണം സ്വയം പാചകം ചെയ്യണം എന്നതാണ്. അതിനുള്ള സാമഗ്രികളുമായി വന്ന ചീനക്കാരി ഞങ്ങളുടെ മുൻപിൽ മേശമേൽ വെച്ച ഇലക്ട്രിക് സ്റ്റൗ ഓൺ ചെയ്ത് പാചകം ചെയ്യേണ്ട രീതി വിവരിച്ചു തന്നു. ചൈനീസ് ചുവയുള്ള അവളുടെ ഇംഗ്ലീഷ് മനസ്സിലാക്കുവാൻ ഞാൻ വിഷമിച്ചു. ക്രിയകൾ മാത്രമുള്ള നാമങ്ങളും വിശേഷണങ്ങളും ഇല്ലാത്ത ഒരു ഭാഷയാണ് അവൾ സംസാരിക്കുന്നത് എന്നു തോന്നും. ഇടയ്ക്കിടെ മഗ്ഗിൽ നിന്ന് രണ്ടു കവിൾ ബീയർ കുടിച്ച് ഞാൻ പതുക്കെ പാചകം ആരംഭിച്ചു. കടൽ സസ്യങ്ങളും ഒച്ചുകളുംകൊണ്ടുള്ള ഒരു സൂപ്പാണ് ഞാൻ ആദ്യം പാചകം ചെയ്തത്. മെലാനി വെണ്ണ ഉരുക്കുവാൻ എന്നെ സഹായിച്ചു. അല്പനേരം കഴിഞ്ഞപ്പോൾ ആവി പൊങ്ങുന്ന സൂപ്പ് രണ്ടു കോപ്പകളിൽ പകർന്ന് ഞാൻ എൻെറയും മെലാനിയുടെയും മുൻപിൽ വെച്ചു. സൂപ്പിനു മുകളിൽ പൊന്തിക്കിടക്കുന്ന ഒച്ചുകൾക്ക് അപ്പോഴും ജീവനുണ്ടെന്നു തോന്നി. ആ സൂപ്പിൻെറ കാഴ്ച എന്നിലെ വിശപ്പിനെ ഉണർത്തി. ബാർലിയുടെ നിറമുള്ള മെലാനിയുടെ ചർമ്മം തൊടുമ്പോഴും ഇതുപോലെ ഒരു വിശപ്പ് എന്നിൽ ഉണരുമായിരുന്നു.

അപ്പോഴാണ് എൻെറ കീശയിലെ മൊബൈൽ ശബ്ദിച്ചത്.

“ഇത് ആൽഫ്രഡ് നോപ്പാണ്.” അറ്റ്ലാൻറിക് സമുദ്രത്തിനപ്പുറത്തുനിന്ന് അയാൾ പറഞ്ഞു: “നിനക്ക് എന്നെ ഓർമ്മയുണ്ടോ?”

“നീയിപ്പോൾ എവിടെയാണ്?’’

“ഞാൻ എങ്ങും പോയില്ല. റെയിൻബോ ട്രാവൽ ഏജൻസിയുടെ മുകളിലെ ഫ്ലാറ്റ് വാടകയ്ക്ക് എടുത്ത് അവിടെ താമസിക്കുന്നു.”

“യാസ്മിനയോടൊന്നിച്ച്?”

“അതെ. പക്ഷേ, എൻെറ രണ്ടാമത്തെ ഭാര്യ പ്രശ്നം സൃഷ്ടിക്കുന്നു. അവൾ വിവാഹമോചനത്തിന് തയ്യാറാകുന്നില്ല. അവൾ ഒരു ബിച്ചാണ്. അവളെ ഞാൻ ഒരു പാഠം പഠിപ്പിക്കും, നീ കണ്ടോളൂ.”

ആൽഫ്രഡ് നോപ്പിൻെറ ശബ്ദം ഫോണിലൂടെ ചീറിവന്നു.

“അവൾ വിവാഹമോചനത്തിന് തയ്യാറാകുന്നില്ലെങ്കിൽ വേണ്ട. ഞാൻ തീരുമാനിച്ചു കഴിഞ്ഞു. ഇനിയുള്ള കാലം ഞാൻ യാസ്മിനയോടൊന്നിച്ചാണ് ജീവിക്കുവാൻ പോകുന്നത്. ഞങ്ങൾ അടിയുടുപ്പുകൾ മാത്രം വിൽക്കുന്ന ഒരു സ്റ്റോർ തുടങ്ങുവാൻ ഉദ്ദേശിക്കുന്നു. ഞാൻ പ്രത്യേകം ഡിസൈൻ ചെയ്തു നിർമ്മിക്കുന്ന പാൻറികളും മുലക്കച്ചകളും മാത്രമേ അവിടെ കിട്ടുകയുള്ളൂ.”

ആൽഫ്രഡ് നോപ്പ് പറയുന്നതു കേട്ടുകൊണ്ട് ഞാൻ സ്റ്റൗവിനു മുകളിൽ വേവുന്ന മുയലിറച്ചിമേൽ ഇത്തിരി വിനീഗർ വീഴ്ത്തി.

“ഞാൻ നിന്നെ വിളിച്ചത് ഒരു വിശേഷം അറിയിക്കുവാനാണ്.” ആൽഫ്രഡ്

നോപ്പ് പറഞ്ഞു: "നമ്മുടെ പാട്രിക് റോഡോൾഫ് മരിച്ചു. ആത്മഹത്യ...."

"ഈശ്വരാ...!"

ഞാൻ ദൈവത്തെ വിളിച്ചത് മലയാളത്തിലായിരുന്നു. വളരെ കാലത്തിനു ശേഷം എൻെറ വായിൽനിന്നു പുറത്തുവന്ന ഒരു മലയാളപദം.

"രണ്ടു കൈകളുടെയും ഞരമ്പുകൾ മുറിച്ചാണ് അവൻ മരിച്ചത്. മണ്ടൻ! വേദനയറിയാതെ മരിക്കുവാൻ എത്ര വഴികളുണ്ട്.... അവന് നൃത്തം ചെയ്യുവാൻ മാത്രമേ അറിയൂ. മറ്റൊന്നും അറിയില്ല."

"എപ്പോഴായിരുന്നു അത്?"

"ഇന്ന് കാലത്ത്."

എനിക്ക് എൻെറ തലയ്ക്കുള്ളിലൂടെ കുറെ കുതിരകൾ വിറളി പിടിച്ച് ഓടുന്നതായി തോന്നി. താളം തെറ്റിയ കുളമ്പടിച്ചൊല്ലുകൾ എൻെറ ഇരു ചെവി കളിലും മുഴങ്ങുന്നതായും.

"നീ വരുമോ?"

"വന്നാൽ എനിക്ക് റോഡോൾഫിനെ കാണുവാൻ കഴിയുമോ?"

"തീർച്ചയായും കഴിയും. റോഡോൾഫിൻെറ അച്ഛൻ കാനഡയി ലാണുള്ളത്. അയാൾ വരുമ്പോഴേക്കും നിനക്കും എത്താം."

ഞാൻ പാതി വെന്ത മുയലിറച്ചി സ്റ്റൗവിനു മുകളിലെ പാത്രത്തിൽ ഉപേ ക്ഷിച്ച് കോപ്പയിൽ അവശേഷിച്ചിരുന്ന സൂപ്പ് കുടിച്ച് മെലാനിയുടെ കൈപിടിച്ചു പുറത്തിറങ്ങി. ചൈനാ ടൗണിൽ തിരക്കു വർദ്ധിച്ചിരുന്നു. ചില ചൈനക്കാർ അന്നത്തെ ജോലി കഴിഞ്ഞ് സൈക്കിൾ ചവിട്ടി പാർപ്പിടത്തിലേക്കു മടങ്ങുന്നുണ്ടാ യിരുന്നു.

"ഇനി നിൻെറ കൂടെ ഒരിടത്തും ഞാൻ ഭക്ഷണം കഴിക്കാൻ വരില്ല."

മെലാനി നീരസത്തോടെ പറഞ്ഞു.

"പാട്രിക് റോഡോൾഫ് അന്തരിച്ചു."

ഞാൻ പതുക്കെ പറഞ്ഞു.

"ആരാണ് അയാൾ?"

"നവനൃത്തത്തിന് വലിയ സംഭാവനകൾ നൽകിയ ഒരു പാവം നർത്തകൻ."

"എന്തുകൊണ്ടു പാവം?"

ഞാൻ മറുപടി പറയാതെ നടന്നു. ചൈനാടൗണിലെ ഗംഭീരം ഭക്ഷണം കഴിഞ്ഞ് അവളെ എൻെറ പാർപ്പിടത്തിലേക്കു കൂട്ടിക്കൊണ്ടു പോകാമെന്ന് ഞാൻ വിചാരിച്ചിരുന്നു. ഇനി ഇന്ന് എനിക്കതിനു കഴിയുകയില്ല. ഞാൻ വഴി യിൽ വെച്ച് അവളോടു യാത്ര പറഞ്ഞു പിരിഞ്ഞു.

അന്നു രാത്രിതന്നെ ഞാൻ റോഡോൾഫിൻെറ അരികിലേക്കു യാത്ര പുറപ്പെട്ടു. എന്തിനാണ് അയാൾ ആത്മഹത്യ ചെയ്തത്? റോഡോൾഫിൻെറ മരണത്തെക്കാൾ ഏറെ എന്നെ അലട്ടിയത് അയാൾ എന്തിന് ആത്മഹത്യ ചെയ്തു എന്ന ചിന്തയാണ്. എന്താണ് അയാളെ അതിന് പ്രേരിപ്പിച്ചത്? അതറിയുവാൻ

എനിക്ക് ഒടുങ്ങാത്ത ജിജ്ഞാസ തോന്നി. ആൽഫ്രഡ് നോപ്പ് എന്തുകൊണ്ടാണ് അത് എന്നോട് പറയാതിരുന്നത്? അയാൾക്ക് അത് അറിയാമായിരുന്നില്ലേ?

താഴെ നനഞ്ഞ ആകാശംപോലെ എനിക്ക് അറ്റ്ലാൻറിക് സമുദ്രം കാണാം. എത്ര തവണ ഞാൻ ഈ സമുദ്രത്തിനു മുകളിലൂടെ യാത്ര ചെയ്തിരിക്കുന്നു? ഓർക്കുവാൻ കഴിയുന്നില്ല. കുറെനേരം കഴിഞ്ഞപ്പോൾ സമുദ്രത്തിൻെറ മുഖച്ഛായ പതുക്കെ മാറിവന്നു. ഇപ്പോൾ കടൽ ഒരു വലിയ കോപ്പയിലെ ജലസസ്യങ്ങൾ വേവിച്ചുണ്ടാക്കിയ സൂപ്പുപോലെ തോന്നിച്ചു. ഒച്ചുകൾ കൂട്ടമായി അതിലൂടെ നീങ്ങിക്കൊണ്ടിരുന്നു. വെളുത്ത മേഘങ്ങളായിരുന്നു അവ.

# 25

ഒരു തികഞ്ഞ കലാസൃഷ്ടിയായിരുന്നു റോഡോൾഫിൻെറ ശവപ്പെട്ടി. ഓക്കുമരത്തിൽ തീർത്ത അതിൻെറ വശങ്ങളിൽ മോട്ടീഫുകൾ കൊത്തി വെച്ചിരുന്നു. വെള്ളി പൂശിയ അതിൻെറ കൈപ്പിടികളിലും ചെറിയ മോട്ടീഫുകൾ ഉണ്ടായിരുന്നു. ഈ കൊച്ചുനഗരം നൃത്തത്തിനും സംഗീതോപകരണങ്ങൾക്കും മാത്രമല്ല, ശവപ്പെട്ടികളുടെ നിർമ്മാണകലയ്ക്കും പ്രശസ്തമായിരുന്നു.

റോഡോൾഫ് ഒരു വെളുത്ത ഷർട്ടും ഇളം കറുപ്പുനിറത്തിലുള്ള സൂട്ടും അതിനു ചേരുന്ന കറുത്ത ടൈയും ധരിച്ചിരുന്നു. അയാളുടെ കോട്ടിൻെറ കുടുക്കുകൾ ഇപ്പോൾ പോളിഷ് ചെയ്തതുപോലെ മിന്നുന്നുണ്ടായിരുന്നു. കോട്ടിൻെറ മുൻവശത്തെ കീശയിൽ ഭംഗിയായി മടക്കി വെച്ച ഒരു ചുവന്ന തൂവാല കാണാം. അയാളുടെ കാലുകളിൽ ഒരു ജോഡി പുതിയ ഷൂസും. എന്നെ അത്ഭുതപ്പെടുത്തിയത് ഭംഗിയായി ചീകിവെച്ച തലമുടിയാണ്. ഒറ്റ നോട്ടത്തിൽ റോഡോൾഫ് ഒരു ഫേഷൻ പരേഡിൽ പങ്കെടുക്കുവാൻ പോകുകയാണെന്നു തോന്നിപ്പോകും.

റോഡോൾഫിന് ആദരവുകൾ അർപ്പിക്കുവാനായി ഒരു വലിയ ആൾക്കൂട്ടം പള്ളിയിൽ എത്തിയിരുന്നു. അറിയപ്പെടുന്ന നർത്തകരും സംഗീതമെഴുത്തുകാരും കവികളും അവരുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു. കൈയിൽ ഊരിപ്പിടിച്ച കറുത്ത തൊപ്പിയുമായി നിൽക്കുന്ന മേയർ ഗീ അബാദോറിന് വളരെ പ്രായമായിരിക്കുന്നു.

"നീ വന്നതു നന്നായി."

അലക്സിസ് പറഞ്ഞു. അയാളിലും ചില മാറ്റങ്ങൾ കണ്ടു. തടി കൂടുകയും മുൻവശത്തെ മുടി കൊഴിഞ്ഞ് കഷണ്ടി വരുകയും ചെയ്തിരിക്കുന്നു. അയാൾ പുകവലി നിർത്തിയിരുന്നു.

"റോഡോൾഫിന് എന്തു പറ്റി?"

"അപ്പോൾ നീ അതറിഞ്ഞില്ല, അല്ലേ? ആൽഫ്രഡ് നോപ്പ് ഒന്നും പറഞ്ഞില്ലേ?"

"ഇല്ല."

"റോഡോൾഫിന് എയിഡ്സായിരുന്നു."

അലക്സിസിൻെറ തടിച്ച മുഖം ഇരുളുകയും അയാൾ സഹതാപത്തോടെ എന്നെ നോക്കുകയും ചെയ്തു. എൻെറ മൗനം കണ്ട് അയാൾ തുടർന്നു: "നീ ഒരു എലീസാ ടെസ്റ്റ് ചെയ്യണം. ഒന്നും ഉണ്ടായിട്ടല്ല. വെറുതെ മനസ്സിൻെറ സമാധാനത്തിന്."

ഒരു ടെസ്റ്റിൻെറ ആവശ്യമില്ലെന്ന് എനിക്കറിയാം. കുളിമുറിയിലെ ഒരേ ടബ്ബിൽ ഒന്നിച്ചിരുന്ന് കുളിക്കുകയും ഉറക്കമുറിയിൽ ഒരേ കിടക്കയിൽ കിടന്ന് ഉറങ്ങുകയും ചെയ്ത എനിക്ക് എന്തിന് ടെസ്റ്റ്?

"ഞാൻ പറഞ്ഞത് നീ സീരിയസായി എടുക്കണം."

"അലക്സിസ്, ഒരു കാര്യം ഞാൻ നിനക്ക് ഉറപ്പു തരുന്നു. ഞാൻ ആത്മഹത്യ ചെയ്യുകയില്ല."

ഡ്യൂറാസ്റ്റോ ഞങ്ങളുടെ അടുത്തേക്കു വരുന്നതു കണ്ട് ഞങ്ങൾ വിഷയം മാറ്റി. അയാളുടെ കൂടെ ആണിനെപ്പോലെ തലമുടി വെട്ടിയ അതിസുന്ദരിയായ ഒരു സ്ത്രീയുണ്ടായിരുന്നു. തൻെറ പുതിയ ഭാര്യയെ അയാൾ എനിക്ക് പരിചയപ്പെടുത്തിത്തരുകയും കുശലം പറയുകയും ചെയ്തു.

പള്ളിയുടെ പുറത്ത് ചെറിമരത്തിൻെറ ചുവട്ടിൽ ക്ലാര തനിയെ നിൽക്കുന്നതു കണ്ടു. ക്ലാരയുടെ പ്രായം എന്നെ എന്നും പരിഭ്രമിപ്പിച്ചിരുന്നു. അവൾ യുവതിയാണോ മദ്ധ്യവയസ്കയാണോ എന്നു തീർത്തു പറയുവാൻ എനിക്കു കഴിഞ്ഞിരുന്നില്ല. എന്നാൽ, ഇപ്പോൾ ആ കാര്യത്തിൽ എനിക്ക് ഒരു ആശയക്കുഴപ്പവുമില്ല. ക്ലാര ഒരു വൃദ്ധയായിരിക്കുന്നു.

"മരിക്കുന്നതിനു മുൻപ് എനിക്ക് ഒരു വലിയ ചെക്ക് തന്നു. ഈ കിഴവിക്ക് എന്തിനാണ് പണം?"

ക്ലാര കണ്ണു തുടച്ചു.

ശവപ്പെട്ടിയുമായി പള്ളിയിൽനിന്നു പുറത്തു വന്ന വിലാപയാത്ര പതുക്കെ ശ്മശാനത്തിലേക്കു നീങ്ങി. ശവപ്പെട്ടി ചുമന്നു നടക്കുന്നവരുടെ ചലനത്തിനനുസരിച്ച് അതിനു മുകളിലെ പൂക്കെട്ടുകൾ ഇളകിക്കൊണ്ടിരുന്നു. ചെറിമരങ്ങളുടെ അരികിലൂടെ നീങ്ങുന്ന വിലാപയാത്രയിൽ തല കുനിച്ചു നടക്കുന്ന വിയന്ന ഫെസ്റ്റിവലിൻെറ ഡയറക്ടർ ഓസ്റ്റാബാമിനെ ഞാൻ കണ്ടു. അയാളുടെ തൊട്ടുപിറകിൽ നടന്നത് ഡാൻസ് മാഗസീനിൻെറ പത്രാധിപർ ഹെർബേർട്ട് ബ്രോസ്സായിരുന്നു. ഓപ്പറഗായകരായ ആൽബെർട്ടോവും മെലീസയും പരസ്പരം കൈപിടിച്ചു നിശ്ശബ്ദം നടന്നു.

"എയിഡ്സ് വന്നവരെല്ലാം ആത്മഹത്യ ചെയ്തിട്ടില്ല." എൻെറ കൂടെ നടന്നുകൊണ്ട് ഡ്യൂറാസ്റ്റോ പറഞ്ഞു: "എച്ച്.ഐ.വി. പോസിറ്റീവുകാർക്ക് അഞ്ചോ പത്തോ വർഷം ജീവിക്കാൻ കഴിയും. ചിലപ്പോൾ അതിലേറെയും."

മുൻപ് എല്ലായ്പോഴും ഒട്ടും പാകമാകാത്ത കുപ്പായങ്ങൾ ഇട്ടു നടന്നിരുന്ന ഡ്യൂറാസ്റ്റോ ഇപ്പോൾ പരിഷ്കാരമുള്ള സൂട്ടാണ് ധരിച്ചിരിക്കുന്നത്.

റോഡോൾഫിനു രോഗം വന്നപ്പോൾ ഡാൻസ് കമ്പനിയിലെ അംഗങ്ങൾ ഓരോരുത്തരായി അയാളെ ഉപേക്ഷിച്ചു പോകുകയാണുണ്ടായത്. ക്ലാരമാത്രം അയാളുടെ കൂടെ നിന്നു. പക്ഷേ, എനിക്ക് ആരെയും കുറ്റപ്പെടുത്തുവാൻ കഴിഞ്ഞില്ല. റോഡോൾഫിൻെറ കമ്പനി ക്രമേണ തകരുകയായിരുന്നു. അയാൾക്ക് നൃത്തം ചെയ്യുവാൻ കഴിയാതെയായതോടെ കമ്പനിയിലുള്ള താത്പര്യവും നഷ്ടപ്പെട്ടു.

"ഞാനാണ് ആദ്യം കമ്പനി വിട്ടുപോയത്." അലക്സിസ് പറഞ്ഞു: "പോകാതെ എന്തു ചെയ്യും? തൊഴിലില്ലാതെ എത്ര കാലം വെറുതെയിരിക്കും."

സിൽവിയയ്ക്ക് ടൂറിനിലെ ഒരു പരസ്യക്കമ്പനിയിൽ ജോലി കിട്ടിയപ്പോൾ അവളോടൊന്നിച്ച് അലക്സിസും അങ്ങോട്ടു പോയി.

തെരേസയുടെ വിശേഷം അറിയുവാൻ എനിക്കും താത്പര്യ മുണ്ടായിരുന്നു. ആൽഫ്രഡ് നോപ്പിനോട് അവളുടെ കാര്യം അന്വേഷിക്കുവാൻ ഒരു തവണ ഞാൻ തുനിഞ്ഞതാണ്. പക്ഷേ, ഒന്നും പറയാതെ ഞാൻ വിലാപയാത്രയെ പിൻതുടരുകയാണ് ചെയ്തത്.

ശ്മശാനത്തിൽ ശീതക്കാറ്റ് വീശുന്നുണ്ടായിരുന്നു. ശവപ്പെട്ടിയുടെ അടുത്തു നിൽക്കുന്ന റോഡോൾഫിൻെറ അച്ഛൻ കോട്ടിൻെറ കോളർ ഉയർത്തി വയ്ക്കുകയും മുൻവശത്തെ കുടുക്കുകൾ ഇടുകയും ചെയ്തിരുന്നു. ഇടയ്ക്കിടെ അയാൾ ഒരു തൂവാലകൊണ്ട് തൻെറ ചുളിവുകൾ വീണ കണ്ണുകളും തടിച്ചു ചുവന്ന മൂക്കും തുടച്ചുകൊണ്ടിരുന്നു.

"ഇലക്ട്രിക് ക്രിമേറ്റോറിയത്തിൽ ദഹിപ്പിക്കരുതെന്നും ശ്മശാനത്തിൽ അമ്മയുടെ അരികിൽ സംസ്കരിക്കണമെന്നും റോഡോൾഫ് എന്നോട് പറഞ്ഞിരുന്നു."

ക്ലാര കലങ്ങിയ കണ്ണുകൾ തുടച്ചു. അവൾ ധരിച്ചിരിക്കുന്ന നിറം മങ്ങിയ പഴയ പാവാട ഞാനും റോഡോൾഫും ഫ്ലോറിഡയിൽനിന്നു വാങ്ങികൊണ്ടുവന്ന് അവൾക്കു കൊടുത്തതായിരുന്നു.

"മരിക്കുന്നതിനു മുൻപ് മറ്റൊന്നും റോഡോൾഫ് പറഞ്ഞില്ലേ?" ഞാൻ തിരക്കി.

"ഇല്ല."

"രക്തം മുഴുവനും കൈകളിലെ അറ്റുപോയ ഞരമ്പുകളിലൂടെ വാർന്നുപോയി. അവശനായ റോഡോൾഫിന് ഒന്നും സംസാരിക്കാനുള്ള ശക്തിയുണ്ടായിരുന്നില്ല." ക്ലാര കണ്ണൊപ്പി.

ആഫ്രിക്കട്ട് മരച്ചില്ലകളിൽ തട്ടി വരുന്ന തണുത്ത കാറ്റിൽ റോഡോൾഫിനെ അമ്മയുടെ അരികിൽ കിടത്തി ഞങ്ങൾ തിരികെ നടന്നു.

"നീ ഉടനെ പോകുമോ?"

അലക്സിസ് ചോദിച്ചു.

"എനിക്കറിയില്ല."

ആദ്യമായിട്ടായിരിക്കണം എന്നിൽനിന്ന് അങ്ങനെ ഒരു മറുപടിയുണ്ടാകുന്നത്. ചോദ്യങ്ങൾക്കുള്ള എൻെറ മറുപടിയിൽ ഒരിക്കലും സന്ദേഹത്തിൻെറ നിഴൽ വീഴാറില്ലായിരുന്നു.

റോഡോൾഫിൻെറ വീടിനു താഴെ ഇഷ്ടികപാകിയ നിരത്തിൻെറ ഓരം ചേർന്ന് കാറുകളുടെ നീണ്ട നിര കാണാമായിരുന്നു. അവിടെവെച്ച് പരസ്പരം ഹസ്തദാനം ചെയ്ത് ഓരോരുത്തരായി പിരിഞ്ഞു. ഓസ്റ്റാ ബാമും ഹെർബർട്ട് ബ്രോസ്സും ഒന്നിച്ച് ഒരേ കാറിൽ കയറിയാണ് സ്ഥലം വിട്ടത്. മേയർ ഗീ അബാദോർ എൻെറ മുൻപിലൂടെ കടന്നു പോയിട്ടും എന്നോട് ഒന്നും സംസാരിച്ചില്ല. ഒരുപക്ഷേ, പ്രായാധിക്യം കാരണം അയാൾക്ക് എന്നെ തിരിച്ചറിയുവാൻ കഴിഞ്ഞില്ലെന്നു വരാം.

ആൽഫ്രഡ് നോപ്പ് എന്നെ അയാളുടെ പാർപ്പിടത്തിലേക്ക് ഭക്ഷണം കഴിക്കുവാൻ ക്ഷണിച്ചു: "വരൂ, യാസ്മിന ആട്ടിറച്ചികൊണ്ട് ഉണ്ടാക്കുന്ന ബിരിയാണി നീ കഴിച്ചിട്ടില്ലല്ലോ? വരൂ."

പക്ഷേ, ഞാൻ പോയില്ല. ഞാൻ ക്ലാരയോടൊന്നിച്ച് റോഡോൾഫിൻെറ വീട്ടിലേക്കു ചെന്നു. മുകളിലേക്കുള്ള കോണിപ്പടി കയറുമ്പോൾ കൈവരിയിൽ പിടിച്ച ക്ലാരയുടെ കൈ അയയുകയും അവൾ വീഴാൻ തുടങ്ങുകയും ചെയ്തു. റോഡോൾഫിൻെറ വേർപാടിൽ ഏറ്റവും കൂടുതൽ ദുഃഖിക്കുന്നത് ക്ലാരയാണെന്നു തോന്നി.

എല്ലായ്പോഴും നർത്തകരുടെ കാലൊച്ചകൾ കേട്ടിരുന്ന മരപ്പലകകൾ പാകിയ ആ സ്വീകരണമുറിയിൽ തണുപ്പും മൗനവും ഉറഞ്ഞുനിന്നിരുന്നു. അവിടെ ഞാനും ക്ലാരയും കുറെനേരം ഒന്നും മിണ്ടാതെ ഇരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ അങ്ങനെ ഇരുന്നുകൊണ്ട് ക്ലാര ഉറങ്ങിപ്പോയി. “എന്തിനാണ് എനിക്ക് ഇത്ര വലിയ ചെക്ക് മോനെ? ഈ വയസ്സുകാലത്ത് എനിക്കെന്തിനാണ് പണം?” ഇരുന്നുറങ്ങുന്ന ക്ലാര പറഞ്ഞുകൊണ്ടിരുന്നു. ഞാൻ അവരെ പതുക്കെ ചരിച്ചു കിടത്തി ഒരു കമ്പിളികൊണ്ടു പുതപ്പിച്ചു പുറത്തിറങ്ങി...

ഞാൻ ആൽഫ്രഡ് നോപ്പ് യാസ്മിനയ്ക്ക് വിയന്നയിൽ പോകുവാൻ വിമാന ടിക്കറ്റ് വാങ്ങിയ കൽക്കരിക്കമ്പനിയുടെ അരികിലുള്ള ട്രാവൽ ഏജൻസി യിലേക്ക് പതുക്കെ നടന്നു. ഏജൻസി ഉടമസ്ഥൻ എന്നെ തിരിച്ചറിഞ്ഞില്ല. മരിയ മോറിയ സമ്മാനിച്ച വെർസാസ് ടൈയും ഡിസൈനർ കോട്ടും ധരിച്ച എന്നെ കണ്ണാടിയിൽ കണ്ടിരുന്നെങ്കിൽ എനിക്ക് സ്വയം തിരിച്ചറിയാൻ കഴിയുമായിരുന്നോ?

“എനിക്ക് അടിയന്തരമായി ഒരു ടിക്കറ്റ് വേണം.”

“എങ്ങോട്ട്?”

“ഇന്ത്യയിലേക്ക്.”

# 26

പണ്ട് കളരിയുടെ മുൻപിൽ റോഡോൾഫ് വന്നു നിന്ന അതേ സ്ഥലത്ത് അതേപോലെ ഞാൻ ഇപ്പോൾ വന്നു നിൽക്കുകയാണ്. റോഡോൾഫിനെ അവിടെ ആദ്യമായി കണ്ട ആ നിമിഷം ഞാൻ പതിനാറ് കൊല്ലങ്ങൾക്കു ശേഷവും വ്യക്തമായി ഓർക്കുന്നു. മൈക്കലാഞ്ചലോവിൻെറ ശില്പങ്ങളുടെ ആകാര സൗഷ്ഠവവും ആകാശക്കണ്ണുകളുമുണ്ടായിരുന്നു അയാൾക്ക്. ശരീരത്തിൻെറ എല്ലാ കെട്ടുകളും അഴിച്ച് ഞാൻ സ്വയം അഭ്യാസം കാണിക്കുകയായിരുന്നു. ഗുരുക്കൾ പഠിപ്പിച്ചിട്ടില്ലാത്ത പലതരം സാദ്ധ്യതകളിലൂടെ എൻെറ ശരീരം സഞ്ചരിച്ചുകൊണ്ടിരുന്നു.

റോഡോൾഫിൻെറ സ്ഥാനത്ത് വന്നുനിൽക്കുന്ന ഞാൻ അഗ്നിയോ ബാലകൃഷ്ണനോ?

ഞാൻ മനസ്സുകൊണ്ടു കളരിയും അതിൽ പയറ്റിത്തെളിയുന്ന ആൺശരീരങ്ങളും നോക്കിനിന്നു. കാരണം കണ്ണുകൊണ്ടു കാണുവാൻ അവിടെ കളരിയുണ്ടായിരുന്നില്ല. അതിൻെറ സ്ഥാനത്ത് ഒരു ഷോപ്പിങ് കോംപ്ലക്സ് ഉയർന്നുവന്നിരിക്കുന്നു. മുകളിലത്തെ നിലയിൽ ചിട്ടിക്കമ്പനിയും കോ-ഓപ്പറേറ്റീവ് ബാങ്കും ട്യൂട്ടോറിയൽ കോളജും പാർട്ടിയാപ്പീസുമാണ്. താഴെ വില്പനച്ചരക്കുകൾ കുമിഞ്ഞുകൂടിയ ആൾത്തിരക്കും ശബ്ദവുമുള്ള പലതരം ഷോപ്പുകളും. കാസറ്റുകടയിൽനിന്ന് ഉച്ചത്തിൽ ഉയരുന്ന സിനിമാപാട്ടുകളോടു മത്സരിച്ചുകൊണ്ട് തുണിപ്പീടികയുടെ മുൻപിൽ നിർത്തിയ കാറിൽനിന്നു ലോട്ടറി ടിക്കറ്റ് വില്പനക്കാരൻ ഉച്ചഭാഷിണിയിലൂടെ അടുത്ത നറുക്കെടുപ്പിനെക്കുറിച്ചു വിളിച്ചുപറയുന്നു. ഒരു കാലം ഞാൻ കാറ്റു കൊള്ളുവാൻ ചെന്നിരുന്ന വയലുകൾ നിറയെ ഇപ്പോൾ കോൺക്രീറ്റ് വീടുകളും ഷോപ്പുകളുമാണ്. എല്ലാം മാറിയിരിക്കുന്നു. നാടാകെ.

"എപ്പളാ വന്നത്?"

"രണ്ടീസായി."

"ദുബായിലാ അല്ലേ?"

"അല്ല."

"ന്നാല് സൗദീലായിരിക്കും, അല്ലേ?"

"അല്ല."

പിന്നീട് അയാൾ കൂടുതലായി ഒന്നും ചോദിക്കാതെ മുഖത്ത് ഒരു ചെറിയ പരിഭ്രമവുമായി നടന്നുപോയി. ഗൾഫ് നാടുകൾക്കപ്പുറം വേറെ രാജ്യങ്ങൾ ഇല്ലെന്ന് എൻെറ നാട്ടുകാർ വിശ്വസിക്കുന്നതുപോലെ തോന്നി. യഥാർത്ഥത്തിൽ ഞാൻ എവിടെനിന്നാണ് വരുന്നത് എന്ന് ആരെങ്കിലും ചോദിച്ചാൽ എന്താണ്

ഞാൻ മറുപടി നൽകുക? ഏതാണ് എൻെറ രാജ്യം? കഴിഞ്ഞ പതിനാറു കൊല്ലങ്ങൾക്കിടയിൽ ലോകത്തിൻെറ വലിയൊരു ഭാഗം ഞാൻ സഞ്ചരിച്ചു കഴിഞ്ഞിരിക്കുന്നു. എനിക്ക് നാടില്ല, ലോകമേയുള്ളു എന്നു പറയുന്നതല്ലേ ശരി? ലോകമായിരിക്കട്ടെ എന്നും എൻെറ നാടും വീടും.

"പിന്നേം അലഞ്ഞുതിര്യാൻ തൊടങ്ങ്യോ? നിനക്കൊരു മാറ്റോം ഇല്ല ബാലേഷ്ണാ. പഴയ സൊഭാവം ഒന്നും മാറീട്ടില്ല." ചുറ്റിത്തിരിഞ്ഞ് ഞാൻ വീട്ടിൽ കയറിച്ചെന്നപ്പോൾ അമ്മ ചിരിച്ചുകൊണ്ടു പറഞ്ഞു: മുൻവരിയിലെ ചില പല്ലുകൾ കൊഴിഞ്ഞുപോയതുകൊണ്ട് അമ്മയുടെ ചിരിക്ക് പഴയ ഭംഗിയില്ലായിരുന്നു. വാർദ്ധക്യത്തിൻെറ വൈരൂപ്യം അമ്മയെ നന്നായി ബാധിച്ചുതുടങ്ങിയിരിക്കുന്നു.

പണ്ടും അമ്മ അങ്ങനെ പറഞ്ഞിരുന്നു. പക്ഷേ, അത് കുറ്റപ്പെടുത്തുന്ന വിധത്തിലായിരുന്നു.

"കാലും മൊഖോം കഴുകിവന്ന് ഇത്തിരി കഞ്ഞി കുടിക്ക്." അമ്മ പറഞ്ഞു.

"എനിക്ക് വിശക്കുന്നില്ല അമ്മേ."

"എന്താ നിനക്ക് ഒരിക്കലും വെശപ്പില്ലാത്തേ? അന്യനാട്ടില് ജീവിച്ച് നിൻെറ കുടല് ചുരുങ്ങിപ്പോയോ ബാലേഷ്ണാ?"

അമ്മ പറഞ്ഞത് ശരിയായിരിക്കണം. ഒരു കിണ്ണം കഞ്ഞി കുടിച്ച് വയർ നിറയ്ക്കുന്ന പഴയ ശീലം നാടുവിട്ടതോടെ എനിക്ക് കൈമോശം വന്നിരിക്കുന്നു. എൻെറ കുടൽ ചുരുങ്ങി എന്നു മാത്രമാണ് അമ്മ പറഞ്ഞത്. ഹൃദയം ചുരുങ്ങി എന്നു പറഞ്ഞില്ലല്ലോ. ആശ്വാസം.

"നിയ്യെന്താ ബാലേഷ്ണാ ചിരിക്കുന്നത്?"

"വെറുതെ."

അമ്മ വിളമ്പിത്തന്ന ചൂടുള്ള കഞ്ഞി മുഴുവൻ മാങ്ങാച്ചമ്മന്തി കൂട്ടി ഞാൻ കുടിച്ചുതീർത്തു.

"കള്ളൻ." അമ്മ പറഞ്ഞു: "വാ തുറന്നാൽ നീ കള്ളമേ പറയൂ. വിശപ്പില്ലാന്നു പറഞ്ഞിട്ട്...."

ഒന്ന് കിടന്നു മയങ്ങി. വെയിലാറിയപ്പോൾ ഞാൻ വീണ്ടും പുറത്തിറങ്ങി. പാതിരാവുവരെ തെണ്ടിനടക്കാതെ വേഗം വീട്ടിലെത്ത ണമെന്നും രാത്രി ചോറിന് മസാലയിട്ട് വെച്ച ഞണ്ടുകറിയാണെന്നും ഞണ്ട് എനിക്ക് വളരെ ഇഷ്ടമാണെന്നും അമ്മ പറഞ്ഞു. ഞണ്ടുകറി എനിക്ക് ഇഷ്ടമാണെന്ന് ഞാൻ മറന്നെങ്കിലും അമ്മ മറന്നിരുന്നില്ല.

"ബാലേഷ്ണൻ എങ്ങട്ടാ? വെയിലാറീട്ടും വെയർപ്പിന് ഒരു കൊറവും ഇല്ല. ബാലേഷ്ണൻെറ നാട്ടിലും ഇങ്ങനെ ചൂടുണ്ടോ?"

ഗുരുക്കളുടെ അയൽപക്കത്തു താമസിക്കുന്ന ഗോവിന്ദനായിരുന്നു അത്.

"എന്താ ഗോവിന്ദാ അങ്ങനെ പറഞ്ഞത്? എൻെറ നാട് ഇതല്ലേ?"

"നീ അമേരിക്കേലാന്നാ ഗുരുക്കള് പറഞ്ഞത്."

ഒന്ന് നിർത്തിയിട്ട് അയാൾ തുടർന്നു:

"ഗുരുക്കൾക്ക് നിന്നെ വല്യ കാര്യായിരുന്നു. മരിക്കുമ്പോ നിൻെറ വിവരം ചോദിച്ചൂത്രെ."

ഗോവിന്ദൻ നോട്ട് മടിയിൽ തിരുകി ഇടവഴിയിലേക്കു തിരിഞ്ഞ് അപ്രത്യക്ഷനായി. വഴിയിൽ വെച്ച് ഇങ്ങനെ ചില നാട്ടുകാരെ കാണുന്നതും അവരുമായി ചെറിയ കാര്യങ്ങൾ സംസാരിച്ചുനില്ക്കുന്നതും അങ്ങനെ ഓർമ്മകൾ പുതുക്കുന്നതും അവസാനം അവർ ഒരു കൈമടക്കു വാങ്ങി നടന്നുപോകുന്നതും നോക്കിനിൽക്കുന്നത് എനിക്ക് സന്തോഷം നൽകുന്ന കാഴ്ചകളായിരുന്നു.

പല വഴികളിലൂടെ നടന്നും പുഴക്കരയിൽ കാറ്റുകൊണ്ടിരുന്നും പലരുമായും കുശലം പറഞ്ഞും അവസാനം നേരം ഇരുണ്ടു തുടങ്ങിയപ്പോൾ ഞാൻ പുതുതായി പണിത ഒരു വീടിൻെറ മുൻപിൽ നിൽക്കുന്ന എന്നെ തിരിച്ചറിഞ്ഞു. ഒന്നു സംശയിച്ചശേഷം ഗെയിറ്റിൻെറ കൊളുത്ത് ശബ്ദമില്ലാതെ നീക്കി ഇരുവശങ്ങളിലും നിരത്തിവെച്ച പൂച്ചട്ടികൾക്ക് നടുവിലൂടെ ഞാൻ നടന്നു. മുറ്റം നിറയെ പൂച്ചെടികളും തൊടി നിറയെ ഒട്ടുമാവുകളും പേരമരങ്ങളും ചെറുനാരകച്ചെടികളുമാണ്. ചെറുനാരകത്തിൻെറ ഒരു ഇല പൊട്ടിച്ച് മണത്തുകൊണ്ട് ഞാൻ വരാന്തയിലേക്കു കയറി.

"അമ്മേ, ദാ ആരോ വന്നിരിക്കുന്നു."

കോലായിൽ ഇരുന്ന് നാമം ചൊല്ലുന്ന പെൺകുട്ടി അകത്തേക്ക് ഓടിപ്പോയി. അവിടെ ഏഴു തിരികളുള്ള ഒരു നിലവിളക്ക് എരിഞ്ഞു നില്പുണ്ടായിരുന്നു. അല്പനേരം കഴിഞ്ഞപ്പോൾ അമ്മയുടെ ചേലത്തുമ്പിൽ പിടിച്ചുകൊണ്ട് അവൾ തിരികെ വന്നു.

"ൻെറ മോളാ. രമ. എനിക്ക് ഒരു മോളേ ഉള്ളൂ. ബാലേട്ടനോ?"

"എനിക്ക് ഞാൻ മാത്രമേയുള്ളൂ."

"കുട്ട്യോളില്ലെങ്കില് എന്താ? പണോം പ്രശസ്തീം ഇല്ലേ?" അവൾ പറഞ്ഞു: "ബാലേട്ടൻ ഇരിക്ക്, നമുക്ക് ഇരുന്ന് വർത്തമാനം പറയാം."

മൂന്നു ഭാഗവും തുറന്നു കിടക്കുന്ന ചതുരാകൃതിയിലുള്ള വരാന്തയിൽ പൂവുകൾ തുന്നിയ കുഷനിട്ട കസാരകൾ ഉണ്ടായിരുന്നു. ഞാൻ ആ കസാരകളിൽ ഒന്നിൽ ഇരുന്നു. ഇറയത്ത് കെട്ടിത്തൂക്കിയ ചെറു പൂച്ചട്ടികളിൽ പലതരം ചെടികളും പൂവുകളും കണ്ടു. ഒരു ചട്ടിയിൽ കാക്റ്റസ്സായിരുന്നു.

"ന്താ ബാലേട്ടൻ ഒന്നും മിണ്ടാത്തത്?"

"നിൻെറ ഭർത്താവ് എന്ത് ചെയ്യ്വാ?"

"ഡാൻസറല്ല. കളരിപ്പയറ്റും അറീല്ല." അവൾ ചിരിച്ചുകൊണ്ട് തുടർന്നു: "ഇങ്ങട്ട് പോരുമ്പോ ഒരു ഷോപ്പിങ് കോംപ്ലക്സ് കണ്ടില്ലേ? അത് ശിവേട്ടൻേറതാ."

"ശിവൻന്നാ പേര്?"

"ശിവരാമൻന്ന്. ഞാൻ ശിവേട്ടൻന്നാ വിളിക്യാ. ന്തായാലും ബാലേട്ടാന്ന് വിളിക്കുന്ന സുഖം ആ പേരിനില്ല, കേട്ടോ."

രാജി എന്നെ തമാശയാക്കുകയാണോ? ഞങ്ങളുടെ കണ്ണുകൾ തമ്മിലിടഞ്ഞപ്പോൾ അവൾ രമയെ പതുക്കെ അകത്തേക്ക് ഉന്തി പറഞ്ഞയച്ചു.

"എന്താ നീ പറഞ്ഞതിൻെറ അർത്ഥം?"

"ഒന്നൂല്യ."

"നിനക്ക് ഇപ്പോ എന്നോട് പ്രേമംണ്ടോ?"

"ഞാൻ ആരേം ഒരിക്കലും പ്രേമിച്ചിട്ടില്ല. പ്രേമം ന്താന്ന് എനിക്കറിയില്ല."

"എനിക്ക് ഒന്നും മനസ്സിലാകുന്നില്ല."

"ന്നാല് തെളിച്ചു പറയാം. ബാലേട്ടനെക്കാളും നിറമുള്ള ഒരാളെ ഞാൻ കല്യാണം കഴിച്ചു. പതിന്നാല് കൊല്ലം കഴിഞ്ഞു കേട്ടോ. എനിക്ക് ഇവിടെ എല്ലാ സൗകര്യോംണ്ട്. മനസ്സില് ഒരു മോഹം മാത്രമേ ബാക്കീള്ളു...."

"എന്താ അത് രാജീ?"

ആകാംക്ഷയോടെ ഞാൻ തിരക്കി.

"90 മോഡലിലെ അംബാസ്സഡറാ ഞങ്ങടെ കാറ്. അത് വിറ്റ് ഒരു എസ്റ്റീം മേടിക്കണം...."

ഞാൻ ദീർഘമായി ഒന്ന് നിശ്വസിച്ചു. ഞങ്ങളുടെ ഇടയിൽ മൗനം പരന്നു.

"ന്നോട് ഒന്നും പറയാനില്ലേ?"

"നിനക്ക് എല്ലാം അറിയാം."

"പ്രശസ്തീം പണോംള്ള ആളാന്ന് അറ്യാം. വേറൊന്നും അറീല്ല. കല്യാണം കഴിച്ചില്ലേ?"

"ഇല്ല."

"ഇനി കഴിക്കില്ലേ?"

"ഇല്ല."

വിളക്കിലെ തിരികൾ കരിന്തിരി കത്തുകയാണ്. ഏഴെണ്ണത്തിൽ രണ്ടെണ്ണം കെട്ടിരിക്കുന്നു.

"കുടിക്കാനെന്തെങ്കിലും എടുക്കട്ടെ?"

"വേണ്ട."

"ന്നാല് ശിവേട്ടൻ വന്ന് ഉണ്ടിട്ട് പോകാം."

"വേണ്ട. എനിക്ക് പോകണം."

ഞാൻ എഴുന്നേറ്റു. പുറത്ത് ഇരുൾ പരന്നിരുന്നു. വീടിനു മുൻപിൽ ഒരു ഇലക്ട്രിക് പോസ്റ്റ് ഉണ്ടെങ്കിലും അതിന്മേലെ ബൾബ് കത്തുന്നില്ലായിരുന്നു. പക്ഷേ, അങ്ങ് ദൂരെ ആകാശത്തിന്റെ ചരിവിൽ ഒരു പരിഹാസച്ചിരിപോലെ അല്പം വെളിച്ചം കാണാമായിരുന്നു.

"നാളെ ഞാൻ മടങ്ങി പോക്വാ. പോയാല് തിരിച്ചു വരൂംന്ന് തോന്നുന്നില്ല. ഇനി ഒരിക്കലും നമ്മള് തമ്മില് കണ്ടൂംന്ന് വരില്ല. അതുകൊണ്ട് അവസാനമായി നമുക്ക് കണ്ണുനിറയെ പരസ്പരം ഒന്ന് കാണാം, എന്താ?" ഞാൻ അവളുടെ കണ്ണു കളിൽ നേരെ നോക്കിക്കൊണ്ടു പറഞ്ഞു: "എനിക്ക് എയിഡ്സാ. മാറാത്ത രോഗാ. ന്നാലും പേരിന് ഒരു ഭംഗീണ്ട്. എയിഡ്സ്ന്ന്ച്ചാല് സഹായം എന്നല്ലേ അർത്ഥം?"

# 27

അജ്ഞാതനായ സുഹൃത്തേ, ഒരിക്കൽ താങ്കൾ എൻെറ ഒരു ഫോട്ടോ ആവശ്യപ്പെട്ടിരുന്നല്ലോ. എന്തിനാണത്? അത്ര ചന്തമുള്ള ഒരു മുഖമല്ല എൻേറത്. പതിനാറു കൊല്ലം വിദേശത്തു ജീവിച്ചിട്ടും എൻെറ നിറം ഇപ്പോഴും കാക്കക്കറുപ്പുതന്നെ. തൊട്ടാൽ വിരൽ കറുക്കും.

മുൻപ് ഞാൻ താങ്കളോടു പറഞ്ഞത് ഓർമ്മയുണ്ടോ? നാടിൻെറ പേരോ വീടിൻെറ പേരോ ഇല്ലാത്ത ഒരു വെറും ഈ-മെയിൽ മേൽവിലാസം മാത്രമാണ് ഞാൻ. എനിക്ക് കൈയൊപ്പുപോലുമില്ല. അങ്ങനെയുള്ള ഒരാളെ ഫോട്ടോവിൽ കണ്ടിട്ട് എന്ത് പ്രയോജനം?

ശരി, ഇത്രയും കാലം എൻെറ കഥ (?) ക്ഷമയോടെ വായിച്ച താങ്കൾ എൻെറ ഒരു ഫോട്ടോ മാത്രമല്ലേ ആവശ്യപ്പെട്ടതുള്ളു. agni@a01. com എന്ന എൻെറ വിലാസം മായ്ച്ച് ഇനി ഒരിക്കലും താങ്കൾക്ക് എന്നെ എത്തിപ്പിടിക്കുവാൻ കഴിയാത്ത വിധം ഞാൻ സൈബർ സ്പെയിസിൽ മായുന്നതിനുമുൻപ് ഞാൻ എൻെറ ഒരു ചിത്രം താങ്കൾക്ക് ഈ-മെയിൽ ചെയ്തു തരാം.

തുടർന്ന് കംപ്യൂട്ടർ സ്ക്രീനിൽ ചിരിയുടെ ശബ്ദത്തോടെ ഒരു ചിത്രം തെളിഞ്ഞു വന്നു:

“റ” എന്ന അക്ഷരം തിരിച്ചെഴുതിയതുപോലുള്ള വായ ചുരുക്കിയും വികസിപ്പി ച്ചും ആ രൂപം ശ്രീധരനെ കളിയാക്കി. കംപ്യൂട്ടറിൻെറ ഇരു വശത്തുമുള്ള സ്പീക്കറിൽനിന്നു ഹി, ഹി, ഹീ എന്ന ഉച്ചത്തി ലുള്ള ചിരി ഉയർന്നു വരുകയും ചെയ്തു...

---